# കേരള കവികൾ.

## (ഒന്നാം ഭാഗം.)

---

ഗ്രന്ഥകർത്താ,

കൊട്ടാരത്തിൽ ശങ്കുണ്ണി.

---

പ്രകാശകൻ,

മണക്കാട്ട്, പി. നാരായണപിള്ള

തിരുവനന്തപുരം.

---



---

വി. വി. പ്രസ്സ്, കൊല്ലം.

൨-ാം പതിപ്പ് ൫൦൦ പ്രതി)          1093.          (വില ൨൨ ണ

# സംഗതിവിവരം.

1. കണ്ണശ്ശപ്പണിക്കർ.
2. ചെറുശ്ശേരിനമ്പൂരി.
3. കൊട്ടാരക്കരത്തമ്പുരാൻ.
4. തുഞ്ചത്തു രാമാനുജനെഴുത്തച്ഛൻ.
5. പൂന്താനത്തു നമ്പൂരി.
6. കരുണാകരനെഴുത്തച്ഛൻ.
7. സൂൎയ്യനാരായണനെഴുത്തച്ഛൻ.
8. ഗോപാലനെഴുത്തച്ഛൻ.
9. കോട്ടൂർ ഉണ്ണിത്താൻ.
10. കോട്ടയത്തു കേരളവൎമ്മത്തമ്പുരാൻ.
11. കടത്തനാട്ടുതമ്പുരാൻ.
12. കോട്ടയത്തു വിദ്വാൻ തമ്പുരാൻ.
13. മുഴമംഗലത്തു നമ്പൂരി.
14. ഭാസ്കരൻ നമ്പൂരിപ്പാട്ട്.
15. രാമപുരത്തു വാൎയ്യർ.
16. കാൎത്തികതിരുനാൾ തമ്പുരാൻ.
17. അശ്വതിതിരുനാൾ തമ്പുരാൻ.
18. കുഞ്ചൻനമ്പ്യാർ.
19. ഉണ്ണായിവാൎയ്യർ.
20. ഇരയിമ്മൻ തമ്പി.
21. കിളിമാനൂർ ചെറുണ്ണി കോയിത്തമ്പുരാൻ.
22. മാൎത്താണ്ഡവൎമ്മ മഹാരാജാവു് തിരുമനസ്സുകൊണ്ടു്.

# കേരളകവികൾ.

## ൧. കണ്ണശ്ശപ്പണിക്കർ.

കണ്ണശ്ശപ്പണിക്കർ ജാതിയിൽ ശൂദ്രനും അദ്ദേഹം ജനിച്ചതു തിരുവല്ലാത്താലൂക്കിൽ "നിരണം" എന്ന സ്ഥലത്തുണ്ടായിരുന്ന സ്വഗൃഹത്തിലുമായിരുന്നു. അദ്ദേഹം ജീവിച്ചിരുന്നതു കൊല്ലം ൫൦൦-ാമാണ്ടിനും ൬൦൦-ാമാണ്ടിനും മദ്ധ്യേയായിരുന്നുവെന്നല്ലാതെ ഇത്രാമാണ്ടു ജനിച്ചുവെന്നോ ഇത്രാമാണ്ടു മരിച്ചുവെന്നോ തീൎച്ചയായിപ്പറവാൻ തക്കതായ ലക്ഷ്യമൊന്നും കാണുന്നില്ല. നിരണത്തു അദ്ദേഹത്തിൻെറ ഭവനമിരുന്നിരുന്ന പുരയിടത്തിന് ഇന്നും "കണ്ണശ്ശമ്പറമ്പ്" എന്നു പേരുപറഞ്ഞുവരുന്നു. കണ്ണശ്ശപ്പണിക്കരുടെ പൂൎവ്വകുടുംബം തിരുവനന്തപുരത്തിനുസമീപം "മലയിൽക്കീഴ്" എന്ന സ്ഥലത്തായിരുന്നു. ആ ദിക്കിൽ തിരുവല്ലാഗ്രാമത്തിലുൾപ്പെട്ട ജന്മികളായ ചില പോററിമാൎക്ക് ചില വസ്തുക്കളും മററുമുള്ളതിനാൽ ചില പോററിമാർ ചിലപ്പോൾ പാട്ടമിച്ചവാരം പിരിക്കാനും മററുമായി അവിടെപ്പോയിത്താമസിക്കുക പതിവായിരുന്നു. ആ ശേഖരത്തിൽ ഒരു പോററി തൻെറ കൊഴുവനായ ഒരു ശൂദ്രൻെറ വീട്ടിൽ ഒരു സ്ത്രീക്കു സംബന്ധം ചെയ്തുകൊണ്ടുവന്നു നിരണത്ത് ഒരു പറമ്പും പുരയും കൊടുത്തു താമസിപ്പിച്ചിരുന്നു. ആ സ്ത്രീയിൽ ആ പോററിയുടെ പുത്രനായി ജനിച്ച മഹാനാണു സാക്ഷാൽ കണ്ണശ്ശപ്പണിക്കർ. പണിക്കർ നിരണത്തു പാൎത്തിരുന്ന വീട് ഇപ്പോഴില്ലെങ്കിലും ആ പുരയിടത്തിൽ പണിക്കരുടെ കൈകൊണ്ടു കുഴിച്ചുവെച്ചു വളൎത്തിയതായ ഒരു വരിക്കപ്ലാവ് ഇന്നും നില്ക്കുന്നുണ്ട്. പണിക്കരുടെ അച്ഛനായ പോററി തൻെറ ഭാൎയ്യ

യ്ക്കും പുത്രനും അന്നവസ്ത്രാദികൾക്കു മുട്ടുകൂടാതെ കൊടുത്തുകൊണ്ടിരുന്നുവെങ്കിലും ശൂദ്രക്ക് അക്ഷരജ്ഞാനമുണ്ടായിക്കൂടായെന്നുള്ള നിർബന്ധം ബ്രാഹ്മണക്ക് അക്കാലത്തും പ്രബലമായിട്ടുണ്ടായിരുന്നതിനാൽ അദ്ദേഹം (പോററി) തന്റെ പുത്രനെ വിദ്യാഭ്യാസം ചെയ്യിച്ചില്ല. അതിനാൽ പണിക്കക്ക് വിദ്യാതാപം കുറവായിരുന്നുവെന്നാണ് കേട്ടിരിക്കുന്നതു്. എങ്കിലും അദ്ദേഹം ബാല്യകാലം പ്രകൃത്യാ ഏററവും ദൈവഭക്തിയുള്ള ആളായിരുന്നു. നിരണത്തു തന്റെ ഗൃഹത്തിനടുത്തുള്ള "തൃക്കപാലീശ്വരം" എന്ന ക്ഷേത്രത്തിൽ പോയി ശിവദശ്നം കഴിക്കാതെ ഭക്ഷണം കഴിക്കയില്ലെന്ന് ഒരു വ്രതം പണിക്കക്ക് ചെറുപ്പം മുതൽക്കേ ഉണ്ടായിരുന്നു. അദ്ദേഹത്തിനു പുരുഷപ്രായമായപ്പോൾ തനിക്കു അക്ഷരജ്ഞാനമില്ലാത്തതിനേക്കുറിച്ചുള്ള വ്യസനം ദുസ്സഹമായിത്തീന്നു. എങ്കിലും അന്നദാതാവും പിതാവുമായ പോററിയുടെ വിരോധം നിമിത്തം ഒന്നും പഠിക്കാൻ നിവൃത്തിയില്ലാതേയുമിരുന്നു. അതിനാൽ പണിക്കർ ദിവസംതോറും ക്ഷേത്രത്തിൽ ചെന്നു തൊഴുമ്പോഴെല്ലാം ഈ കായ്യത്തിന് ഒരു നിവൃത്തിയുണ്ടാക്കിത്തരണമെന്ന് ഈശ്വരസന്നിധിയിൽ പ്രാത്ഥിച്ചുകൊണ്ടിരുന്നു. അങ്ങനെയിരിക്കുമ്പോൾ ഒരു ശിവരാത്രിയുടെ തലേദിവസം ഉറങ്ങുമ്പോൾ പണിക്കക്ക്—നാളെ അദ്ധ്രാത്രിക്കുള്ള പൂജാസമയം എന്നോ 'വന്ദിച്ചിട്ട് രണ്ടു വൃദ്ധബ്രാഹ്മണർ കിഴക്കേനടയിലിറങ്ങിപ്പോകും. നീ അവരുടെ പിന്നാലെ ചെല്ലണം. അവർ എന്തൊക്കെപ്പറഞ്ഞാലും നീ ഒഴിച്ചുപോരരുതു്. "എന്തുവേണം" എന്നവർ ചോദിച്ചാൽ തിന്നാൻ വല്ലതും വേണം എന്നു പറയണം. അവർ വല്ലതും തന്നാൽ വാങ്ങിച്ചുതിന്നുംകൊണ്ട് പോരികയും വേണം എന്നൊരു ദശ്നമുണ്ടായി. ഇതു തൃക്കപാലീശ്വരത്തു ഭഗവാന്റെ കല്പനയാണെന്നു പണിക്കർ വിശ്വസിക്കുകയും പിറേറദിവസം അപ്രകാരമെല്ലാം ചെയ്യുകയും ആ വൃദ്ധബ്രാഹ്മണർ ഒരു കദളിപ്പഴംകൊടുത്തതിനെ വാങ്ങിച്ചു ഭക്ഷിക്കുകയും അപ്പോൾ മുതൽ പണിക്കർ ഒരു വിദ്വാനും കവിയുമായിത്തീരുകയും ചെയ്തുവെന്നാണു കേൾവി.

പണിക്കരുടെ പ്രധാനകൃതികൾ രാമായണം, ഭാരതം, ബ്രഹ്മാണ്ഡപുരാണം, പാത്മപുരാണം, ഭഗവൽഗീത, ഗുരുഗീത, ഇവയാകുന്നു. രാമായണം വാല്മീകിരാമായണത്തിന്റെ ശരിതർജ്ജിമയാണ്. ഇവയുടെ വൃത്തവും ഭാഷാരീതിയും എഴുത്തച്ഛന്റെ കിളിപ്പാട്ടുകളുടേതിൽ നിന്ന് വളരെ ഭേദിച്ചാണിരിക്കുന്നത്. വൃത്തം പണിക്കർതന്നെ ഉണ്ടാക്കിയതെന്നല്ലാതെ മറ്റൊന്നിനോട് സാമ്യം പറയാൻ കാണുന്നില്ല. ഈ വൃത്തത്തിനു സാധാരണ പറഞ്ഞുവരുന്നത് "നിരണവൃത്തം" എന്നാകുന്നു. ഇതിലെ ഭാഷ സംസ്കൃതവും തമിഴും മലയാളവും കൂടിക്കലൎന്ന "മുത്തമിഴാ"കുന്നു. കവിതയ്ക്കു ശബ്ദാൎത്ഥാലങ്കാരങ്ങളും അൎത്ഥപുഷ്ടിയും ചമൽക്കാരവും ധാരാളമുണ്ട്. ഈ കൃതികൾ വായിച്ചാൽ ഏതൊരു സഹൃദയനും പണിക്കർ നല്ല മനോധൎമ്മവും വാസനയുമുള്ള ഒരു സരസകവിയായിരുന്നു എന്നു സമ്മതിക്കാതെയിരിക്കയില്ല. പക്ഷേ തമിഴ്ഭാഷയിൽ സാമാന്യമായിട്ടെങ്കിലും പരിജ്ഞാനമില്ലാത്തവൎക്ക് ഇവയുടെ അൎത്ഥം പൂൎണ്ണമായി മനസ്സിലാക്കാൻ കഴിയുന്നതല്ല. പണിക്കരുടെ കൃതികൾക്ക് എഴുത്തച്ഛന്റെ കവിതകളെപ്പോലെ പ്രചാരമില്ലാതെയിരിക്കുന്നതിന്റെ മുഖ്യകാരണം ഭാഷയ്ക്കുള്ള ദോഷംതന്നെയായിരിക്കണം.

മേല്പറഞ്ഞ ആറുകൃതികളിൽ രാമായണത്തിന്റെ ചില കാണ്ഡങ്ങൾ മുമ്പു ഭാഷാപോഷിണിമാസികയുടെ ചില ലക്കങ്ങളിൽ അച്ചടിച്ചുകണ്ടിട്ടുള്ളതല്ലാതെ ശേഷമുള്ളതൊന്നും അച്ചടിച്ചിട്ടുള്ളതായി തോന്നുന്നില്ല. കണ്ണശ്ശപ്പണിക്കരുടെ കൃതികളെല്ലാം നശിച്ചുപോകാതെ മനസ്സും ശക്തിയും ഉള്ളവർ ശേഖരിച്ച് അച്ചടിപ്പിക്കേണ്ടതാണ്. മലയാളികൾക്കു വായിച്ചാലൎത്ഥം മനസ്സിലാക്കാൻ പ്രയാസമുള്ളതായ ഈ കൃതികൾകൊണ്ട് നമ്മുടെ ഭാഷയ്ക്കും ജനങ്ങൾക്കും എന്തു ഗുണമാണുള്ളതെന്നൊരാക്ഷേപമുണ്ടായേക്കാം. എന്നാൽ കണ്ണശ്ശപ്പണിക്കരുടെ കാലത്തു നിന്നു തുഞ്ചത്തെഴുത്തച്ഛന്റെ കാലമായപ്പോഴേയ്ക്കു നമ്മുടെ മലയാളഭാഷയുടെ സ്ഥിതിക്ക് എത്രമാത്രം അന്

ന്നിട്ടുണ്ടെന്ന് ഇവകൊണ്ടറിയാമെന്നുള്ളതു തന്നെ നമുക്കു വലിയ ഒരു ഗുണമാണെല്ലൊ. പ്രാചീനഭാഷാസ്വഭാവം അറിഞ്ഞിരിക്കുന്നതു് എത്രയും പ്രയോജനകരമായിട്ടുള്ളതാണെന്നാണല്ലൊ അഭിജ്ഞന്മാരുടെ അഭിപ്രായം. സ്പെൻസർ, ചാസർ, മുതലായിട്ടുള്ള പ്രാചീനന്മാരായിട്ടുള്ള ഇംഗ്ലീഷു കവികളുടെ കൃതികൾ ഇപ്പൊഴും ഇംഗ്ലീഷുകാർ സബഹുമാനം വളരെ പ്രയാസപ്പെട്ടു പഠിച്ചു മനസ്സിലാക്കുന്നുണ്ടല്ലോ. അതുപോലെ കണ്ണശ്ശപ്പണിക്കരുടെ കവിതകളെ ഇദനീന്തനന്മാരായ കേരളീയരും വായിച്ചു മനസ്സിലാക്കേണ്ടതാണെന്നുള്ള ഭാഷാചരിത്രകർത്താവിന്റെ ആശയത്തെ അടിസ്ഥാനപ്പെടുത്തിയാണു് കണ്ണശ്ശപ്പണിക്കരേയും അദ്ദേഹത്തിന്റെ കൃതികളേയും കുറിച്ചു് ഇവിടെ ഇത്രയും പറഞ്ഞിട്ടുള്ളതു്.

പണിക്കരുടെ സ്ഥിരതാമസം നിരണത്തുതന്നെ ആയിരുന്നു എങ്കിലും അദ്ദേഹം ചിലപ്പോൾ തിരുവനന്തപുരത്തും പൂർവകുടുംബസ്ഥലമായ മലയിൽകീഴും പോയിത്താമസിച്ചിരുന്നുവെന്നും ഭഗവൽഗീതയും ഗുരുഗീതയും ഉണ്ടാക്കീട്ടുള്ളതു് മലയിൽകീഴിൽ വച്ചാണെന്നും കാണുന്നു. കണ്ണശ്ശപ്പണിക്കരും എഴുത്തച്ഛനും തമ്മിൽ ഒരു ശിവരാത്രിനാൾ രാത്രിയിൽ ആലുവാമണപ്പുറത്തുവെച്ചു കണ്ടു തമ്മിൽ പരിചയമായി എന്നും മററും ഒരു കഥയുണ്ടല്ലൊ. ആ എഴുത്തച്ഛൻ സാക്ഷാൽ തുഞ്ചത്തു രാമാനുജൻ എഴുത്തച്ഛൻ അല്ലെന്നാണു് ഇദാനീന്തനന്മാരായ അഭിജ്ഞന്മാരുടെ അന്വേഷണത്താൽ കണ്ടിരിക്കുന്നതു്, അതിനാൽ അതും പണിക്കരുടെ നെടിയോട്ടം കുറിയോട്ടം മുതലായവയെ സംബന്ധിച്ചും മററും വിസ്തരഭയത്താലും ഇവിടെ വിവരിക്കുന്നില്ല. പണിക്കരുടെ വംശ്യന്മാരാരും ഇപ്പോൾ ഉണ്ടെന്നുതോന്നുന്നില്ല.

---

# ൫. ചെറുശ്ശേരിനമ്പൂരി.

ചെറുശ്ശേരിനമ്പൂരിയുടെ ഇല്ലം ഉത്തരകേരളത്തിൽ കുറുമ്പ്രനാട്ടുതാലൂക്കിൽ വടകര എന്ന സ്ഥലത്തായിരുന്നുവെന്നും കോലത്തുനാട്ടിലായിരുന്നുവെന്നും രണ്ടുവിധം പറഞ്ഞുകാണുന്നു. അദ്ദേഹത്തിന് ആ രണ്ടു സ്ഥലത്തും ഇല്ലമുണ്ടായിരുന്നുവെന്നും ചിലർ പറയുന്നുണ്ട്. അദ്ദേഹത്തിൻെറ ജീവിതകാലം കൊല്ലം ൬൦൦-ാം മാണ്ടിനും ൭൦൦-ാംമാണ്ടിനും മദ്ധ്യേ ആയിരുന്നുവെന്നാണ് ഏകദേശം തീച്ചപ്പെടുത്തിയിരിക്കുന്നതു്. അദ്ദേഹം കോലത്തിരി രാജാവിൻെറ ഒരു സേവനായിരുന്നു. അദ്ദേഹത്തിൻെറ പ്രധാനകൃതി കൃഷ്ണഗാഥ എന്നു പ്രസിദ്ധമായ കൃഷ്ണപ്പാട്ടാകുന്നു. കൃഷ്ണപ്പാട്ടിൻെറ കത്താവു് പ്രസിദ്ധനായിരുന്ന പുനം നമ്പൂരിയാണെന്നും ചിലർ പറയുന്നുണ്ട്. കൃഷ്ണഗാഥയെ 'ചെറുശ്ശേരി' എന്നുകൂടി ചില ദിക്കുകളിൽ പറഞ്ഞുവരുന്നതുകൊണ്ട് അതിൻെറ കത്താവു ചെറുശ്ശേരിനമ്പൂരിയെന്നുതന്നെ വിശ്വസിക്കുവാനാണ് അധികം ന്യായം കാണുന്നതു്. കോലസ്വരൂപത്തിൽ ഉദയവമ്മരാജാവു് തൻെറ ഭാൎയ്യയുടെ ആവശ്യപ്രകാരം കല്പിക്കയാൽ അവിടത്തെ സേവനായ ചെറുശ്ശേരിനമ്പൂരി ഇതുണ്ടാക്കിയെന്നു പറയുന്നതിനു കൃഷ്ണഗാഥയിൽത്തന്നെ ചിലലക്ഷ്യങ്ങൾ കാണുന്നുമുണ്ട്.

"പാലാഴിമാതുതാൻ പാലിച്ചുപോരുന്ന
കോലാധിനാഥനുദയവമ്മൻ
ആജ്ഞയെച്ചെയ്കയാലജ്ഞനായുള്ള ഞാൻ
പ്രാജ്ഞനെന്നിങ്ങനെ ഭാവിച്ചിപ്പോൾ
ദേവകീസൂനുവായ്മേവി നിന്നീടുന്ന
കേവലൻ തന്നുടെ ലീലചൊൽവാൻ
ആവതല്ലെങ്കിലുമാശതാൻ ചൊൽകയാ-
ലാരംഭിച്ചീടുന്നേനായവണ്ണം."

"ആജ്ഞയാ കോലഭൂപസ്യ പ്രാജ്ഞസ്യോദയവമ്മണഃ
കൃതായാം കൃഷ്ണഗാഥായാം കൃഷ്ണസ്വർഗ്ഗതിരീരിതാ."

കൃഷ്ണഗാഥ സ്ത്രീകളുടെ ഉപയോഗത്തിനായി ഒരു ലളിത രീതിയിൽ ഉണ്ടാക്കിയതാകയാൽ അതു കണ്ടിട്ട് ചില വിദ്വാന്മാർ ആക്ഷേപമായിട്ട് "നമ്പൂരിയുടെ എരിശേരിയിൽ കഷണമൊന്നുമില്ല" എന്നു പറഞ്ഞുവെന്നും അതിനുത്തരമായി കോലത്തിരിരാജാവു് "ഇളക്കി നോക്കിയാൽ കഷണം കാണും" എന്നു കല്പിച്ചുവെന്നും ഒരൈതിഹ്യമുണ്ട്. ഇതിന്റെ താൽപര്യം കവിതയ്ക്കു പ്രൗഢതയും അർത്ഥഗംഭീരവും പോരെന്നും നല്ലപോലെ മനസ്സിരുത്തി വായിച്ചു സാരം മനസ്സിലാക്കിയെങ്കിൽ മാത്രമേ അതിന്റെ പ്രൗഢതയും ഗാംഭീര്യവും അറികയുള്ളു എന്നുമാണെന്നു സ്പഷ്ടമാണെല്ലോ.

കൃഷ്ണഗാഥ ശബ്ദഭംഗികൊണ്ടും അർത്ഥഭംഗികൊണ്ടും അനേകം നല്ല നല്ല മനോധർമ്മങ്ങൾകൊണ്ടും കല്പനാശക്തികൊണ്ടും വർണ്ണനങ്ങളുടേയും മററും ചമൽക്കാരം കൊണ്ടും മലയാളത്തിലുള്ള കവിതകളിൽ പ്രഥമഗണനീയകളിൽ ഒന്നാണെന്നു സർവ്വസമ്മതമാണല്ലോ. അതിൽ പ്രയോഗിച്ചിരിക്കുന്ന നണ്ണിനി, മാൺപ്, അരിപ്പു, അരടി, ഉണ്മ, തമ്പു, തെററം, മാച്ചുമാടി, നീട്ടം, കണ്മെൻ, അഞ്ചനം മുതലായ പദങ്ങൾ അപ്രസിദ്ധങ്ങളും ചില മലയാളികൾക്ക് അർത്ഥം അറിയാൻ പ്രയാസമായിട്ടുള്ളവയുമായിട്ടാണിരിക്കുന്നതെങ്കിലും അക്കാലത്തു് ഉത്തരകേരളത്തിലെ കവിതകളിൽ നടപ്പായിരുന്ന ഭാഷാരീതി മനസ്സിലാക്കുന്നതിന് ഇവ വളരെ ഉപയോഗപ്പെടുന്നുണ്ട്.

കോലത്തിരിരാജാവും ചെറുശ്ശേരി നമ്പൂരിയും കൂടി ചതുരംഗംവെച്ചും കൊണ്ടിരിക്കുമ്പോഴാണു രാജാവു് നമ്പൂരിയോടു ഭാഗവതം ദശമസ്കന്ധത്തിലെ (ശ്രീകൃഷ്ണന്റെ അവതാരംമുതൽ സ്വർഗ്ഗാരോഹണം വരെയുള്ള)കഥ മുഴുവനും മലയാളത്തിൽ ഒരു പാട്ടായിട്ടുണ്ടാക്കണമെന്നു പറഞ്ഞതു്. 'അപ്പോൾ നമ്പൂരി ഏതു മട്ടിൽ (വൃത്തത്തിൽ) ആണു വേണ്ടതു് എന്നു ചോദിച്ചു. ചതുരംഗത്തിൽ അപ്പോൾ നമ്പൂരി ഒരു കൈ കളിച്ചാൽ രാജാവിനും

രാജാവു് ഒരാളന്തിയാൽ നംപൂരിക്കും അടിയറവാകുന്ന സ്ഥിതിയിലാണിരുന്നിരുന്നതു്. രാജാവു് ആ കൈകൾ രണ്ടും കണ്ടില്ല. അപ്പോൾ രാജാവിൻെറ ഭാര്യ അടുക്കൽനിന്നുകൊണ്ടു് "ആളന്തിയായാൽ കൊള്ളാം" എന്നു പറഞ്ഞു. ഉടനെ രാജാവിനു കാര്യം മനസ്സിലാവുകയും ആളന്തിനമ്പൂരിക്കു് അടിയറവു കൊടുക്കുകയും ചെയ്തു. രാജാവിൻെറ ഭാര്യ പറഞ്ഞതു വൃത്തത്തിൻെറ കാര്യമാണെന്നാണു് നമ്പൂരി മനസ്സിലാക്കിയതു്. അതിനാൽ "ആളന്തി" എന്നു വൃത്തത്തിലാണു് അദ്ദേഹം കൃഷ്ണഗാഥ ഉണ്ടാക്കിയിരിക്കുന്നതു്. ചെറുശ്ശേരിനമ്പൂരി മറെറാരു ഗ്രന്ഥവും ഉണ്ടാക്കിട്ടുള്ളതായി കേട്ടിട്ടില്ല. അദ്ദേഹത്തിൻെറ വംശജന്മാർ ഇപ്പോഴും വടക്കൻദിക്കിലുണ്ടെന്നാണറിയുന്നതു്.

---

## ൩. കൊട്ടാരക്കരത്തമ്പുരാൻ.

---

കേരള കാളിദാസനെന്നു് വിഖ്യാതനായിരുന്ന കേരളവൎമ്മ വലിയകോയിത്തമ്പുരാൻ സി. എസ്. ഐ. തിരുമനസ്സുകൊണ്ടു കാളിദാസരുടെ അഭിജ്ഞാനശാകുന്തളം ഭാഷപ്പെടുത്തിയ കാലംമുതല്ക്കല്ലാതെ സംസ്കൃതഭാഷാനഭിജ്ഞന്മാരായ കേരളീയൎക്കു സാക്ഷാൽ നാടകരസത്തെ ആസ്വദിക്കുന്നതിനുള്ള ഭാഗ്യം സിദ്ധിച്ചിരുന്നില്ലെന്നുള്ളതു് എല്ലാവൎക്കും അറിയാവുന്നതാണല്ലോ. അതിനു മുമ്പു അതിനുപകരം കേരളീയർ ഉപയോഗപ്പെടുത്തിവന്നിരുന്നതു് ആട്ടക്കഥകളെയാണു്. അപ്രകാരം ഇരിക്കുന്ന ആട്ടക്കഥകളുടെ ആദികൎത്താവു കൊട്ടാരക്കര കേരളവൎമ്മത്തമ്പുരാനാകുന്നു. കൊട്ടാരക്കരക്കേരളവൎമ്മത്തമ്പുരാൻ അവയെ നിൎമ്മിക്കുന്നതിനുമുമ്പു് കേരളത്തിൽ 'ആട്ടക്കഥകൾ' എന്നൊരു വക കവിതയും 'കഥകളി' എന്നൊരു വക കളിയും ഉണ്ടായിരുന്നില്ല. ആട്ടക്കഥകളുണ്ടാക്കിയ കൊട്ടാരക്കരത്തമ്പുരാൻ ജീവിച്ചിരുന്നതു് ഏകദേശം കൊല്ലവൎഷം ൭൦൦-നും ൮൦൦

നം മദ്ധ്യേയായിരുന്നു എന്നു കാണുന്നു. അദ്ദേഹം രാമായണം കഥയെ വിഷയീകരിച്ച് ൧. പുത്രകാമേഷ്ടി. ൨. സീതാസ്വയംബരം. ൩. വിച്ഛിന്നാഭിഷേകം. ൪. ഖരവധം. ൫. ബാലിവധം. ൬. തോരണയുദ്ധം. ൭. സേതുബന്ധനം. ൮. രാവണവധം. ഇങ്ങനെ ൮-ആട്ടക്കഥകളാണുണ്ടാക്കീട്ടുള്ളത്. ആദ്യമുണ്ടായ ആട്ടക്കഥകൾ രാമായണമായതിനാൽ കഥകളിക്കു പൊതുവെ "രാമനാട്ടം" എന്നൊരു പേരുകൂടി സിദ്ധിച്ചു. ആട്ടക്കഥകളുണ്ടാകുന്നതിനു മുമ്പ് കോഴിക്കോട്ടുരാജാവിന്റെ അധീനത്തിൽ "കൃഷ്ണനാട്ടം" എന്നൊന്നു നടപ്പുണ്ടായിരുന്നു. ആ ആട്ടക്കാരെ അവിടുന്നു തൃപ്പൂണിത്തുറയ്ക്കു തെക്കോട്ടയയ്ക്കുക പതിവില്ലായിരുന്നു. കൊട്ടാരക്കരക്കൊട്ടാരത്തിൽ ഒരു പള്ളിക്കെട്ടുസംബന്ധമായി കളിപ്പിക്കുന്നതിനു കൃഷ്ണനാട്ടക്കാരെ അയച്ചുതരണമെന്ന് കൊട്ടാരക്കരത്തമ്പുരാൻ കോഴിക്കോട്ടുരാജാവിന്റെ പേൎക്ക് എഴുതിഅയച്ചിട്ട് അവിടെനിന്ന് അവരെ അയച്ചുകൊടുത്തില്ല. അതിനാൽ കൊട്ടാരക്കരത്തമ്പുരാൻ കോഴിക്കോട്ടുരാജാവിനോടു മുഷിഞ്ഞു "എന്നാൽ കൃഷ്ണനാട്ടത്തിനു പകരം ഇവിടെ രാമനാട്ടം ഉണ്ടാക്കുന്നുണ്ട്" എന്നൊരു വാശിയോടുകൂടിയാണു രാമായണം ആട്ടക്കഥകളുണ്ടാക്കീട്ടുള്ളത് എന്നൊരു കേൾവിയുണ്ട്.

ആട്ടക്കഥകളുണ്ടാക്കിയ കൊട്ടാരക്കരത്തമ്പുരാൻ, രോഹിണിതിരുനാൾ തിരു അവതാരം ചെയ്തരുളിയ തിരുവിതാംകൂർ വീരകേരളവൎമ്മ മഹാരാജാവിന്റെ ഒരു ഭാഗിനേയനും ശങ്കരകവി എന്നൊരു വിദ്വാന്റെ ശിഷ്യനുമായിരുന്നുവെന്ന് ആ ആട്ടക്കഥയിൽ ചേൎത്തിട്ടുള്ള ഒരു ശ്ലോകം കൊണ്ടു കാണുന്നു ആ ശ്ലോകം താഴെ ചേൎക്കുന്നു.

"പ്രാപ്താനന്തഫലശ്രിയഃ പ്രിയതമശ്രീ രോഹിണീജന്മനോ
വഞ്ചിക്ഷ്മാവരവീരകേരളവിഭോ രാജ്ഞസ്സ്വസുസ്സൂനുനാ
ശിഷ്യേണ പ്രവണേന ശങ്കരകവേ രാമായണം വൎണ്ണ്യതേ
കാരുണ്യേന കഥാഗുണേന കവയഃ കുൎവ്വന്തു തൽകൎണ്ണയോഃ"

കൊട്ടാരക്കരത്തമ്പുരാക്കന്മാർ തിരുവിതാംകൂർ മഹാരാജവംശത്തിന്റെ ഒരു ശാഖക്കാർതന്നെയായിരുന്നുവെന്നും അവർ ചെങ്കോട്ട, ക്ലാങ്ങാട്ട്, കക്കാട്ടി, എന്നീ പ്രദേശങ്ങളും നെടുമങ്ങാട്ട്, കൊട്ടാരക്കര, പത്തനാപുരം എന്നീ താലൂക്കുകളും ചേൎന്നതായ ചെറിയരാജ്യത്തിന്റെ അധിപന്മാരും "ഇളയിടത്തുസ്വരൂപക്കാരെന്നു പറയപ്പെട്ടു വന്നിരുന്നവരുമായിരുന്നുവെന്നും ഇവരുടെ രാജധാനി "വള്ളിയൂർ" എന്ന സ്ഥലത്തായിരുന്നുവെന്നും കൊല്ലം ൯൧൯-ാം മാണ്ടിടയ്ക്കു് ഇവർ രട്ട്യാപുരം രാജാവുമായുണ്ടായ യുദ്ധത്തിൽ പരാജിതന്മാരാകയാൽ തിരുവിതാംകൂർ മഹാരാജാവിനെ ശരണംപ്രാപിച്ചുവെന്നും അന്നുമുതൽ ഇവർ തിരുവിതാംകൂർമഹാരാജാവിന്റെ കല്പനപ്രകാരവും കീഴമന്നും കൊട്ടാരക്കരത്താമസിച്ചു വന്നുവെന്നും അന്നുമുതൽക്കാണ് അവൎക്ക് കൊട്ടാരക്കരത്തമ്പുരാക്കന്മാരെന്നു് പേരു സിദ്ധിച്ചതെന്നും ആ ശാഖയിൽ ൯൦൯-ാം മാണ്ടിടയ്ക്കു് ആളില്ലാതെയാവുകയാൽ അവരുടെ വകയായിരുന്ന സ്ഥലങ്ങൾകൂടി തിരുവിതാംകൂറിലേയ്ക്കു ചേൎക്കപ്പെട്ടുവെന്നും ചരിത്രം കൊണ്ടു കാണുന്നു. അതിനാൽ കൊട്ടാരക്കരത്തമ്പുരാക്കന്മാരുടെ വംശക്കാർ ഇപ്പോളില്ലെന്നു വിശേഷിച്ചു പറയേണമെന്നില്ലല്ലോ.

രാമായണം ആട്ടക്കഥകൾ ആടിക്കാണുന്നതിനോ പാടികേൾക്കുന്നതിനോ അത്ര നന്നായിരിക്കുന്നില്ല. അവയുടെ കവിതാരീതിയും അത്ര ആദരണീയയായിട്ടുള്ളതല്ല. എങ്കിലും മലയാളത്തിൽ ഇദംപ്രഥമമായി ഇങ്ങനെ ഒരു കവിതാരീതി ഉണ്ടാക്കിത്തീൎത്തതിനെക്കുറിച്ച് കൊട്ടാരക്കരത്തമ്പുരാന്റെപേരിൽ കേരളീയരെല്ലാവരും കൃതജ്ഞന്മാരായിരിക്കേണ്ടിയിരിക്കുന്നു. അദ്ദേഹം ഇങ്ങനെ ഒരു വഴി ഉണ്ടാക്കിക്കാണിച്ചില്ലെങ്കിൽ വിശേഷപ്പെട്ട കോട്ടയം കഥകൾ മുതലായവ ഉണ്ടാകുമായിരുന്നുവോ എന്നു സംശയമാണല്ലോ. രാമായണം ആട്ടക്കഥകളുടെ ഗുണക്കുറവുനിമിത്തം അവയുടെ പ്രചാരം ഇപ്പോൾ വളരെകുറവായിരിക്കുന്നു. അവയിൽ തോരണയുദ്ധം മാത്രം ചുരുക്കം ചിലർ ആടിക്കുകയും ആടുകയും ചെയ്യുന്നുണ്ട്. ശേഷമെല്ലാം കിടപ്പുതന്നെ.

# ൪. തുഞ്ചത്തു രാമാനുജനെഴുത്തച്ഛൻ.

---

എഴുത്തച്ഛന്റെ കാലത്തിനുമുമ്പും കേരളത്തിൽ പല കവികൾ ഉണ്ടായിട്ടുണ്ടെങ്കിലും നമ്മുടെ മലയാളഭാഷയ്ക്കു് എഴുത്തച്ഛനെപ്പോലെ ഗുണംചെയ്തിട്ടുള്ളവരായി മററാരുമുണ്ടെന്നു തോന്നുന്നില്ലെന്നില്ല. ഇല്ലെന്നുതന്നെ തീർച്ചപറയാവുന്നതാണ്. അതിനാൽ മലയാളഭാഷയുടെ ആദിപിതാവായി എഴുത്തച്ഛനെ ഗണിച്ചുവരുന്നതു് ഒട്ടും അനുചിതമായിരിക്കുന്നില്ല. എഴുത്തച്ഛന്റെ ജീവിതകാലവും ആട്ടക്കഥകളുടെ ആദികർത്താവായ കൊട്ടാരക്കരത്തമ്പുരാന്റെ കാലവും തമ്മിൽ വലിയ അന്തരമൊന്നും കാണുന്നില്ല. തമ്പുരാൻ കഴിഞ്ഞിട്ടു കുറച്ചുകാലംകൂടി എഴുത്തച്ഛൻ ജീവിച്ചിരുന്നതായി വിചാരിക്കാം. എഴുത്തച്ഛൻ ജാതിയിൽ ചക്കാലനായരും ഒരു നമ്പൂരിയുടെ പുത്രനുമായിരുന്നുവെന്നു് പ്രസിദ്ധമാണല്ലോ. ഇക്കാലത്തു് എഴുത്തച്ഛനെ ഒരു നമ്പൂരിയുടെ പുത്രനല്ലാതെയാക്കിത്തീർത്താൽ കൊള്ളാമെന്നു് വിചാരിച്ചു്, ചിലർ ശ്രമിച്ചുവരുന്നതായിക്കാണുന്നുണ്ടു്. എങ്കിലും അതൊരിക്കലും ഇനി സാധിക്കുമെന്നു തോന്നുന്നില്ല. എഴുത്തച്ഛന്റെ പിതാവായ നീലകണ്ഠൻ നമ്പൂരി ഒരു സംസ്കൃതപണ്ഡിതനും സകല ശാസ്ത്രപാരാവാരപാരംഗതനുമായിരുന്നു. എഴുത്തച്ഛനെ വിദ്യാഭ്യാസം ചെയ്യിക്കുന്നതിനു് ഗുരുസ്ഥാനം വഹിച്ചതും അദ്ദേഹംതന്നെയായിരുന്നു. എഴുത്തച്ഛൻ ആദ്യകാലത്തു് വലിയ ദരിദ്രനായിരുന്നതിനാൽ അദ്ദേഹത്തിനു മനക്കോട്ടു ബാലരാമൻ എന്ന പ്രഭു വളരെ സഹായങ്ങൾ ചെയ്തുകൊടുത്തിട്ടുണ്ടു്. എഴുത്തച്ഛൻ മനക്കോട്ടുപ്രഭുവിന്റെ ആശ്രിതനായിട്ടുതന്നെയാണു് ആദ്യകാലത്തു പാർത്തിരുന്നതു്. വിദ്യാഭ്യാസാനന്തരം എഴുത്തച്ഛൻ സ്വന്തമായി ഒരു പള്ളിക്കൂടമുണ്ടാക്കി അതിൽ കുട്ടികളെച്ചേർത്തു പഠിപ്പിച്ചുകൊണ്ടിരുന്നു. അക്കാലത്തു കുട്ടികളെ പഠിപ്പിക്കാനായിട്ടാണു് എഴുത്തച്ഛൻ ഗണാഷ്ടകം, സരസ്വത്യഷ്ടകം മുതലായ അഷ്ടകസ്തോത്രങ്ങളും ഹരിനാമകീർത്തനം മുതലായവയുമുണ്ടാക്കിയതു്. അക്കാലത്തു് എ

ഴുത്തച്ഛൻെറ ശിഷ്യരിൽ പ്രധാനനായിരുന്നതു് "കരുണാകരൻ" എന്നൊരു കുട്ടിയായിരുന്നു. പിന്നീടു് "സൂൎയ്യനാരായണൻ"എന്നൊരു ശിഷ്യനും പ്രധാനനായിത്തീൎന്നു. എഴുത്തച്ഛനു് ശിഷ്യസമ്പത്തു് ധാരാളമുണ്ടായിരുന്നുവെങ്കിലും അവരിൽ പ്രധാനന്മാർ മേല്പറഞ്ഞവർ രണ്ടുപേരും തന്നെയായിരുന്നു. എഴുത്തച്ഛൻ അന്യദിക്കുകളിൽ സഞ്ചാരം തുടങ്ങിയപ്പോൾ തൻെറ പള്ളിക്കൂടം നടത്താനായി മേല്പറഞ്ഞ ശിഷ്യരെ ഏല്പിച്ചു. പിന്നീടു് അവർ ഗുരുസ്ഥാനം വഹിച്ചു് ആ പള്ളിക്കൂടം നടത്തിവന്നതിനാൽ അവൎക്കും എഴുത്തച്ഛനെന്നുള്ള പേരുസിദ്ധിച്ചു. അവരെക്കുറിച്ചു് പിന്നാലെ വിവരിക്കാം.

എഴുത്തച്ഛൻെറ ഗൃഹം തിരൂർ തീവണ്ടിയാപ്പീസിനു് സമീപം തൃക്കണ്ടിയൂർ എന്ന ദിക്കിലായിരുന്നു. എഴുത്തച്ഛൻെറ വംശക്കാരും ആ വീടും ഇപ്പോൾ ഇല്ലെങ്കിലും അവിടെ "തുഞ്ചൻപറമ്പു്" എന്നൊരു പറമ്പു് ഇപ്പോഴും കാണുന്നുണ്ടു്. ആ സ്ഥലത്തു് എഴുത്തച്ഛൻെറ ഓൎമ്മയെ നിലനിറുത്താനായി എന്തെങ്കിലും ഏൎപ്പാടു ചെയ്യുന്നമെന്നു വിചാരിച്ചു് തദ്ദേശവാസികളായ ചില മഹാന്മാർ ഇപ്പോൾ ഉത്സാഹിച്ചു വരുന്നുമുണ്ടു്.

എഴുത്തച്ഛൻെറ കാലത്തു് ശൂദ്രർ അക്ഷരം പഠിക്കപോലും പെയ്യുകൂടെന്നു് ബ്രാഹ്മണൎക്കു് അതികലശലായിട്ടുള്ള നിർബന്ധമുണ്ടായിരുന്നു. എഴുത്തച്ഛൻെറ അച്ഛൻ നമ്പൂരി, എഴുത്തച്ഛനെ വിദ്യാഭ്യാസം ചെയ്യിച്ചതു പുത്രവാത്സല്യത്തിൻെറ ആധിക്യം കൊണ്ടോ കേരളീയരായ ഇതരജനങ്ങളുടെ ഭാഗ്യാതിരേകം കൊണ്ടോ ആയിരിക്കണം. എഴുത്തച്ഛൻ ഒരു വിദ്വാനായിത്തീൎന്നതിനാൽ തദ്ദേശിവാസികളായ നമ്പൂരിമാൎക്കു് സഹിക്കവഹിയാതെ കണ്ടുള്ള അസൂയയും വൈരവും ഉണ്ടായി. ബാല്യത്തിൽത്തന്നെ അദ്ദേഹത്തിനു ബ്രാഹ്മണർ പഴത്തിലോ മറ്റോ ദുൎമ്മന്ത്രം ജപിച്ചുകൊടുത്തു് ബുദ്ധിമന്ദിപ്പിക്കുകയും അതിനു് അച്ഛൻനമ്പൂരിയുടെ ഉപദേശപ്രകാരം മദ്യസേവ എന്നൊരു പരിഹാരം ഉണ്ടായിത്തീരുകയും മററും ചെയ്തിട്ടുള്ളതു്

പ്രസിദ്ധമാണെല്ലൊ. അതിന്റെ ശേഷവും എഴുത്തച്ഛനെനമ്പൂരിമാർ പലവിധത്തിൽ ഉപദ്രവിച്ചുകൊണ്ടിരുന്നു. അവരുടെ ഉപദ്രവം ദുസ്സഹമായിത്തീൎന്നതിനാലാണ് എഴുത്തച്ഛൻ സ്വദേശത്തുള്ള താമസം കുറയ്ക്കുകയും അന്യദേശങ്ങളിൽ സഞ്ചാരം തുടങ്ങുകയും ചെയ്തതു്. എഴുത്തച്ഛൻ ആദ്യം ചില തമിഴ്ദേശങ്ങളിൽ സഞ്ചരിച്ചു തിരിച്ചുവന്നതിന്റെ ശേഷമാണ് കിളിപ്പാട്ടു രീതിയിൽ കവിതകളുണ്ടാക്കാൻ തുടങ്ങിയതു്. ആ രീതിയിലുള്ള കവിത മലയാളത്തിൽ എഴുത്തച്ഛന്റെ കാലത്തിനു മുമ്പുണ്ടായിരുന്നില്ല. അതിനാൽ ആട്ടക്കഥകൾക്കു കൊട്ടാരക്കര ത്തമ്പുരാനെന്നപോലെ കിളിപ്പാട്ടുകളുടെ ആദികൎത്താവു് എഴുത്തച്ഛൻ തന്നെയാണെന്നു് നിസ്സംശയം പറയാവുന്നതാണ്.

ബ്രാഹ്മണൎക്കല്ലാതെ മററാൎക്കും നോക്കാനും കേൾക്കാനും പാടില്ലെന്നുവെച്ചിരുന്ന പുരാണേതിഹാസങ്ങളെല്ലാം എഴുത്തച്ഛൻ എല്ലാവൎക്കും വായിക്കാനും അറിയാനും പ്രയാസമില്ലാത്ത വിധത്തിൽ കിളിപ്പാട്ടുകളായി മലയാളത്തിൽ തൎജ്ജിമചെയ്യുകയും അദ്ദേഹത്തിന്റെ കൃതികൾ സൎവ്വത്ര പ്രചരിച്ചുതുടങ്ങുകയും സ്വശിഷ്യരായ ആ ബ്രാഹ്മണരെ വിദ്യാഭ്യാസം ചെയ്യിച്ച് അദ്ദേഹം വിദ്വാന്മാരാക്കിത്തീൎക്കുകയും ചെയ്തപ്പോഴേയ്ക്കും ബ്രാഹ്മണൎക്ക് അദ്ദേഹത്തോടുള്ള വൈരം പൂൎവ്വാധികം വൎദ്ധിച്ചുവെങ്കിലും അദ്ദേഹത്തിന്റെ കീൎത്തി കേരളത്തിൽ മുഴുവനും പരക്കുകയും കൊച്ചി, കോഴിക്കോട്ട മുതലായ സ്ഥലങ്ങളിലെ രാജാക്കന്മാൎക്ക് അദ്ദേഹത്തിന്റെ പേരിൽ വളരെ സന്തോഷവും ബഹുമാനവും ജനിക്കുകയും ചെയ്തു. കോഴിക്കോട്ടു സാമൂതിരിപ്പാട്ടുതമ്പുരാൻ മുതലായവർ സന്തോഷിച്ച് എഴുത്തച്ഛനു വൎഷാശനമായി ആണ്ടുതോറും ഓരോ പണക്കിഴി കൊടുത്തുകൊണ്ടിരുന്നു. എഴുത്തച്ഛൻ കൊച്ചീരാജാവിന്റെയും കോഴിക്കോട്ടുരാജാവിന്റെയും മററും വലിയ സേവനായിരുന്നു.

ഇടയ്ക്കു മേല്പത്തൂർ നാരായണഭട്ടതിരിയും എഴുത്തച്ഛനും തമ്മിൽ വളരെ സ്നേഹമായി. ഭട്ടതിരി അമ്പലപ്പുഴരാജാവി

ൻെറ ശിഷ്യനായിരുന്നതിനാൽ എഴുത്തച്ഛൻ ഭട്ടതിരിയുമൊരു മിച്ച് അമ്പലപ്പുഴപ്പോയി അവിടത്തെ രാജാവിനേയും കണ്ടു് അവിടെയും സേവനായിത്തീൎന്നു. അവിടെവെച്ചാണു് എഴുത്തച്ഛൻ അദ്ധ്യാത്മരാമായണം കിളിപ്പാട്ടുണ്ടാക്കിയതു്.

എഴുത്തച്ഛൻെറ പ്രധാനകൃതികൾ ൧. അദ്ധ്യാത്മരാമായണം. ൨. ശതമുഖരാമായണം. ൩. ഭാരതം. ൪. ഭാഗവതം. ൫. പാതാളരാമായണം. ൬. ശിവപുരാണം. ൭. ദേവീമാഹാത്മ്യം. ൮. രാമായണം ഇരുപത്തിനാലുവൃത്തം. ൯. ഹരിനാമകീൎത്തനം. ൧൦. ചിന്താരത്നം. ൧൧. കേരളനാടകം. ഇതുകളാണെന്നു കാണുന്നു. ഇവയിൽ പാതാളരാമായണത്തിൻെറ കൎത്താവു് ഒരു കോട്ടയത്തുത്തമ്പുരാനാണെന്നും രാമായണം ഇരുപത്തിനാലുവൃത്തത്തിൻെറ കൎത്താവു് മേല്പുത്തൂർ നാരായണഭട്ടതിരിയാണെന്നും ചിലർ പറയുന്നുണ്ടു്. ഈ സംഗതി ഇപ്പോഴും തൎക്കത്തിൽ തന്നെ ഇരിക്കുന്നു.

എഴുത്തച്ഛൻ സംബന്ധം ചെയ്തിട്ടുണ്ടായിരുന്നുവെന്നും അദ്ദേഹത്തിൻെറ കവിതകളൊക്കെ അദ്ദേഹം പറഞ്ഞുകൊടുക്കുകയും അദ്ദേഹത്തിൻെറ പുത്രി എഴുതുകയുമാണു് ചെയ്തിട്ടുള്ളതെന്നും ചിലർ പറയുന്നു. മററുചിലർ എഴുത്തച്ഛൻ ആജീവനാന്തം നിത്യബ്രഹ്മചാരിയായിട്ടുതന്നെയാണിരുന്നിട്ടുള്ളതെന്നും കവിതകളെഴുതീട്ടുള്ളതു് അനന്തരവളാണെന്നും പറയുന്നു. ഇതിൻെറ വാസ്തവവും അറിയാനിപ്പോൾ മാൎഗ്ഗമൊന്നും കാണുന്നില്ല. എഴുത്തച്ഛൻ യോഗാഭ്യാസം ചെയ്തു് ഒടുക്കം ഒരു യോഗിയായിത്തീൎന്നുവെന്നും അദ്ദേഹം അറുപതാമത്തെ വയസ്സിൽ തൃക്കണ്ടിയൂർ സ്വഗൃഹത്തിൽ വെച്ചാണു് ചരമഗതിയെ പ്രാപിച്ചതെന്നും മരിക്കുന്നതിനു മുമ്പായി തൻെറ അനന്തരവളുടെ പക്കൽ തൻെറ രണ്ടാമത്തെ ശിഷ്യനായ സൂൎയ്യനാരായണനു കൊടുക്കുന്നതിനായിട്ടു് തൻെറ മെതിയടിയും ഭസ്മസഞ്ചിയും പീഠവും യോഗദണ്ഡും താളിയോലഗ്രന്ഥങ്ങളായെഴുതിയിരുന്ന സ്വകൃതികളും ഏല്പിച്ചുകൊടുത്തിരുന്നുവെന്നും ഒരുകേൾ

വിയുണ്ട്. അതൊക്കെ ഏതുപ്രകാരമായാലും എഴുത്തച്ഛൻ ഒരു വേദാന്തിയും അദ്വൈതസിദ്ധാന്തജ്ഞനുമായ ദിവ്യനായിരുന്നുവെന്ന് അദ്ദേഹത്തിന്റെ ചിന്താരത്നംകൊണ്ടും മററു കൃതികളിലെ ചില ഭാഗങ്ങൾകൊണ്ടും സ്പഷ്ടമാകുന്നുണ്ട്.

എഴുത്തച്ഛനെക്കുറിച്ച് കേട്ടുകേൾവിയുള്ള പല പല ഐതിഹ്യങ്ങൾ ഇനിയും പറയാനുണ്ട്. വിസ്തരഭയത്താൽ അതിനായി ഭാവിക്കാതെ ഈ ഭാഗം ഇങ്ങനെ ഇവിടെ സമാപിപ്പിച്ചുകൊള്ളുന്നു.

---

## ൩. പൂന്താനത്തു നമ്പൂരി.

---

പൂന്താനത്തു നമ്പൂരി വേദാഢ്യനല്ലാത്ത ഒരു ബ്രാഹ്മണനായിരുന്നുവെന്നാണ് കേട്ടിരിക്കുന്നത്. ബാല്യകാലത്ത് കുറച്ചേതാണ്ടൊക്കെ പഠിച്ചിരുന്നുവെന്നല്ലാതെ അദ്ദേഹം ഒരു വിദ്വാനല്ലായിരുന്നു. ഇദ്ദേഹത്തിന്റെ ഇല്ലം ഗുരുവായൂർ സമീപം "അങ്ങാടിപ്പുറം" എന്ന ദിക്കിലായിരുന്നു. പൂന്താനത്തു നമ്പൂരിയും മേല്പുത്തൂർ നാരായണഭട്ടതിരിയും ജീവിച്ചിരുന്നത് ഒരു കാലത്താണെന്നു കാണുന്നു. ഭട്ടതിരിയുടെ നാരായണീയം ഉണ്ടാക്കിക്കഴിതീർന്നതു് അതിലെ "ആയുരാരോഗ്യസൗഖ്യം" എന്നുള്ള കലിസംഖ്യകൊണ്ട് കൊല്ലവർഷം ൭൬൨-ാമാണ്ട് വൃശ്ചികമാസം ൨൮-ാനു- ആണെന്ന് നിശ്ചയിക്കാമല്ലൊ. അതിനാൽ പൂന്താനത്തു നമ്പൂരി ജീവിച്ചിരുന്നത് കൊല്ലം ൮-ാം ശതാബ്ദത്തിലായിരുന്നുവെന്നു തീർച്ചപ്പെടുത്താവുന്നതാണ്.

പൂന്താനത്തു നമ്പൂരിക്കു വളരെ ആഗ്രഹിച്ചിരുന്ന സീമന്തപുത്രനായിട്ട് ഒരുണ്ണിയുണ്ടായി. ആ ഉണ്ണിയുടെ അന്നപ്രാശനമടിയന്തിരം പ്രമാണിച്ചു സ്വജനങ്ങളുടെ ഇല്ലങ്ങളിലെല്ലാം ക്ഷണിച്ചിരുന്നു. മുഹൂർത്തം രാത്രിയിലായിരുന്നു. ക്ഷണപ്രകാ

രം വന്നുചേൎന്ന അന്തൎജ്ജനങ്ങൾ അവരുടെ വസ്ത്രഭാണ്ഡങ്ങൾ അവിടെയൊരു സ്ഥലത്ത് ഉറക്കിക്കിടത്തിയിരുന്ന ഉണ്ണിയുടെ മീതെ അറിയാതെ കൊണ്ടു ചെന്നിട്ടു. ചോറൂണിനു മുഹൂൎത്തമടുത്തപ്പോൾ ഉണ്ണിയുടെ അമ്മ ഉണ്ണിയെ എടുത്ത് കളിപ്പിക്കാനായി ചെന്നപ്പോഴേയ്ക്കും ഉണ്ണി ശ്വാസംമുട്ടി മരിച്ചിരിക്കുന്നതായിക്കണ്ടു. അപ്പോൾ അവിടെ കൂടിയിരുന്നവൎക്കും വിശേഷിച്ച് ഉണ്ണിയുടെ മാതാപിതാക്കന്മാൎക്കുമുണ്ടായ വ്യസനം എത്രമാത്രമായിരുന്നുവെന്നുള്ളത് പറയണമെന്നില്ലല്ലൊ. പ്രകൃത്യാതന്നെ ഒരു വിഷ്ണുഭക്തനും സാധുവുമായിരുന്ന പൂന്തനത്തുനമ്പൂരി ഉണ്ണി മരിച്ചതോടുകൂടി ഒരു വിരക്തനും കൂടി ആയിത്തീൎന്നു. അദ്ദേഹം തന്റെ പുത്രൻ മരിച്ചതിനാലുള്ള വ്യസനത്തോടുകൂടി ഉണ്ടാക്കിയ കൃതിയാണ് പ്രസിദ്ധമായ "ജ്ഞാനപ്പാന". അത്യന്തം ദുസ്സഹങ്ങളായ വ്യസനങ്ങൾ നേരിടുന്നകാലങ്ങളിൽ ഈ ജ്ഞാനപ്പാന വായിച്ചാൽ മനസ്സിനു വളരെ സമാധാനമുണ്ടാകുമെന്നുള്ളതിനു സംശയമില്ല. ഇത് എല്ലാവൎക്കും അൎത്ഥം മനസ്സിലാകത്തക്കവണ്ണം വളരെ ലളിതവും സരസവുമായിട്ടുള്ള ഒരു കൃതിയാണ്.

ഉണ്ണി മരിച്ചതിന്റെശേഷം പൂന്താനത്തു നമ്പൂരികളിയും ജപവും പ്രദക്ഷിണവും നമസ്കാരവുമായി മിക്കവാറും ഗുരുവായൂർ ക്ഷേത്രത്തിൽ തന്നെ താമസിച്ചുകൊണ്ടിരുന്നു. അക്കാലത്താണ് ഭജനത്തിനായി മേല്പത്തൂർ പട്ടതിരിയും അവിടെച്ചെന്നുചേൎന്നത്. നാരായണ ഭട്ടതിരി നാരായണീയമുണ്ടാക്കാനായി ആരംഭിച്ചപ്പോൾ പൂന്താനത്തുനമ്പൂരി സന്താനഗോപാലം സന്താനകരമായിട്ടുള്ളതാണല്ലൊ എന്നു വിചാരിച്ച് ആ കഥ ഒരു പാനയായിട്ടുണ്ടാക്കാനും തുടങ്ങി അതിവിദ്വാനും വേദജ്ഞനുമായിരുന്ന ഭട്ടതിരിക്കു, ഭാഷാകവിതയെക്കുറിച്ചും വേദഹീനനും അല്പജ്ഞനും ആയ പൂന്താനത്തുനമ്പൂരിയെക്കുറിച്ചും ആന്തരത്താൽ വളരെ പുച്ഛമുണ്ടായിരുന്നു. സാധുവായ നമ്പൂരി ആ സൂക്ഷ്മാവസ്ഥ അറിയാതെ ഒരുദിവസം താൻ ഉണ്ടാക്കിയ ഏതാനുമായിരുന്ന സന്താനഗോപാലം പാന ഭട്ടതിരി

യുടെ അടുക്കൽ കൊണ്ടുചെന്നു് പിഴനോക്കിത്തിരുത്തിക്കൊടു ക്കണമെന്നപേക്ഷിച്ചു. അപ്പോഠം ഭട്ടതിരി "ഭാഷാകവിതയിൽ നോക്കാനെന്തിരിക്കുന്നു? അതിൽ അബദ്ധമല്ലാതെ വല്ലതും കാണുമോ? വിശേഷിച്ചും പൂന്താനത്തിനു വിഭക്തിയുറച്ചിട്ടുമില്ല അതിനാൽ അതുമുഴുവനും പിഴതന്നെയായിരിക്കും"—എന്നുപ റഞ്ഞു. പലരും കേഠക്കെ ഭട്ടതിരി ഇങ്ങനെ പറഞ്ഞപ്പോഠം നമ്പൂരി വ്യസനം സഹിക്കവഹിയാതെ പൊട്ടിക്കരഞ്ഞുപോ യി. ആ സമയത്തു ശ്രീകോവിലകത്തുനിന്നു് "പൂന്താനത്തിനു ഭട്ടതിരിയോളം വിഭക്തി ഉറച്ചിട്ടില്ലെങ്കിലും ഭട്ടതിരിയേക്കാഠം ഭക്തിയുറച്ചിട്ടുണ്ടു്" എന്നൊരു അശരീരി വാക്കുണ്ടായി. ഗുരു വായൂരപ്പന്റെ ഈ അരുളപ്പാടുകേട്ടപ്പോഠം ഭട്ടതിരിക്കു വള രെ വ്യസനവും ലജ്ജയും പശ്ചാത്താപവുമുണ്ടായിയെന്നുള്ളതു പറയണമെന്നില്ലല്ലോ. ഉടനെ ഭട്ടതിരി നമ്പൂരിയെ അന്വേ ഷിച്ചപ്പോഠം നമ്പൂരി വ്യസനിച്ചു കരഞ്ഞുകൊണ്ടു് അമ്പല ത്തിന്റെ ഒരു കോണിൽപ്പോയിക്കിടക്കുന്നതായി അറിഞ്ഞു് അ വിടെച്ചെന്നു്:—"ഹെ! പൂന്താനം ഞാൻ പറഞ്ഞതുകൊണ്ടു് മു ഷിഞ്ഞു വന്നു കിടക്കുകയാണോ? ഞാനപ്പോഠം ഒരു മനോരാജ്യം വിചാരിച്ചുകൊണ്ടിരുന്നതിനാൽ അങ്ങനെ പറഞ്ഞുവെന്നേ ഉ ള്ളു. പൂന്താനത്തിന്റെ കവിത വളരെ നല്ലതാണെന്നു് അങ്ങേ ടേ ജ്ഞാനപ്പാനകൊണ്ടുതന്നെ സർവ്വസമ്മതമായിട്ടുള്ളതല്ലേ! പിന്നെ ഞാനങ്ങനെ നേരമ്പോക്കായിട്ടു പറഞ്ഞതിനു് ഇത്ര മ നസ്താപപ്പെടാനുണ്ടോ സന്താനഗോപാലം തീൎന്നേടത്തോളം കാണട്ടെ. ഞാൻ നോക്കി തിരുത്തിത്തരാമല്ലോ"—എന്നു പറഞ്ഞു നമ്പൂരിയെ സമാശ്വസിപ്പിക്കയും സന്താനഗോപാലം വാങ്ങി തീ ൎന്നേടത്തോളം ഭാഗം മുഴുവനും നോക്കി അതിനെക്കുറിച്ചും വളരെ ശ്ലാഘിച്ചു പറഞ്ഞു് നമ്പൂരിയെ സന്തോഷിപ്പിക്കുകയും ചെയ്തു.

സന്താനഗോപാലത്തിൽ ശ്രീകൃഷ്ണനും അൎജ്ജുനനും കൂടി വൈകുണ്ഠത്തിൽ ചെന്ന ഭാഗത്തു വൈകുണ്ഠത്തെ ഏതുപ്രകാര മാണു് വൎണ്ണിക്കേണ്ടതെന്നു് വിചാരിച്ചുംകൊണ്ടു് നമ്പൂരി ഒരു ദി വസം കിടന്നുറങ്ങുമ്പോഠം ഗുരുവായൂരപ്പൻ വൈകുണ്ഠത്തെ

നമ്പൂരിക്കു സ്വപ്നത്തിൽ കാണിച്ചു കൊടുത്തുവെന്നും അതിൻ പ്രകാരമാണു നമ്പൂരി വർണ്ണിച്ചിരിക്കുന്നതെന്നും ഒരു കേൾവിയുണ്ട്. ഭട്ടതിരിയുടെ നാരായണീയം മുഴുവനും തീൎന്ന ദിവസം തന്നെയാണു പൂന്താനത്തു നമ്പൂരിയുടെ സന്താനഗോപാലം പാനയും കറ തീൎന്നതെന്നാണു കേൾവി. ഭക്തശിരോമണിയായ പൂന്താനത്തു നമ്പൂരിയെ യോഗ്യനാക്കാൻ വേണ്ടി ഗുരുവായൂരപ്പൻ പലരേയും അബദ്ധമാക്കീട്ടുള്ളതായി പല കഥകളുണ്ട്.

ഒരു ദിവസം നമ്പൂരി ഒരു സ്തോത്രം ജപിക്കുമ്പോൾ "പത്മനാഭോമരപ്രഭുഃ" എന്നു ചൊല്ലി. അതുകേട്ട് വിദ്വാനായ മറെറാരു നമ്പൂരി—"വിഡ്ഢീ! മരപ്രഭു,വല്ല. അമരപ്രഭുവാണ്' 'പത്മനാഭോമരപ്രഭുഃ' എന്നു സന്ധിചേൎത്തു ചൊല്ലുകതന്നെ. എന്നു പറഞ്ഞു. അപ്പോൾ—"പിന്നെമരപ്രഭു ആരാണ്? ഞാൻ മരപ്രഭുവുമാണ്—" എന്നൊരു അശരീരിവാക്ക് ശ്രീകോവിലകത്തുനിന്നു കേൾക്കപ്പെട്ടു. അപ്പോഴ് വിദ്വാൻനമ്പൂരി അന്ധനായിത്തീൎന്നുവെന്നുള്ളതു പറയണമെന്നില്ലല്ലോ.

പൂന്താനത്തുനമ്പൂരിക്കു വ്യുൽപത്തിയില്ലായിരുന്നുവെങ്കിലും ഗുരുവായൂർക്ഷേത്രത്തിലിരുന്നു പല വിദ്വാന്മാർ ഭാഗവതം വായിച്ച് അൎത്ഥം പറയുന്നതു കേട്ടു കേട്ട് അദ്ദേഹത്തിനു ഭാഗവതം ഏതുഭാഗം വായിക്കുന്നതു കേട്ടാലും അൎത്ഥംപറയാറായിത്തീൎന്നു. എന്നുമാത്രമല്ല, ഭക്തനായ അദ്ദേഹം ഭക്തിരസത്തോടുകൂടി അൎത്ഥം പറയുന്നതു കേൾക്കാൻ എല്ലാവൎക്കും വളരെ കൌതുകമുണ്ടായിത്തീൎന്നു. ഒടുക്കം ഭാഗവതം ആരുവായിച്ചാലും അൎത്ഥം പറയാൻ പൂന്താനത്തു നമ്പൂരി വേണമെന്നു ജനങ്ങൾക്കു നിർബന്ധമായിത്തീൎന്നു. അതുകൊണ്ടു വിദ്വാന്മാരായവൎക്കു നമ്പൂരിയോടു കുറേശ്ശ അസൂയയും തോന്നിത്തുടങ്ങി. എങ്കിലും ആരു വായിച്ചാലും അൎത്ഥംപറയുക പൂന്താനത്തു നമ്പൂരി തന്നെയെന്നു പതിവായിത്തീൎന്നു. ഗുരുവായൂർ ക്ഷേത്രത്തിൽ ഭാഗവതം വായന പതിവായിട്ടുണ്ടല്ലോ. ഒരു ദിവസം ഒരു വിദ്വാൻ വായിക്കാനും പൂന്താനത്തുനമ്പൂരി അൎത്ഥം പറയാനുംതുടങ്ങി. വായനകേൾക്കാൻ പണ്ഡിതന്മാരും പാമരന്മാരുമായി

ട്ട് അസംഖ്യം ജനങ്ങളും അവിടെ വന്നുകൂടി. അന്നു വായിച്ച ഭാഗം "രുഗ്മിണീസ്വയംബരം" കഥയായിരുന്നു. വ്യുൽപത്തിയില്ലായിരുന്നതിനാൽ നമ്പൂരി അൎത്ഥം പറയുന്നതു് അദ്ദേഹത്തിന്റെ മനോധൎമ്മംപോലെയെന്നല്ലാതെ ശ്ലോകാൎത്ഥം മനസ്സിലായിട്ടല്ലായിരുന്നു. അതിനാൽ രുഗ്മിണി കൃഷ്ണന്റെ അടുക്കലേക്കു ബ്രാഹ്മണനെ പറഞ്ഞയയ്ക്കുന്ന ദിക്കിൽ നമ്പൂരി—"രുഗ്മിണി ഇങ്ങനെ ഒക്കെപ്പറഞ്ഞു ബ്രാഹ്മണന്റെ കൈയിൽ ഒരെഴുത്തും കൊടുത്തയച്ചു"-എന്നു് അൎത്ഥം പറഞ്ഞു. എഴുത്തു കൊടുത്തയച്ചു എന്നുള്ളതു ഭാഗവതത്തിൽ പറഞ്ഞിട്ടില്ലാത്തതായിരുന്നതിനാൽ ഇതു കേട്ടുകൊണ്ടിരുന്ന വിദ്വാനായ ഒരു നമ്പൂരി പൂന്താനത്തുനമ്പൂരിയോടു്—'എഴുത്തുകൊടുത്തയച്ചു എന്നുള്ളതു് ഏതു ശ്ലോകത്തിലാണു് പറഞ്ഞിരിക്കുന്നതു്' എന്നു ചോദിച്ചു. അതു കേട്ടപ്പോഠ.പൂന്താനത്തുനമ്പൂരി മറുപടി പറയാൻ നിവൃത്തിയില്ലാതെ വിഷമിച്ചു. അപ്പോഠ ശ്രീകോവിലകത്തുനിന്നു് എഴുത്തു കൊടുത്തയച്ചില്ല എന്നു് ഏതുശ്ലോകത്തിലാണു പറഞ്ഞിരിക്കുന്നതു്. ആ ബ്രാഹ്മണൻ എന്റെ അടുക്കൽ വന്നപ്പോഠ രുഗ്മിണിയുടെ ഒരെഴുത്തുകൂടി കൊണ്ടുവന്നിരുന്നു"—എന്നൊരു അശരീരിവാക്കു കേഠക്കപ്പെട്ടു. ഇതു കേട്ടപ്പോഠ ദുശ്ചോദ്യം ചോദിച്ച നമ്പൂരി വളരെ മ്ലാനമായ്വകയും പൂന്താനത്തുനമ്പൂരി സന്തോഷിക്കുകയും ശേഷമുള്ളവർ അത്ഭുതപ്പെടുകയും ചെയ്തു.

ഇപ്രകാരം കുറച്ചുകാലം കഴിഞ്ഞപ്പോഴേയ്ക്കും പൂന്താനത്തുനമ്പൂരിയെക്കുറിച്ചു് എല്ലാവൎക്കും വളരെ ബഹുമാനമുണ്ടായിത്തീൎന്നു. ക്ഷേത്രത്തിൽ പതിവായി നമസ്കാരഭക്ഷണത്തിനിരിക്കുമ്പോഠ വേദജ്ഞന്മാരും വിദ്വാന്മാരും ആയ ബ്രാഹ്മണർ എത്രയുണ്ടായിരുന്നാലും പൂന്താനത്തുനംപൂരിയെ മാന്യസ്ഥാനത്തു് ഒന്നാമനായിട്ടിരുത്തുക പതിവായി. ക്രമേണ ആരും പറഞ്ഞില്ലെങ്കിലും അദ്ദേഹത്തിനു് മാന്യസ്ഥാനത്തിരിക്കാമെന്നായിത്തീൎന്നു. അങ്ങനെയിരിക്കുമ്പോഠ ധൂരസ്ഥനും വിദ്വാനും വേദജ്ഞനുമായ ഒരു നംപൂരിപ്പാടു് ഗുരുവായൂർ ക്ഷേത്രത്തിൽ ദൎശനത്തിനായി വന്നു. നമ്പൂരിപ്പാട്ടിലേക്കു് ഊണു ക്ഷേത്രത്തിൽ

തന്നെയായിരുന്നു. അതിനാൽ ക്ഷേത്രാധികാരിയായ നമ്പൂരി അന്നു ഭക്ഷണത്തിനു മാന്യസ്ഥാനത്തു നമ്പൂരിപ്പാട്ടിലെ ഇരുത്തണമെന്നു നിശ്ചയിച്ചു പൂന്താനത്തു നമ്പൂരി ആ സംഗതിയറിയാതെ പതിവുപോലെ ഊണുകാലമായപ്പോൾ മാന്യസ്ഥാനത്തു ഒന്നാമനായിപ്പോയിരുന്നു. അപ്പോൾ ക്ഷേത്രാധികാരി പൂന്താനത്തു നമ്പൂരിയോട്—"മഹായോഗ്യനായിരിക്കുന്ന ഒരുത്തമബ്രാഹ്മണൻ ഇവിടെ വന്നിരിക്കുന്ന സ്ഥിതിക്ക് ഇന്നുതാനിവിടെക്കടന്നിരുന്നതു ന്യായമായില്ല. അതിനാൽ വേഗമെണീററു മാറിയിരിക്കു"—എന്നു പറഞ്ഞു. എങ്കിലും പല യോഗ്യന്മാർ കൂടി തനിക്കു സമ്മതിച്ചു തന്നിരിക്കുന്ന മാന്യസ്ഥാനം വിട്ടുകൊടുക്കുന്നതിനു മനസ്സുവരായ്കയാൽ പൂന്താനത്തു നമ്പൂരി എണീററു മാറിയില്ല. അതിനാൽ ക്ഷേത്രാധികാരി അദ്ദേഹത്തിൻെറ കൈയ്ക്കു പിടിച്ചെണീപ്പിച്ചു. താൻ വേദാൎഹനും വിദ്വാനുമല്ലാഞ്ഞിട്ടാണല്ലോ തന്നെ ഇങ്ങനെ അവമാനിച്ചതെന്നു വിചാരിച്ചിട്ട് പൂന്താനത്തു നമ്പൂരിക്കു വളരെ വ്യസനമുണ്ടായി. അദ്ദേഹം ഉടനെ കരഞ്ഞുകൊണ്ടു പുറത്തേയ്ക്കിറങ്ങി. അപ്പോഴും ശ്രീകോവിലകത്തുനിന്ന്—"പൂന്താനം ഇനി ഈ ദുഷ്ടന്മാരുടെ അടുക്കൽത്താമസിക്കുകയും ഇവിടെ വരികയും വേണ്ട. പൂന്താനത്തിന് എന്നെക്കാണണമെങ്കിൽ ഞാൻ പൂന്താനത്തിൻെറ ഇല്ലത്തു വന്നുകൊള്ളാം"—എന്നൊരു അശരീരിവാക്കുണ്ടായി. നമ്പൂരി അതുകേട്ടു സന്തോഷിച്ച് അപ്പോൾ തന്നെ തൻെറ ഇല്ലത്തേയ്ക്കു പോവുകയും ചെയ്തു.

നമ്പൂരി ഇല്ലത്തു ചെന്നതിൻെറ ശേഷം ഭഗവാൻ വന്നു കണ്ടല്ലാതെ ഊണുകഴിക്കുകയില്ലെന്നു നിശ്ചയിച്ച് അവിടെയിരുന്നു. അപ്പോൾ ഭക്തവത്സലനായ ഭഗവാൻ ശ്രീകൃഷ്ണൻ നമ്പൂരിയുടെ ഇല്ലത്തെഴുന്നള്ളി. ഭക്തശിരോമണിയായ നമ്പൂരി ഭക്തവത്സലനായ ഭഗവാനെ തൻെറ വാമ (ഇടത്തു) ഭാഗത്തു പ്രത്യക്ഷമായിക്കണ്ടു. നമ്പൂരി ഉടനെ എണീററു ഭഗവാനെ സാഷ്ടാംഗമായി നമസ്കരിച്ചു വന്ദിച്ചു. അപ്പോൾ ഭഗവാൻ—"ഇനി പൂന്താനം എന്നെ ഇവിടെയിരുന്നു സേവിച്ചാൽ മതി. എൻെറ സാന്നിദ്ധ്യം ഇവിടെയുണ്ടായിരിക്കും"—എന്നു

അരുളിച്ചെയ്തതിന്റെ ശേഷം മറയുകയും ചെയ്തു. നംപൂരി ഭഗവാനെ കണ്ടതായ ആ സ്ഥലത്തു ഒരമ്പലം (ശ്രീകോവിൽ മാത്രം) പണിയിച്ച് അവിടെ ശ്രീകൃഷ്ണന്റെ വിഗ്രഹത്തെ കുടിയിരുത്തി പതിവായി പൂജാനിവേദ്യാദികൾ കഴിച്ചു സേവിച്ചുകൊണ്ടിരുന്നു. ആ സ്ഥലം നംപൂരി ഇരുന്നതിന്റെ ഇടത്തുവശത്തായിരുന്നതിനാൽ ആ അമ്പലത്തിനു "ഇടത്തുപുറത്തമ്പലം" എന്നു പേരിടുകയും ചെയ്തു.

ഭാഗവതവും മറ്റും വായിച്ചു കേട്ടിട്ടുണ്ടായ പദപരിചയം കൊണ്ടും ഭഗവൽ ഭക്തികൊണ്ടും ഭഗവൽ കാരുണ്യം കൊണ്ടും പൂന്താനത്തു നംപൂരി കാലക്രമേണ സംസ്കൃതത്തിലും കവിതയുണ്ടാക്കാൻ ശക്തനായിത്തീൎന്നു. പ്രസിദ്ധമായ "ശ്രീകൃഷ്ണകർണ്ണാമൃതം" എന്ന സംസ്കൃതകൃതി അദ്ദേഹമുണ്ടാക്കീട്ടുള്ളതാണ്. ആ കവിത അദ്ദേഹം അദ്ദേഹത്തിന്റെ ഇടത്തുപുറത്തമ്പലത്തിലെ കൃഷ്ണസ്വാമിയെ ഉദ്ദേശിച്ചുണ്ടാക്കീട്ടുള്ളതുമാണ്. അദ്ദേഹം "കർണ്ണാമൃതം വാമപുരാധിവാസിൻ!" എന്നു പ്രയോഗിച്ചിട്ടുള്ളതുകൊണ്ടു ഈ സംഗതി തീർച്ചപ്പെടുത്താവുന്നതുമാണ്.

പൂന്താനത്തു നംപൂരി ഗുരുവായൂർ ക്ഷേത്രം വിട്ടു ഇല്ലത്തു സ്ഥിരവാസമാക്കിയതിന്റേറശേഷം ഭഗവൽകാരുണ്യത്താൽ അദ്ദേഹത്തിനു ദീർഘായുസ്സോടുകൂടിയ പുത്രസന്താനങ്ങൾ ധാരാളമുണ്ടാവുകയും അദ്ദേഹം പിന്നെയും വളരെക്കാലം അൎത്ഥപുത്രമിത്രകളത്രാദികളോടും ഭഗവാങ്കൽ നിശ്ചഞ്ചലയും ദൃഢയുമായ ഭക്തിയോടും കൂടി സുഖമാകുംവണ്ണം ജീവിച്ചിരിക്കുകയും ചെയ്തു.

---

# ൩. കരുണാകരനെഴുത്തച്ഛൻ.

തുഞ്ചത്തു രാമാനുജനെഴുത്തച്ഛന്റെ കാലാനന്തരം അദ്ദേഹത്തിന്റെ പാഠശാലയിലും ആ ദിക്കിലും ഗുരുനാഥസ്ഥാനം വഹിച്ചുപോന്നതു് അദ്ദേഹത്തിന്റെ പ്രധാനശിഷ്യനായിരുന്ന കരുണാകരനെഴുത്തച്ഛൻ എന്ന മഹാനായിരുന്നു. ആ ദേശക്കാരായ നമ്പൂരിമാർക്കു രാമാനുജനെഴുത്തച്ഛനോടുണ്ടായിരുന്നതുപോലെ അവരുടെ പിൻഗാമികൾക്കു രാമാനുജനെ[illegible]ച്ഛന്റെ ശിഷ്യഗണങ്ങളോടും വിരോധമുണ്ടായിരുന്നു. അ[illegible]ാൽ കരുണാകരനെഴുത്തച്ഛനേയും അക്കാലത്തുണ്ടായിരുന്ന നമ്പൂരിമാർ വളരെ ഉപദ്രവിച്ചിട്ടുണ്ടു്. ഒടുക്കം ഉപദ്രവം ദുസ്സഹമായി[illegible]ക്കയാൽ കരുണാകരനെഴുത്തച്ഛൻ അവിടം വിട്ടു പോയി കോ[illegible]ക്കോട്ടു യുവരാജാവിന്റെ ഗുരുവായി വള്ളുവനാട്ടുതാലൂ[illegible] [illegible]വരാജാവെഴുന്നള്ളിത്താമസിച്ചിരുന്ന കോവിലകത്തു താമസിച്ചിരുന്നു. ഈ എഴുത്തച്ഛനാണു ബ്രഹ്മാണ്ഡപുരാണത്തിന്റെ മദ്ധ്യഭാഗം തൊണ്ണൂറെറാൻപതദ്ധ്യായങ്ങൾ മലയാളത്തിൽ കിളിപ്പാട്ടു രീതിയിൽ തർജ്ജമചെയ്തിട്ടുള്ളതു്.

കരുണാകരനെഴുത്തച്ഛനോടും ബ്രാഹ്മണർക്കു പൊതുവെ വിരോധമുണ്ടായിരുന്നെങ്കിലും അന്നത്തെ ആഴ്വാഞ്ചേരിത്തമ്പ്രാക്കൾക്കു് ഈ എഴുത്തച്ഛന്റെ പേരിൽ വളരെ ബഹുമാനവും സന്തോഷവുമായിരുന്നു. ഇദ്ദേഹം ബ്രഹ്മാണ്ഡപുരാണം തർജ്ജമ ചെയ്തതുതന്നെ തമ്പ്രാക്കളുടെ ആവശ്യപ്രകാരമാണു്. കരുണാകരനെഴുത്തച്ഛൻ രാമാനുജനെഴുത്തച്ഛന്റെ ശിഷ്യനായിരുന്നുവെന്നും അദ്ദേഹം ബ്രഹ്മാണ്ഡപുരാണം തർജ്ജമചെയ്തതു തമ്പ്രാക്കളുടെ ആവശ്യപ്രകാരമായിരുന്നുവെന്നുമുള്ളതിനു ബ്രഹ്മാണ്ഡപുരാണതർജ്ജമയിൽത്തന്നെ ലക്ഷ്യം കാണുന്നുണ്ടു്. ആ ഭാഗം താഴെ ചേർക്കുന്നു.

"ധാത്രീദേവേന്ദ്രശ്രേഷ്ഠനാകിയ തപോനിധി
നേത്രനാരായണൻ തന്നാജ്ഞയാ വിരചിതം
രാമഭക്ത്യാഢ്യനായ രാമശിഷ്യനാലിദം;"

"നേത്രനാരായണൻ" എന്നതു് ആഴ്വാഞ്ചേരിത്തമ്പ്രാക്കളുടെ ഇല്ലത്തേക്കുള്ള മാറാപ്പേരാണു്. "രാമശിഷ്യൻ" എന്നുള്ളതിനു് രാമാനുജശിഷ്യൻ എന്നു് അർത്ഥം ഗ്രഹിക്കേണ്ടതുമാകുന്നു.

'വേതാളചരിത്രം' എന്നകിളിപ്പാട്ടിന്റെ കർത്താവും ഈഗുണാകരനെഴുത്തച്ഛനാണു്. ഇങ്ങനെരണ്ടു കൃതികളല്ലാതെമററു പുസ്തകമൊന്നും ഇദ്ദേഹം ഉണ്ടാക്കീട്ടുള്ളതായികാണുന്നില്ല. ഈ കൃതികളിലെ കവിതാരീതിയും ഭാഷാരീതിയും വളരെനന്നായിരിക്കുന്നു. ഇദ്ദേഹം രാമാനുജനെഴുത്തച്ഛന്റെ ശിഷ്യനായിരുന്നുവെന്നു് ആ രീതികൾ നല്ലപോലെ വ്യക്തമാക്കുന്നുണ്ടു്. ഈ എഴുത്തച്ഛനും തന്റെ ഗുരുവിനേപ്പോലെതന്നെ ഒരു യോഗീശ്വരനായിരുന്നുവെന്നാണു് കേട്ടിരിക്കുന്നതു്.

---

## ൭. സൂര്യനാരായണനെഴുത്തച്ഛൻ.

തുഞ്ചത്തെഴുത്തച്ഛന്റെ രണ്ടാമത്തെ പ്രധാനശിഷ്യനായിരുന്ന സൂര്യനാരായണനെഴുത്തച്ഛനും ഒരു മഹാവിദ്വാനും കവിയും യോഗിയുമായിരുന്നു. തുഞ്ചത്തെഴുത്തച്ഛൻ ഒരു ദിവ്യനായിരുന്നതുകൊണ്ടു താൻ ഇന്നപ്പോൾ മരിക്കുമെന്നും മരണാനന്തരം ഇന്നിന്നപ്രകാരമെല്ലാം ചെയ്യണമെന്നും ഇദ്ദേഹത്തോടു മുൻകൂട്ടിപ്പറഞ്ഞിരുന്നു. സൂര്യനാരായണനെഴുത്തച്ഛൻ വിദ്യാഭ്യാസാനന്തരം ദേശസഞ്ചാരത്തിനായിപ്പോയിരുന്നു. തുഞ്ചത്തെഴുത്തച്ഛൻ മരിക്കാറായിക്കിടക്കുന്നസമയം ഇദ്ദേഹം തിരിയെ വന്നു് അദ്ദേഹത്തിന്റെ അടുക്കലെത്തി. അപ്പോഴേക്കും ഗുരുനാഥനു സംസാരിക്കാൻ പാടില്ലാത്ത സ്ഥിതിയിലായിപ്പോയി. എങ്കിലും തന്റെ പ്രിയശിഷ്യനെ കണ്ടപ്പോൾ ആളറിഞ്ഞതായി ഗുരുനാഥൻ ഭാവിച്ചു. സൂര്യനാരായണനെഴുത്തച്ഛൻ തന്റെ ഗുരുനാഥനെ പ്രദക്ഷിണം വെച്ചു നമസ്കരിച്ചു. ഉടനെ ഗുരുനാഥൻ രണ്ടു കയ്യും ഒരുവിധം ഉയർത്തി ശിഷ്യന്റെ ശിരസ്സിൽവച്ചനുഗ്രഹിച്ചു. ഉടനെ മഹാത്മാവായ മഹാഗുരു ഇഹലോകത്ത

വിട്ടകയും ചെയ്തു. ശവനമസ്കാരാദികൾ കഴിഞ്ഞതിന്റെശേഷം ഗുരുനാഥന്റെ അനന്തരവൾ തന്റെ മാതുലൻ പറഞ്ഞിരുന്നതുപോലെ 'മെതിയടി' 'ഭസ്മസഞ്ചി' മുതലായവ സൂര്യനാരായണനെഴുത്തച്ഛനെ ഏല്പിച്ചുകൊടുത്തു. അദ്ദേഹം അത് വാങ്ങിക്കൊണ്ടു പോവുകയും ചെയ്തു. പിന്നെയും അദ്ദേഹം ദേശസഞ്ചാരത്തിനായിത്തന്നെ പുറപ്പെട്ടു. അദ്ദേഹം ഭാരതഖണ്ഡംമുഴുവനും ചുററിസഞ്ചരിച്ചുകാണുകയും സകല പുണ്യക്ഷേത്രങ്ങളിലും ദർശനം കഴിക്കുകയും ഗംഗമുതലായ സകല പുണ്യതീർത്ഥങ്ങളിലും സ്നാനം കഴിക്കുകയും ചെയ്തു. മലയാളത്തിൽതന്നെ മടങ്ങിവന്നു. അതിന്റെശേഷം അദ്ദേഹം കോഴിക്കോട്ട് സാമൂതിരിപ്പാട്ടിലെ ഗുരുവായിട്ടു കുറച്ചുകാലം അവിടെത്താമസിച്ചിരുന്നു. പിന്നെയും ഗംഗാസ്നാനത്തിനായി ഒരു പ്രാവശ്യംകൂടി അദ്ദേഹം കാശിയിലേക്കു പോയി.

സൂര്യനാരായണനെഴുത്തച്ഛൻ കാശിയിൽ നിന്നു തിരിച്ചുവന്നതിന്റെ ശേഷം ഒരു ദിവസം മദ്ധ്യാഹ്നസമയത്തു കൊച്ചിസംസ്ഥാനത്തു ചിററൂർ എന്ന സ്ഥലത്തു ഭാരതപ്പുഴയുടെ ഒരു പോഷകനദിയായ തെക്കെപ്പുഴയുടെ വടക്കേക്കരയിൽ ഒരു ശ്മശാനസ്ഥലത്തിനടുക്കൽ സമാധിയിലിരിക്കുന്നതായി ചിററൂർ 'എഴുപത്തു രാമമേനോൻ' എന്നൊരാൾ കണ്ടു. എഴുത്തച്ഛന്റെ ധ്യാനനിഷ്ഠകണ്ടു മേനോൻ അത്യന്തം വിസ്മയാവിഷ്ടഹൃദയനായി കുറച്ചുനേരം അവിടെത്തന്നെ നിന്നു. എഴുത്തച്ഛൻ സമാധിയിൽ നിന്നുണർന്നതിന്റെശേഷം അവർ രണ്ടുപേരും കൂടി മേനവന്റെ വീട്ടിലേക്കു പോയി. താൻ യോഗത്തിലിരുന്നതായ ആ സ്ഥലം വളരെ വിശേഷമുള്ളതായ ഒരു പുണ്യസ്ഥലമാണെന്നും ആ പ്രദേശത്തെ അതിന്റെ ഉടമസ്ഥനോടു തനിക്കു വിലയ്ക്കുവാങ്ങിത്തരണമെന്നും എഴുത്തച്ഛൻ മേനവനോടു പറഞ്ഞു. ആ സ്ഥലം ചമ്പത്തിൽ മന്നാടിയാരുടെ വകയായിരുന്നു. മേനവൻ മുഖാന്തരം അതിനുവേണ്ടുന്ന ഏപ്പാടുകളെല്ലാം ചെയ്തു എഴുത്തച്ഛൻ ആ സ്ഥലം വിലക്കുവാങ്ങി. അവിടെ ഒരു വിഷ്ണുക്ഷേത്രവും ഒരുശിവക്ഷേത്രവും അവയുടെരണ്ടുപാർശ്വങ്ങളിലുമായിഥമഠങ്ങളും അവയുടെ മദ്ധ്യത്തിങ്കലായി സ്വന്തമുപയോഗത്തിനാ

യി പ്രത്യേകമൊരു മഠവും എഴുത്തച്ഛൻ പണിയിച്ചു. ക്ഷേത്രങ്ങളിൽ നിത്യനിദാനം, മാസവിശേഷം, ആട്ടവിശേഷം, ഉത്സവം മുതലായതു മുട്ടുക്കൂടാതെ നടത്തേണ്ടതിലേയ്ക്കു വേണ്ടുന്ന വസ്തുവകകളും എഴുത്തച്ഛൻ സമ്പാദിച്ചു. ആ ക്ഷേത്രങ്ങളും മഠങ്ങളും അവയ്ക്കുള്ള സകല വസ്തുക്കളും എഴുത്തച്ഛൻ ബ്രാഹ്മണക്കായി ദാനം ചെയ്തിട്ട് ആ സ്വന്തം മഠത്തിൽ അദ്ദേഹം താമസിക്കയും ചെയ്തു. പുഴവക്കത്തുള്ള ആ ഗ്രാമത്തിന്റെ പേർ "പുഴയ്ക്കൽഗ്രാമം" എന്നാണ്. സൂര്യനാരായണനെഴുത്തച്ഛൻ ഇപ്രകാരമെല്ലാം ചെയ്തതു്, ഇപ്രകാരമൊക്കെ ചെയ്യേണമെന്ന് തന്റെ ഗുരുനാഥൻ മുൻപ് തന്നോട്ട് പറഞ്ഞിട്ടുണ്ടായിരുന്നതിനാലാണ് എഴുത്തച്ഛന്ന് ഈ വകയ്ക്കെല്ലാം വേണ്ടുന്നപണം മുഴുവനും സാമൂതിരിപ്പാട്ടുതമ്പുരാൻഗുരുദക്ഷിണയായിഅദ്ദേഹത്തിനുകൊടുത്തതാണ്. എന്നു മാത്രമല്ല ആ ക്ഷേത്രങ്ങളും മഠങ്ങളും ദാനമായി വാങ്ങി അവിടെച്ചെന്നു താമസിക്കാൻ ബ്രാഹ്മണക്കാക്കും മനസ്സില്ലാതെയിരുന്നതിനാൽ അതിലേക്കു ബ്രാഹ്മണരെ ഏല്പിച്ചുകൊടുത്തതും സാമൂതിരിപ്പാട്ടുതമ്പുരാൻ തന്നെയാണ്.

സൂര്യനാരായണനെഴുത്തച്ഛൻ തന്റെ ഗുരുനാഥന്റെ മെതിയടികൾ, ഗ്രന്ഥങ്ങൾ, പീഠം, ദണ്ഡ്, മുതലായവയേവെച്ചു പൂജിച്ചുകൊണ്ട് ആജീവനാന്തം ചിററൂർ മഠത്തിൽത്തന്നെ താമസിച്ചിരുന്നു. സ്കാന്ദപുരാണം കിളിപ്പാട്ട് ആ എഴുത്തച്ഛന്റെ കൃതിയാണ്. അതു സംസ്കൃതസ്കാന്ദപുരാണത്തിൽ നിന്നു ചുരുക്കിയെടുത്തിട്ടുള്ള ഒരു കഥാസംഗ്രഹം മാത്രമാകുന്നു. അല്ലാതെ ശരിതർജ്ജമയെന്നു പറയാൻ പാടില്ല. ആ കിളിപ്പാട്ടിന്റെ ഭാഷയും കവിതാരീതിയും നിർദ്ദോഷങ്ങളായിത്തന്നെയിരിക്കുന്നു.

സൂര്യനാരായണനെഴുത്തച്ഛന്റെ പേരു് 'നാരായണൻ' എന്നു മാത്രമായിരുന്നു. അതിനാൽ അദ്ദേഹത്തെ ആദ്യകാലങ്ങളിൽ നാരായണനെഴുത്തച്ഛൻ എന്നുമാത്രമാണ് പറഞ്ഞുവന്നിരുന്നതു്. അദ്ദേഹം ഒരു മഹാസൂരി(വിദ്വാൻ) ആയിരുന്നതിനാൽ സാമൂതിരിപ്പാട്ടുതമ്പുരാൻ 'സൂരിനാരായണനെഴുത്തച്ഛൻ' എന്നു വിളിച്ചുവന്നു. അതിനെ ജനങ്ങൾ പറഞ്ഞു പറഞ്ഞു്

സൂൎയ്യനാരായണനെഴുത്തച്ഛൻ എന്നു് ആക്കിത്തീൎത്തതാണു്. അദ്ദേഹത്തെ 'ചിററൂരെഴുത്തച്ഛൻ' എന്നും ജനങ്ങൾ പറയാറുണ്ടായിരുന്നു.

ആ എഴുത്തച്ഛൻ തന്റെ ചരമകാലമടുത്തപ്പോൾ തന്റെ ശിഷ്യനായ "ഗോപാലനെഴുത്തച്ഛനെ" വരുത്തി ഗുരുനാഥന്റെ മെതിയെടി മുതലായവ ഏല്പിച്ചു് കൊടുത്തിട്ടു് ചരമഗതിയെ പ്രാപിക്കുകയും ചെയ്തു.

---

## ൮. ഗോപാലനെഴുത്തച്ഛൻ.

സൂൎയ്യനാരായണനെഴുത്തച്ഛന്റെ കാലാനന്തരം തുഞ്ചത്തുഗുരുനാഥന്റെ മെതിയടിമുതലായവയെ വെച്ചു പൂജിച്ചുകൊണ്ടു ചിററൂർ മഠത്തിൽ താമസിച്ചിരുന്നതു് ഗോപാലനെഴുത്തച്ഛനാണു്. ഗോപാലനെഴുത്തച്ഛൻ ആദ്യകാലം വിദ്യാഭ്യാസം ചെയ്തിരുന്നതു് കരുണാകരനെഴുത്തച്ഛന്റെ അടുക്കലും പിന്നീടു് സൂൎയ്യനാരായണനെഴുത്തച്ഛന്റെ അടുക്കലുമായിരുന്നു. അതിനാൽ അദ്ദേഹം ആ രണ്ടു് എഴുത്തച്ഛന്മാരുടേയും ശിഷ്യനായിരുന്നുവെന്നു പറയാവുന്നതാണു്.

പാൎവ്വതീസ്വയംവരം കിളിപ്പാട്ടു് ഭാഷകൊണ്ടും കവിതാഗുണം കൊണ്ടും തുഞ്ചത്തെഴുത്തച്ഛന്റെ കിളിപ്പാട്ടുകളോടു തുല്യമായിരിക്കുന്നുവെന്നുതന്നെ പറയാം.

മേല്പറഞ്ഞ നാലെഴുത്തച്ഛന്മാരും മഹാവിദ്വാന്മാരും കവികളും യോഗീശ്വരന്മാരും നിത്യബ്രഹ്മചാരികളുമായിരുന്നു. അവർ ഭാൎയ്യാസുഖത്തേയൊ സന്താനലാഭത്തേയൊ ഒരിക്കലും ആഗ്രഹിച്ചിരുന്നില്ല. അതിനാൽ അദ്ദേഹം ആദ്ദേഹത്തിന്റെ അവസാനകാലത്തു തുഞ്ചത്തു ഗുരുനാഥന്റെ മെതിയടി മുതലായവവെച്ചുസൂക്ഷിച്ചു് പൂജിച്ചുകൊണ്ടിരിക്കുന്നതിനു ചില ബ്രാഹ്മ

ന്നരെയാണു് ഭരമേല്പിച്ചതു്. അപ്രകാരം ആ ബ്രാഹ്മണരുടെ സന്താനപരമ്പരയാൽ അവ ഏതൽക്കാലപൎയ്യന്തം വെച്ചു സൂക്ഷിക്കപ്പെട്ടും പൂജിക്കപ്പെട്ടും വരുന്നു.

മേല്പറഞ്ഞ ചിറളൂർ മഠത്തിനു് ൯൨൦൦-ാമാണ്ടിടക്കു് ഒരു ഗ്നിബാധയുണ്ടായതിനാൽ ആ മഠത്തിൻെറ ഏറിയാനും ഭാഗവും ഭാഗവതം ഗ്രന്ഥവും മെതിയടിയും ദണ്ഡും ഒഴിച്ചു് ശേഷമെല്ലാം നഷ്ടപ്പെട്ടുപോയി. മഠത്തിൻെറ നഷ്ടാവശിഷ്ടം ഇപ്പോഴുമുണ്ടു്. ഭാഗവതം ഗ്രന്ഥവും ദണ്ഡും മെതിയടിയും ഇപ്പോഴും അവിടെയിരിക്കുന്നുമുണ്ടു്.

---

# ൯. കോട്ടൂർ ഉണ്ണിത്താൻ.

കൊല്ലവർഷം ൮-ാം ശതാബ്ദത്തിൽത്തന്നെ കോട്ടൂർ ഉണ്ണിത്താൻ എന്നു പ്രസിദ്ധനായിട്ടു് ഒരു കവിയുണ്ടായിരുന്നു. ഇദ്ദേഹത്തിൻെറ ഭവനം മാവേലിക്കരത്താലൂക്കിലുൾപ്പെട്ട ഒരു സ്ഥലത്തായിരുന്നു. "കൊട്ടാരക്കര കോട്ടയത്തരചനും കോട്ടുരുമുണ്ണായിയും" എന്നുള്ളതിൽ പറഞ്ഞിരിക്കുന്ന "കോട്ടുരുണ്ണിത്താൻ ഇദ്ദേഹംതന്നെയാണു്. ഇദ്ദേഹത്തിൻെറ പ്രധാനകൃതി "നാസികേതുപുരാണം" കിളിപ്പാട്ടാണു്. അതിൻെറ ഭാഷാരീതിയും കവിതാരീതിയും ആദരണീയകളും അഭിനന്ദനീയകളും ആയിത്തന്നെയിരിക്കുന്നു. ഇദ്ദേഹം ഇതുകൂടാതെയും ചില ചില്ലറക്കവിതകളും ഒററശ്ലോകങ്ങളും മററും ഉണ്ടാക്കീട്ടുള്ളതായി കാണുന്നുണ്ടു്. പ്രവൃത്തിയിൽ പിള്ളമാരെ ആക്ഷേപിച്ചു് ഇ ഇദ്ദേഹം നേരമ്പോക്കായി ഉണ്ടാക്കീട്ടുള്ള ഒരു ശ്ലോകം താഴെ ചേൎക്കുന്നു.

"ബാലൻെറ നാമം ശമനൻെറ ഭാവം
കണ്ടാൽ കുരങ്ങോ ബത! പേപ്പിശാചോ
ശീലം കഠോരം കുലമാരറിഞ്ഞു
ലോകംമുടിഞ്ഞൂ ഇവരാൽ വലഞ്ഞു."

അക്കാലത്തു പ്രവൃത്തിയിൽ പിള്ളമാർ ചെയ്തിരുന്ന ജനോപദ്രവം ഒട്ടും ചില്ലറയല്ലായിരുന്നുവെന്നു് ഇതുകൊണ്ടു് ഊഹിക്കാവുന്നതാണല്ലൊ.



## ൧൦. കോട്ടയത്തു കേരളവർമ്മത്തമ്പുരാൻ.

ഉമയമ്മറാണി തിരുവിതാംകൂർരാജ്യം ഭരിച്ചിരുന്നകാലത്തു് എട്ടുവീട്ടിൽപ്പിള്ളമാരുടെ ഉപദ്രവം ദുസ്സഹമായിത്തീരുകയാൽ ആ മഹാരാജ്ഞി തന്റെ ഏകപുത്രനേയുംകൊണ്ടു് ഒളിച്ചോടിപ്പോയി നെടുമങ്ങാട്ടുകൊട്ടാരത്തിൽ താമസിക്കുകയും തിരുവിതാംകൂറിനെ ആക്രമിച്ചിരുന്ന മുകിലനെ ജയിക്കുന്നതിനു് വേറെ യാതൊരു മാർഗ്ഗവുമില്ലായ്കയാൽ വടക്കൻകോട്ടയത്തുനിന്നു് കേരളവർമ്മത്തമ്പുരാനെ ഇവിടെ വരുത്തുകയും മററും ചെയ്തിട്ടുള്ളതു ചരിത്രപ്രസിദ്ധങ്ങളായ സംഗതികളാണല്ലൊ. കേരളവർമ്മത്തമ്പുരാൻ തിരുവിതാംകൂറിൽവന്നതു കൊല്ലം ൮൦൪-ാമാണ്ടാണു്. അതിനാൽ അദ്ദേഹം ജീവിച്ചിരുന്നതു് ഒൻപതാംനൂററാണ്ടിലാണെന്നു് സ്പഷ്ടമാകുന്നുണ്ടല്ലൊ. അദ്ദേഹം നല്ല, വിദ്വാനും കവിയും യുദ്ധവിദഗ്ദ്ധനും 'ശ്രീപോർക്കലീ'ഭഗവതിയെ വളരെ സേവിച്ചു് ദേവീപ്രസാദം സമ്പാദിച്ചിട്ടുള്ള ആളുമായിരുന്നു.

ആ തമ്പുരാൻ മുകിലനെ ജയിച്ചതിന്റെ ശേഷം തിരുവനന്തപുരത്തു വന്നു താമസിച്ചിരുന്നു. അക്കാലത്തു് അദ്ദേഹം "വൈരാഗ്യചന്ദ്രോദയ"മെന്നും "കേരളവർമ്മരാമായണ"മെന്നും രണ്ടു കൃതികളുണ്ടാക്കി. അവ രണ്ടും കിളിപ്പാട്ടിന്റെ രീതിയിൽ തന്നെയാണു്. എങ്കിലും വൈരാഗ്യചന്ദ്രോദയം കഥ ഒരു ഹംസം(അരയന്ന )പറയുന്നതായിട്ടാണു് അദ്ദേഹം ഉണ്ടാക്കീട്ടുള്ളതു്. അതിനാൽ ആ തമ്പുരാൻ ആ കൃതിക്കു് "ഹംസപ്പാട്ടു്" എന്നാണു് പേരിട്ടിരിക്കുന്നതു. രാമായണം വാല്മീകിരാമായണത്തിന്റെ ശരിതർജ്ജമയാണു്. അതു കിളിപറയുന്നതുമായി

ട്ടമാണ്. രാമായണം സുന്ദരകാണ്ഡംവരെ ഉണ്ടാക്കിയപ്പോഴെക്കും മഹായോഗ്യനായിരുന്ന ആ തമ്പുരാനെ രാജദ്രോഹികളായ ശത്രുക്കൾ ഉപായേന വെട്ടി അപായപ്പെടുത്തിക്കളഞ്ഞതിനാൽ ആവിശിഷ്ടകൃതി മുഴവനായിട്ടില്ലെന്നു ഭാഷാചരിത്രകൎത്താവു പറഞ്ഞിട്ടുണ്ടെങ്കിലും അതു് ആറു കാണ്ഡങ്ങളും ചേൎത്തിപ്പോൾ "തൃശ്ശിവപേരൂർ ഭാരതവിലാസം" അച്ചുക്കൂടത്തിൽ അച്ചടിച്ചതായ ഒരു പുസ്തകം കാണുന്നുണ്ടു്. ഹംസപ്പാട്ടും മുഴവനും ഒരിക്കൽ എവിടെയൊ അച്ചടിപ്പിച്ചിട്ടുള്ള ഒരു പുസ്തകം കണ്ടിട്ടുള്ളതായി ഓൎക്കുന്നുമുണ്ടു്. എങ്കിലും ഇപ്പോൾ ആ പുസ്തകം ദുർല്ലഭമായിരിക്കുന്നതിനാൽ ഇനിയും അതച്ചടിക്കേണ്ടതിന് ആരെങ്കിലും ശ്രമിക്കേണ്ടതാണ്. കവിത വളരെ നല്ലതാണ്. ഇവ രണ്ടും തിരുവനന്തപുരത്തുവെച്ചു് കോട്ടയത്തു കേരളവൎമ്മത്തമ്പുരാൻ ഉണ്ടാക്കിയതാണെന്നുള്ളതിന് അവയിൽത്തന്നെ പല ലക്ഷ്യങ്ങൾ കാണുന്നുണ്ടു്.

---

## ൧൧. കടത്തനാട്ടുതമ്പുരാൻ.

കടത്തനാട്ടുതമ്പുരാക്കന്മാർ പണ്ടും പ്രായേണ എല്ലാവരും വിദ്വാന്മാരും കവികളുമായിരുന്നു. അവർ മിക്കവരും സംസ്കൃതകവികളായിരുന്നുവെങ്കിലും ഒരു തമ്പുരാൻ 'ശതമുഖരാമായണം' എന്നൊരു ആട്ടക്കഥയുണ്ടാക്കീട്ടുള്ളതായി കാണുന്നുണ്ടു്. ഈ തമ്പുരാന്റെ ജനനം എത്രാമാണ്ടായിരുന്നുവെന്നു നിശ്ചയിക്കുന്നതിനു തക്കതായ ലക്ഷ്യമൊന്നും കാണുന്നില്ല. എങ്കിലും അദ്ദേഹത്തിന്റെ ചരമഗതി കൊല്ലം ൯൧൦-ാമാണ്ടായിരുന്നുവെന്ന് ഒരു ചരമശ്ലോകം കൊണ്ടു കാണുന്നുണ്ടു്. ആ ശ്ലോകം താഴെ ചേൎക്കുന്നു.

"ശതമുഖരാമായണമിത്യേകം നാട്യപ്രബന്ധമകരോദ്യഃ
'ദേവൈഃപ്രണതൈസ്തേവ്യം കലി'മലരഹിതംയയൗസവൈകു-
[ണ്ഠം."

ഈ ശ്ലോകത്തിൽ 'ദേവൈഃപ്രണതൈസ്സേവ്യം' എന്നുള്ളതു് തട്ടിനകലിയാണെന്നു സ്പഷ്ടമാണല്ലൊ. ഈ ആട്ടക്കഥയ്ക്കു വളരെ വിശേഷമൊന്നുമില്ലെങ്കിലും കേവലം മോശമെന്നു പറഞ്ഞുകൂടാ. ഒരു വിധം നന്നായിട്ടുണ്ടു്. എങ്കിലും അതിന്നു് അധികം പ്രചാരമുള്ളതായിക്കാണുന്നില്ല.

---

## ൧൧. കോട്ടയത്തു വിദ്വാൻതമ്പുരാൻ.

കോട്ടയത്തു വിദ്വാൻ തമ്പുരാന്റെ ജീവിതകാലത്തെക്കുറിച്ചു് പല പക്ഷാന്തരങ്ങളുണ്ടു്. നാരായണീയകർത്താവായ മേല്പുത്തൂർ നാരായണഭട്ടതിരിയും ഈ കോട്ടയത്തുതമ്പുരാനും ഒരുകാലത്താണു ജീവിച്ചിരുന്നതെന്നു ചിലർ പറയുന്നു. അതിനെ സ്ഥാപിക്കാനായി പല ഐതിഹ്യങ്ങളും പറഞ്ഞുവരുന്നുണ്ടു്. എങ്കിലും മററു പല സംഗതികളാൽ ഈ തമ്പുരാൻ കൊല്ലം ൯-ാം ശതവർഷത്തിന്റെ മദ്ധ്യകാലത്തിനും ൧൦-ാം ശതവർഷത്തിന്റെ മദ്ധ്യത്തിനും മദ്ധ്യേ ജീവിച്ചിരുന്നതായി വിചാരിക്കേണ്ടിയിരിക്കുന്നു. ൮൫൮-ാമാണ്ടു് തിരുവിതാംകൂറിൽ വന്നു മുകിലനെ ജയിക്കുകയും കേരളവർമ്മ രാമായണവും മററും രചിക്കുകയും ചെയ്ത കോട്ടയത്തുതമ്പുരാന്റെ അനന്തരവനാണു് ഈ വിദ്വാൻതമ്പുരാനെന്നു സ്പഷ്ടമാകുന്നുണ്ടു്. കേരളവർമ്മത്തമ്പുരാൻ തിരുവിതാംകൂറിൽ വന്നതിന്റെ ശേഷം വളരെക്കാലം കഴിഞ്ഞിട്ടാണല്ലൊ ചരമഗതിയെ പ്രാപിച്ചതു്. അതിനാൽ അദ്ദേഹത്തിന്റെ നിർയ്യാണം ൯-ാം ശതവർഷത്തിന്റെ ഒടുവിൽ ൮൯൦-ാമാണ്ടുകഴിഞ്ഞു് ൮൯൭-ാമാണ്ടിനു മുമ്പായിരിക്കണം. ആ കേരളവർമ്മതമ്പുരാൻ കഴിഞ്ഞപ്പോൾ ഈ വിദ്വാൻതമ്പുരാനു വളരെ ചെറുപ്പമായിരുന്നു.

ഈ വിദ്വാൻ തമ്പുരാൻ ചെറുപ്പകാലത്തിൽ അത്യന്തം മന്ദബുദ്ധിയായിരുന്നു. അദ്ദേഹത്തിന്റെ മാതുലനായിരുന്നകേ

ളവൎമ്മത്തമ്പുരാൻ തിരുവിതാംകൂറിൽവെച്ചു പരലോകപ്രാപ്തനായതിൻെറശേഷം ആ വംശത്തിൽ മൂപ്പും ഈ തമ്പുരാനുതന്നെ സിദ്ധിച്ചു. കോട്ടയത്തു തമ്പുരാക്കന്മാർ പ്രായേണ മഹാവിദ്വാന്മാരായിരിക്കുകയാണ് പതിവ്. ഇദ്ദേഹംമാത്രം ഇങ്ങനെയായിപ്പോയതിനെക്കുറിച്ച് അവിടെയുണ്ടായിരുന്നവൎക്കൊക്കെ വളരെ വ്യസനമുണ്ടായി. ഇദ്ദേഹത്തെ ചെറുപ്പത്തിൽതന്നെ വിദ്യാഭ്യാസം ചെയ്യിക്കാനാരംഭിച്ചു. പല യോഗ്യന്മാർ പലവിധം ശ്രമിച്ചുനോക്കിയിട്ടും അദ്ദേഹത്തെ അക്ഷരങ്ങൾ പഠിപ്പിക്കാൻപോലും കഴിഞ്ഞില്ല. ഒടുക്കം എല്ലാവരും വളരെ ഇച്ഛാഭംഗത്തോടുകൂടി ആ ശ്രമത്തിൽ നിന്നു വിരമിച്ചു. രാജകുമാരൻ ശുദ്ധമൃഗപ്രായം വളൎന്നു വരികയും ചെയ്തു.

അങ്ങനെയിരിക്കുന്നകാലത്ത് കോഴിക്കോട്ടു അന്നത്തെസാമൂതിരിപ്പാടു തമ്പുരാൻ തീപെട്ടു. കോഴിക്കോട്ടും കോട്ടയത്തും ഇപ്രകാരമുള്ള ദുഃഖസംഗതികളുണ്ടാവുന്ന സമയങ്ങളിൽ ആ രാജാക്കന്മാർ പരസ്പരം ചെന്നു ദുഃഖമന്വേഷിക്കുക പതിവുണ്ടായിരുന്നു. അവർ തമ്മിൽ കണ്ടാൽ പരസ്പരം സംഭാഷണം ഗീൎവ്വാണത്തിലാണു പതിവ്. കോഴിക്കോട്ടു സാമൂതിരി തീപെട്ടതിനാൽ കോട്ടയത്തു നിന്നു ദുഃഖമന്വേഷിക്കാൻ പോകേണ്ടതു് അത്യാവശ്യമായിത്തീൎന്നു. അന്നു് ഏകദേശം പുരുഷപ്രായമായിട്ടു് ഈ തമ്പുരാൻ മാത്രമെ അവിടെയുണ്ടായിരുന്നുള്ളു. അക്ഷരംപോലും പഠിച്ചിട്ടില്ലാത്ത അദ്ദേഹം പോയാൽ സംസ്കൃതത്തിൽ സംസാരിക്കുന്നതെങ്ങനെ. അദ്ദേഹത്തിൻെറ അനുജനായിഒരു കൊച്ചുതമ്പുരാനുണ്ടായിരുന്നുവെങ്കിലുംഅവിടുത്തേയ്ക്കു അന്നു് നാലഞ്ചുവയസ്സുമാത്രമേ പ്രായമായിരുന്നുള്ളു. മുൻ നടപ്പിൻെറ സ്ഥിതിക്കും സ്നേഹമുറക്കും ഒരാൾ പോകാതെയിരിക്കാനും പാടില്ല. ആകപ്പാടെ കാൎയ്യം വലിയ കുഴപ്പത്തിലായി, ഒടുക്കം അവിടത്തെ അമ്മതമ്പുരാൻ (ഈ തമ്പുരാൻെറ അമ്മ) ഈ തമ്പുരാനെത്തന്നെ അയയ്ക്കുകയെന്നു നിശ്ചയിച്ചു. അമ്മതമ്പുരാൻ ഏററവും വിദുഷിയായിരുന്നു. തമ്പുരാട്ടി പുത്രനെ വിളിച്ച് ഉണ്ണി കോഴിക്കോട്ടോളം ഒന്നു പോയിവരണം. അവിടെ

ച്ചെന്ന രാജാവിനെക്കണ്ടാൽ "മയാകിംകൎത്തവ്യം" എന്നുമാത്രം ചോദിക്കണം. അതിനുത്തരം കേട്ടാൽ ഒന്നു മൂളുകയോ തല കുലുക്കുകയൊ ചെയ്തിട്ടു് പോന്നേക്കണം. ഇതിലധികമായി ഒന്നുംസംസാരിക്കരുതു്--എന്നും മററും പറഞ്ഞുറപ്പിക്കുകയും "മയാകിംകൎത്തവ്യം" എന്നുള്ളതു രണ്ടുമൂന്നുദിവസം മുഴുവൻ ഉരുവിട്ടുവിച്ചു പഠിപ്പിക്കുകയും ചെയ്തിട്ടു പരിവാരസമേതം കോഴിക്കോട്ടേയ്ക്കയച്ചു. രാജകുമാരൻ കോഴിക്കോട്ടുചെന്നു് അവിടത്തെ രാജാവിനെക്കണ്ടയുടനെ "മയകിംകൎത്തവ്യം" എന്നു ചോദിച്ചു. അതിനു്, കോഴിക്കോട്ടുരാജാവു് "ദീൎഘോച്ചാരണംകൎത്തവ്യം" എന്നുമറുപടിയും പറഞ്ഞു. അതു കേട്ടു് രാജകുമാരൻ തലകുലുക്കിക്കൊണ്ടു് ഇറങ്ങിപ്പോരികയും ചെയ്തു. യകാരത്തിൻെറ ദീൎഘം കുറച്ചു രാജകുമാരൻ ചോദിച്ചതും ദീൎഘം കൂട്ടിപ്പറയണമെന്നു് കോഴിക്കോട്ടു രാജാവു പറഞ്ഞതും കേട്ടപ്പോൾ കൂടെ പോയിരുന്ന വിദ്വാന്മാൎക്കു വളരെ ലജ്ജയും വ്യസനവുമുണ്ടായി. ഇനി നിവൃത്തിയൊന്നുമില്ലല്ലൊ എന്നുവിചാരിച്ചു് അവർ രാജകുമാരനെയുംകൊണ്ടു തിരിച്ചുപോന്നു. കോട്ടയത്തുവന്നു അമ്മതമ്പുരാനെ വിവരം അറിയിച്ചു. ഇതു കേട്ടപ്പോൾ അമ്മതമ്പുരാനു വ്യസനം സഹിക്കവഹിയാതായി. ഉടനെ അമ്മതമ്പുരാൻ തൻെറ പുത്രനെ പിടിച്ചുകെട്ടി "കുമാരധാര"യിൽ കൊണ്ടുചെന്നിടാൻ കല്പിച്ചു. (കുമാരധാര എന്നു പറയുന്നതു് മലയുടെ മുകളിൽ നിന്നു് ഏററവും ഊക്കോടുകൂടി ഒഴുകി വീഴുന്ന ഒരരുവിയാണു്. അതിൽ പിടിച്ചുകെട്ടിയിട്ടാൽ നേരത്തോടുനേരം കഴിയുന്നതിനു മുമ്പേ ഏതൊരുമാനുഷനും ദേഹം മരച്ചുമരിക്കും. അഥവാ മരിച്ചില്ലെങ്കിൽ വലിയ ബുദ്ധിമാനും മഹാവിദ്വാനും യോഗ്യനുമായിത്തീരുകയും ചെയ്യും. അങ്ങനെയാണു് അതിൻെറ മാഹാത്മ്യം. കല്പനപ്രകാരം ഭൃത്യന്മാർ രാജകുമാരനെ പിടിച്ചുകെട്ടി കുമാരധാരയിൽ കൊണ്ടുചെന്നിട്ടു. നേരത്തോടുനേരം കഴിഞ്ഞപ്പോൾ രാജ്ഞി ആളയച്ചു കുമാരനെ എടുപ്പിച്ചുവരുത്തിനോക്കിയപ്പോൾ അദ്ദേഹം വെള്ളത്തിൻെറ ശൈത്യംകൊണ്ടു ദേഹംസ്തംഭിച്ചു് മൃതപ്രായനായിരുന്നു. എങ്കിലും ശ്വാസം നിന്നിട്ടില്ലെന്നു കണ്ടുരാജ്ഞി തൽക്കാലോചിതങ്ങളായ പ്രതിവിധികളെല്ലാം ചെയ്യിച്ചു്

കുമാരനെ സ്വസ്ഥശരീരനാക്കിത്തീൎത്തു. തണുപ്പുമാറി ദേഹത്തി
ന്നു ചൂടുപിടിച്ചു നാക്കെട്ടുത്തു സംസാരിക്കാറായപ്പോൾ രാജകുമാ
രന്നു കവിതകൾ തോന്നിത്തുടങ്ങി. ആ സമയത്തുതന്നെ അദ്ദേ
ഹം ചില ശ്ലോകങ്ങളുണ്ടാക്കിച്ചൊല്ലിയതായി കേട്ടിട്ടുണ്ടു്.

പിന്നീടു രാജകുമാരനെ വിദ്യാഭ്യാസം ചെയ്യിക്കുന്നതിന്നായി രാജ്ഞി വിദ്വാന്മാരുടെ അടുക്കലാക്കി. പിന്നെ അദ്ദേഹം പഠിച്ചു് സകല ശാസ്ത്രപാരംഗതനായ മഹാ വിദ്വാനായിത്തീരുകയും ചെയ്തു. കോട്ടയം രാജവംശത്തിൽ അതുപോലെ വിദ്വത്വമുണ്ടായിട്ടു് അതിന്നുമുമ്പാരും ഉണ്ടായിട്ടില്ലാത്തതിനാൽ അദ്ദേഹത്തെ അക്കാലത്തു് എല്ലാവരും "വിദ്വാൻതമ്പുരാൻ" എന്നാണു പറഞ്ഞിരുന്നതു്. ആ തമ്പുരാൻ കാലക്രമേണ ആ കാലാവസ്ഥയ്ക്കു് ഒഴിച്ചുകൂടാത്തതായിരുന്ന ആയുധവിദ്യയിലും അദ്വിതീയനായിത്തീൎന്നു.

ഈ തമ്പുരാൻ, ബകവധം, കിൎമ്മീരവധം, കല്യാണസൌഗന്ധികം, നിവാതകവചവധം, എന്നിങ്ങനെ നാലാട്ടക്കഥകളും "മോക്ഷദായകപ്രകരണം" എന്നൊരു കിളിപ്പാട്ടും ഉണ്ടാക്കീട്ടുണ്ടു്. ഏതൽക്കാലപൎയ്യന്തമുണ്ടായിട്ടുള്ള ആട്ടക്കഥകളിൽ ആടിക്കാണാനും പാടികേൾക്കാനും ഒരുപോലെ കൊള്ളാവുന്നതായിട്ടു കോട്ടയംകഥകളിപോലെ മറെറാന്നുമില്ലെന്നു് സൎവ്വസമ്മതമായിട്ടാണല്ലോ ഇരിക്കുന്നതു്. ഇത്രയും പ്രചാരമുള്ളതായിട്ടും വേറൊരാട്ടകഥയുമില്ല. ഈ തമ്പുരാൻ നല്ല രസജ്ഞനും സംഗീതവിദ്വാനും ക്രിയായിരുന്നതിനാൽ അദ്ദേഹം ആട്ടത്തിന്നും പാട്ടിന്നുമുള്ള മൎമ്മങ്ങളൊക്കെ അറിഞ്ഞു തന്റെ കവിതകളിൽ യഥായോഗ്യം പ്രയോഗിച്ചതിനാലാണു് അവ സൎവ്വസമ്മതങ്ങളായിത്തീൎന്നതു്. ആട്ടക്കഥകളിലെ കഥകൾ, ഭാരതം ആരണ്യപൎവ്വത്തിലുൾപ്പെട്ടവയും കിളിപ്പാട്ടു് "പ്രബോധചന്ദ്രോദയ"ത്തിലെ സാരാംശങ്ങളെ സംഗ്രഹിച്ചുണ്ടാക്കീട്ടുള്ളതുമാകുന്നു. തമ്പുരാൻ ആട്ടക്കഥകളിൽ ആദ്യം ഉണ്ടാക്കിയതു് "ബകവധം" ആകുന്നു. അതു കുറതീൎത്തു് അദ്ദേഹം തന്റെ ഗുരുനാഥനെ

ക്കാണിച്ചു. ഗുരുനാഥൻ വായിച്ചുനോക്കീട്ട് "ഇതു് സ്ത്രീകൾക്കു കൈകൊട്ടിക്കളിക്കുകൊള്ളാം" എന്നു പറഞ്ഞു. ഇതിന്റെ സാരം കവിതയ്ക്കു കാഠിന്യം പോരാ എന്നാണെന്നു മനസ്സിലാവുകയാൽ ഇനി അങ്ങനെ വരരുതെന്നു് വിചാരിച്ച് തമ്പുരാൻപിന്നെ 'കിമ്മീരവധം' ആട്ടക്കഥയുണ്ടാക്കി. അതു ഗുരുനാഥനെ ക്കാണിച്ചപ്പോൾ ഗുരുനാഥൻ 'ഇതു പഠിക്കുന്നവൎക്കു വ്യുൽപത്തിയുണ്ടാകും. ഒരു വ്യാഖ്യാനം കൂടി ഉണ്ടാക്കണം' എന്നുപറഞ്ഞു. പിന്നെ തമ്പുരാൻ കല്യാണസൌഗന്ധികം ഉണ്ടാക്കിക്കാണിച്ചു. ഇതു കണ്ടിട്ടു ഗുരുനാഥൻ 'ഇതു കണ്ടാൽ ഇതിന്റെ കൎത്താവ് ഒരു സ്ത്രീജനമാണെന്നു ജനങ്ങൾ പറയും' എന്നു പറഞ്ഞു. പിന്നെ നാലാമതു തമ്പുരാൻ നിവാതകവചവധം ഉണ്ടാക്കിക്കാണിച്ചു. ഇതു കണ്ടിട്ട് ഗുരുനാഥൻ "ഇതാടാൻ കൊള്ളാം"എന്നുപറഞ്ഞു എന്നൊരൈതിഹ്യമുണ്ട്. ഇതിൽ നിന്നു ബകവധത്തിലെ പദപ്രയോഗങ്ങൾ വളരെ ലളിതങ്ങളും കിമ്മീരവധത്തിലെ പ്രയോഗങ്ങൾ ഏററവും കഠിനങ്ങളുമാണെന്നും ഈ നാലുകഥകളിൽ ആടുന്നതിന് അധികം നല്ലതു് നിവാതകവചവധമാണെന്നും സ്പഷ്ടമാകുന്നുണ്ടല്ലൊ. ആടിക്കാണുന്നതിന് നിവാതകവചവധം പോലെ നല്ലതായിട്ട് ഒരാട്ടക്കഥയുമില്ലെന്നുള്ളതു സൎവസമ്മതമാകുന്നു. നിവാതകവചവധം ആട്ടക്കഥയിൽ പുരാണത്തിലില്ലാത്തവരായി വജ്രകേതു എന്നും വജ്രബാഹു എന്നും രണ്ടസുരന്മാരെക്കൂടി തമ്പുരാൻ വിശേഷാൽ ചേൎത്തിട്ടുണ്ട്. അതെന്തിനായിട്ടാണെന്ന് ഒരു വിദ്വാൻ ചോദിച്ചതിന് മറെറാരു വിദ്വാൻ പറഞ്ഞ മറുപടി 'കളികണ്ടുകൊണ്ടിരിക്കുന്നവൎക്ക് ഇടയ്ക്കു് ഒന്നു മുറുക്കുകയൊ മൂത്രമൊഴിക്കുകയൊ വേണമെങ്കിലായിക്കൊള്ളട്ടെ എന്നു വിചാരിച്ചായിരിക്കണം കോട്ടയത്തു രാജാവു ഇങ്ങനെ രണ്ടലറുന്ന വേഷങ്ങളെക്കൂടി സൃഷ്ടിച്ചതു്". എന്നായിരുന്നു എന്ന് കേട്ടിട്ടുണ്ട്. ഇതിന്റെ സാരം നിവാതകവചവധം ആട്ടം കേട്ടുകൊണ്ടിരുന്നാൽ രസജ്ഞന്മാൎക്ക് മൂത്രമൊഴിക്കുവാൻ മുട്ടിയാൽപോലും എണീററുപോകാൻ തോന്നുകയില്ലെന്നും,ആ കഥ ആടിയാൽ ആദ്യംമുതൽ അവസാനം വരെ

കണ്ടാൽ ഒരുപോലെ രസമുള്ളതാണെന്നും അല്പം രസഭംഗംവ രുന്നതു് വജ്രബാഹുവജ്രകേതുക്കൾ വരുമ്പോൾ മാത്രമാണെന്നു വിശേഷിച്ചു പറയണമെന്നില്ലല്ലോ

നിവാതകവചവധം ആട്ടക്കഥ അരങ്ങേററം കഴിഞ്ഞുവെന്നും അതു് ആടിക്കാണാൻ വളരെ നല്ലതാണെന്നും കേട്ടു് അക്കാലത്തെ സാമൂതിരിപ്പാടുതമ്പുരാൻ ആ കഥതോന്നിച്ചിട്ടുള്ള ഒരു കഥകളി സംഘക്കാരെവരുത്തി ആടിച്ചു. ഉവ്വശിയുടെ ആദ്യത്തെ ഒരു പദം ഒരുഖണ്ഡം ആടിക്കഴിഞ്ഞപ്പോൾ തമ്പുരാൻപള്ളിയറയുടെ വാതലടച്ചു് പള്ളിക്കുറുപ്പിനെഴുന്നെള്ളി. പിന്നെ വരുന്ന ആട്ടക്കാരെക്കൊണ്ടൊക്കെ ആ കഥ ആടിക്കുകയും അവിടുന്നു് ഉവ്വശിയുടെ ആട്ടം കാലമാകുമ്പോൾ പള്ളിയറവാതിൽ തുറക്കുകയും ഒരു ഖണ്ഡം ആടിക്കഴിയുമ്പോൾ പള്ളിയറവാതിൽ അടയ്ക്കുകയും പതിവായി. തമ്പുരാൻ വാതിലടച്ചു് കിടപ്പായാലും കളി മുറയ്ക്കുനടക്കുകയും പിറെറദിവസം രാവിലെ കളിക്കാൎക്കു പതിവുള്ളപണം കല്പിച്ചുകൊടുക്കുകയും ചെയ്യും. ഇങ്ങനെ ചെയ്യുന്നതിൻെറ കാരണമെന്താണെന്നു് ആൎക്കും മനസ്സിലായില്ല. അങ്ങനെ വളരെക്കാലം കഴിഞ്ഞു് ഈ തമ്പുരാന്നു് ഉറക്കമിളയ്ക്കാൻ പാടില്ലാഞ്ഞിട്ടാണെന്നാണു് എല്ലാവരും വിചാരിച്ചതു്. അങ്ങനെ വളരെക്കാലം കഴിഞ്ഞപ്പോൾ തെക്കൻകോട്ടയത്തുതമ്പുരാൻ ഒരു കഥകളിക്കാരെ വരുത്തി അവരിൽ പ്രമാണിയോടു് 'നിങ്ങൾകോഴിക്കോട്ടു സാമൂതിരി കോവിലകത്തു ചെല്ലണം. നിവാതകവചവധം കളിക്കണമെന്നു് രാജാവു് ആവശ്യപ്പെട്ടും. നിങ്ങൾ സമ്മതിച്ചു് കൈക്കൈ ആരംഭിച്ചുകൊള്ളണം. ഉവ്വശിയുടെ വേഷം ഞാൻ കെട്ടിക്കൊള്ളാം. അതു ഞാനാണെന്നു നിങ്ങൾ ആരോടും പറയരുതു്' എന്നു് സ്വകാൎയ്യമായി പറഞ്ഞു് ചട്ടംകെട്ടി അയച്ചു. അപ്രകാരം ആ ആട്ടക്കാർ കോഴിക്കോട്ടുസാമൂതിരി കോവിലകത്തു ചെല്ലുകയും നിവാതകവചവധം കഥയാടണമെന്നു കല്പനയുണ്ടാവുകയും കളിക്കു് എല്ലാം ആരംഭമാവുകയും ചെയ്തു. രാത്രിയിൽ വേഷംമാറി കോട്ടയത്തുതമ്പുരാനും അവിടെ എത്തുകയും ഉവ്വശിയുടെ വേഷംകെട്ടി ആടുകയും

ചെയ്തു. അന്ന് സാമൂതിരിപ്പാട്ട് ഉർവ്വശിയുടെ ആട്ടം മുഴുവനും കണ്ടു. ഉർവ്വശിയുടെ ആട്ടം കഴിഞ്ഞപ്പോൾ ആ വേഷംകെട്ടിയ ആൾ തിരുമുമ്പാകെ ചെല്ലാൻ കല്പനവരികയാൽ കോട്ടയത്തു തമ്പുരാൻ ആ വേഷത്തോടു കൂടിത്തന്നെ സാമൂതിരിപ്പാട്ടിലെ തിരുമുമ്പാകെ ചെന്നു. ഉടനെ സാമൂതിരിപ്പാട്ട് എണീറവു് കോട്ടയത്തുതമ്പുരാന്റെ കൈയ്യുംപിടിച്ചുകൊണ്ടു് "കോട്ടയത്തുനിന്നു തന്നെയല്ലേ"? എന്നു ചോദിച്ചു. കോട്ടയത്തുതമ്പുരാൻ "അതേ" എന്നുതന്നെ സമ്മതിച്ചുപറഞ്ഞു. പിന്നെ വേഷം അഴിച്ച് രണ്ടുപേരും കൂടിയിരുന്ന് അന്നത്തെ ആട്ടം മുഴുവനും കാണുകയും ചെയ്തു. കളികഴിഞ്ഞപ്പോൾ സാമൂതിരിപ്പാട്ടുതമ്പുരാൻ "ഈ ഉർവ്വശിയുടെ പദം അതിന് അവിടുന്നു നിശ്ചയിച്ചിട്ടുള്ള രസനാട്യങ്ങളോടുകൂടി ഒന്നാടിക്കണ്ടാൽ കൊള്ളാമെന്ന് ഞാൻ വളരെക്കാലമായിട്ടാഗ്രഹിക്കുന്നതാണ്. അതിനുള്ള ഭാഗ്യം ഇപ്പോൾ മാത്രമേ എനിക്കു സിദ്ധിച്ചുള്ളു" എന്നുപറഞ്ഞു എന്നും ഒരു കഥയുണ്ട്. ഇതുകൊണ്ടു വ്യക്തമാകുന്നത് നിവാതകവചവധം വേണ്ടതുപോലെ അഭിനയിച്ച് ആടുന്നതിന് സാമാന്യക്കാരാൽ സാധിക്കയില്ലെന്നും അതു നല്ല രസവാസനയും ജ്ഞാനവുമുള്ളവർക്കുമാത്രമെ സാദ്ധ്യമാവൂ എന്നുമാണല്ലൊ. ഇപ്രകാരമൊക്കെ വിശേഷപ്പെട്ടതായ ആ കഥയ്ക്കു് ഒരു ദോഷവും യോഗ്യന്മാർ പറയുന്നുണ്ട്.

നിവാതകവചന്റെ അർജ്ജുനനോടുള്ള യുദ്ധപദം പ്രകൃതത്തിനും സ്വഭാവത്തിനും രസത്തിനും ചേർന്നതായില്ലെന്നാണ് അഭിജ്ഞന്മാരുടെ അഭിപ്രായം. യുദ്ധപ്പദങ്ങൾ ഘോഷാക്ഷരങ്ങളോടു കൂടിയ പരുഷവാക്കുകൾ നിറഞ്ഞവയായിരിക്കണമല്ലൊ. അപ്രകാരമില്ലാഞ്ഞാൽ വീരരൌദ്രാദിരസങ്ങൾക്ക് പൂർണ്ണതവരുന്നതല്ല. അതിനുപകരം

"ആരെന്നു നീ പറഞ്ഞിടേണമെന്നോടു
പോരിന്നായ്വന്നതും ചാരുകളേബര !
മാരനോ മാധവാനന്തനോ മഹാമതേ !
മാരാരിയോ മാനുഷരിലൊരുവനോ?"

ഇത്യാദിപ്രയോഗം യുക്തമായ്വരുന്നതല്ല. പോരിന്ന വിളിച്ച് യുദ്ധസന്നദ്ധനായി നില്ക്കുന്ന ഒരു ശത്രുവിനോട് അത്യന്തം ദുഷ്ടനും ക്രൂരനും ഭയങ്കരനും ആയിരിക്കുന്ന ഒരസുരൻ ഇപ്രകാരം ചോദിച്ചു എന്നുള്ളതു് ഉണ്ടാകുന്നതാണൊ? "ചാരുകളേബര! മഹാമതേ!" ഇത്യാദിസംബുദ്ധികഠക്കുള്ള അവസരം ഇതാണോ? ഈ യുദ്ധപ്പദത്തെ വീരരസത്തിന്ന പകരം ശൃംഗാരരസമാണ് പ്രവഹിക്കുന്നതു് എന്നും മററുമാണ് ചിലരുടെ ആക്ഷേപം. സാക്ഷാൽ ഉവ്വശിയെക്കൂടിയും ഭ്രമിപ്പിക്കുവാൻ തക്ക സൌന്ദയ്യമുള്ള ആളാണെല്ലൊ അജ്ജുനൻ എന്നു മാത്രമേ കവി വിചാരിച്ചുള്ളു. ഉവ്വശിക്കുണ്ടായതുപോലെയുള്ള ഭ്രമം അജ്ജുനന്റെ പേരിൽ കവിക്കുകൂടി ഉണ്ടായിപ്പോയായിരിക്കുമോ? എന്നു വിചാരിക്കേണ്ടിയിരിക്കുന്നു എന്നു ചിലർ പറയുന്നു. ഈ യുദ്ധപ്പദം ഉണ്ടാക്കിയതു് തമ്പുരാനല്ലെന്നും അദ്ദേഹത്തിന്റെ ഭാൎയ്യയാണെന്നും ഒരു കേഠവിയുണ്ടു്. തമ്പുരാൻ ആട്ടക്കഥ ഉണ്ടാക്കിക്കഴിഞ്ഞാൽ അവ വളരെദിവസം വച്ചുപൂജിക്കുകയും തൊട്ടുകൊണ്ടു പല വശീകരണമന്ത്രങ്ങഠ ജപിച്ച് അക്ഷരസംഖ്യ കഴിക്കുകയും കഴിഞ്ഞിട്ടാണ് അരങ്ങേററം കഴിഞ്ഞു് പുറത്തു വിടുന്നതെന്നും അതിനാലാണ് ആ കഥകഠ അരങ്ങത്തു് ഇപ്രകാരം ശോഭിക്കുന്നതും അവയ്ക്കിത്രവളരെ പ്രസിദ്ധിയും പ്രചാരവുമുണ്ടായതുമെന്നും ചിലർ പറയുന്നുണ്ടു്. തമ്പുരാൻ കല്യാണസൌഗന്ധികം ഉണ്ടാക്കി ഗുരുനാഥനെ കാണിച്ചപ്പോഠ അദ്ദേഹം നോക്കീട്ടു് അതിൽ 'പഞ്ചസായകനിലയേ!' എന്നു പ്രയോഗിച്ചിരിക്കുന്നതു് അബദ്ധമാണെന്നും അതൊന്നുമാററണമെന്നു പറഞ്ഞുവെന്നും "എന്നാൽ അതു അവിടുന്നുതന്നെ ഒന്നു തിരുത്തി വേണ്ടതുപോലെ ആക്കിത്തരണം', മെന്നു പറഞ്ഞു തമ്പുരാൻ ആട്ടക്കഥ ഗുരുനാഥനെ ഏല്പിച്ചുവെന്നും ഗുരുനാഥൻ അഞ്ചാറുമാസം വച്ചിരുന്നു ആലോചിച്ചിട്ടും അവിടെ ചേരുന്നതായി അതുപോലെ ഭംഗിയുള്ള മറെറാരു പദം കിട്ടിയില്ലെന്നും ഒടുക്കം "അതുതന്നെ മതി അതുമാറിയാൽ അത്രയും ഭംഗിയാവുകയില്ല" എന്നു പറഞ്ഞു് ഗുരുനാഥൻ കഥ തമ്പുരാന്റെ കൈയിൽ തന്നെ മടക്കിക്കൊടുത്തുവെന്നും ഒരു ശ്രുതിയുണ്ടു്.

തമ്പുരാൻ കല്യാണസൌഗന്ധികം കഥ ഉണ്ടാക്കിക്കൊണ്ടിരിക്കുമ്പോൾ ഹനുമാന്റെ പദം ഉണ്ടാക്കാനായി വിചാരിച്ചിട്ട് അവിടെ വേണ്ടതുപോലെ തോന്നിയില്ല. അതിനായിട്ട് വളരെദിവസം വിചാരിച്ചിട്ടും മനസ്സിൽ ബോധിച്ചതു പോലെ തോന്നാഞ്ഞിട്ടും തമ്പുരാൻ വിഷമിച്ചിരിക്കുമ്പോൾ അദ്ദേഹത്തിന്റെ അനുജനായ ഇളയതമ്പുരാൻ ആ വിവരം അറിഞ്ഞു. അനന്തരം ഇളയതമ്പുരാൻ ചില വാദ്യക്കാരേയും അകമ്പടിക്കാരേയുംകെ ചട്ടംകെട്ടിവരുത്തിക്കൊണ്ട് ഒരുദിവസം കൊട്ടാരത്തിന്റെ പടിവാതിക്കൽ നിന്ന് അകത്തേക്ക് കൊട്ടിഘോഷിച്ച് കൊടി കുടമുതലായ ആഡംബരങ്ങളോടും കൂടി വന്നു. തമ്പുരാൻ അപ്പോഴും ഹനുമാൻ ഭീമസേനന്റെ വരവു കണ്ടിട്ട് പറയുന്നതായ ഒരു പദമുണ്ടാക്കാനായി വിചാരിച്ചുകൊണ്ടിരിക്കയായിരുന്നു. ആ സമയം വിചാരിച്ചിരിക്കാത്ത ഈ കോലാഹലത്തോടുകൂടിയുള്ള വരവുകണ്ടിട്ട് തമ്പുരാന്റെ മനസ്സിൽ "ആരിഹ വരുന്നതിവനാരുമെതിരില്ലഹോ" എന്നു പെട്ടെന്നു തോന്നിയെന്നും അതുമുതൽ പിന്നെ ആ പദം മുഴുവനുണ്ടാക്കിയെന്നും ഒരു കേൾവിയുണ്ട്.

ബകവധം കഥയിൽ തമ്പുരാൻ "കനിവോടെ കേൾക്കമേലിൽ കാടേഗതിനമുക്ക്" എന്നു പ്രയോഗിച്ചതു് ഒരു അറമായിത്തീർന്നുവെന്നും കോട്ടയത്തുരാജാക്കന്മാർ ഹൈദരാലിയുടെ ആക്രമത്താൽ നാടുവിട്ട് കാടു കേറേണ്ടിവന്നതു് ആ അറത്തിന്റെ ഫലമാണെന്നും ചിലർ പറയുന്നുണ്ട്. ആട്ടക്കഥയുണ്ടാക്കിയ ഈ തമ്പുരാൻ തന്നെ ഒടുക്കം ശത്രുക്കളാൽ പിടിക്കപ്പെടുകയും ബന്ധനത്തിൽ ആക്കപ്പെടുകയും ചെയ്തു. കാരാഗൃഹത്തിൽ കിടന്നാണു് ചരമഗതിയെ പ്രാപിച്ചതു്. അതും ആ അറത്തിന്റെ ഫലമാണെന്നാണു് പറഞ്ഞുവരുന്നതു്.

ആട്ടക്കഥയുണ്ടാക്കിയ ഈ തമ്പുരാൻ കേരളവർമ്മത്തമ്പുരാന്റെ അനന്തിരവനായിരുന്നുവെന്നുള്ളതിനു ലക്ഷ്യമായി ആ ആട്ടക്കഥകളുടെ ആദ്യംതന്നെ രണ്ടു ശ്ലോകങ്ങൾ കാണുന്നുണ്ട്. അവയിൽ നിന്ന് ഓരോ അർദ്ധം താഴെ ചേർക്കുന്നു.

൭. "കാമപ്രദാനജിതകല്പമഹീരുഹസ്സ
ചിന്താമണിർജ്ജയതി കേരളവർമ്മനാമാ."

൮. "തദനന്തരജേന നിർമ്മിതം
തദിദംപാണ്ഡുഭവാം കഥാമൃതം."

മേല്പറഞ്ഞ നാലാട്ടക്കഥകളും ഒരു കിളിപ്പാട്ടും കൂടാതെ വേറെയും ചില ഖണ്ഡകൃതികൾ കോട്ടയത്തുതമ്പുരാൻ ഉണ്ടാക്കീട്ടുണ്ട്. അവ അപ്രസിദ്ധങ്ങളാകയാൽ ഇവിടെ വിവരിക്കുന്നില്ല.

---

## മുഴമംഗലത്തുനമ്പൂരി.

---

മുഴമംഗലത്തു നമ്പൂരി ജീവിച്ചിരുന്നതു് ൯-ാംശതാബ്ദത്തിൻെറ ഒടുവിലാണ്. അദ്ദേഹത്തിൻെറ ഇല്ലം കൊച്ചിശീമയിൽ പെരുമനത്തായിരുന്നു. അദ്ദേഹം വേദാഢ്യനല്ലാത്ത ഒരു നമ്പൂരി ആയിരുന്നു. ചെറുപ്പത്തിൽ വിദ്യാഭ്യാസം ചെയ്യാതെ കേവലം ധൂർത്തനായിട്ടാണ് അദ്ദേഹം നടന്നിരുന്നതു്. അങ്ങനെ നടക്കുമ്പോൾ ഒരുസ്ഥലത്തു് ഉത്തമബ്രാഹ്മണർകൂടി ഒരു യാഗം നടത്തുന്നതായി കേട്ടു് യാഗം കാണണമെന്നു നിശ്ചയിച്ചു് അദ്ദേഹം അവിടെച്ചെന്നു യാഗശാലയ്ക്കകത്തു കടന്നു. വേദാഢ്യന്മാരല്ലാത്തവർ യാഗശാലയിൽ കടന്നുകൂടായെന്നാണ് ഏർപ്പാടു്. ഇദ്ദേഹം ചെന്നു യാഗശാലയിൽ കടന്നപ്പോഴേക്കു "മുഴമംഗലംയാഗശാലയിൽ കടന്നു; ഇനി ഇയ്യാളെപിടിച്ചു പുറത്താക്കി ഇതിൻെറ പ്രായശ്ചിത്തം ചെയ്യുതിൻെറ ശേഷമല്ലാതെ ശേഷക്രിയകൾ നടത്താൻ പാടില്ല" എന്നു പറഞ്ഞു യോഗ്യന്മാരായ നമ്പൂരിമാർ കലശൽ കൂട്ടിത്തുടങ്ങി. അപ്പോഴേക്കും ചിലർ വന്നു മുഴമംഗലത്തുനമ്പൂരിയെ പിടിച്ചു് പുറത്തിറക്കി. അപ്പോൾ അദ്ദേഹം സഹിക്കവഹിയാതെയുള്ള ലജ്ജയോടും വ്യസനത്തോടും കൂടി ഇനിഇതിനെന്തെങ്കിലും പരിഹാരമുണ്ടാക്കീട്ടല്ലാതെ മറെറാരുകാര്യമില്ല എന്നു നിശ്ചയിച്ചുകൊണ്ടു് അവിടെനിന്ന് അപ്പോൾതന്നെപുറപ്പെട്ടു.

വീരൻ വൃകോദരൻ ഞാനെന്നു നമ്മുടെ
നേരേയണഞ്ഞു പറവാൻ മടിയില്ല
നാരായണാ! ശിവ! മററെന്തു ചൊൽവതു?.
തോററിട്ടുമാറില്ല ഞങ്ങളെന്നിങ്ങനെ
കാററിൻമകൻ നീ പറഞ്ഞതും വിസ്മയം
നൂററുപേർ നിങ്ങടെ നാട്ടും നഗരവും
കുററുകാരേയു മടക്കി വച്ചീലയോ?.
കാററും മഴമഞ്ഞു മേററുകൊണ്ടെപ്പൊഴും
കാട്ടിൽ കിടക്കുന്ന കൂട്ടമല്ലേ നിങ്ങൾ?.
കാട്ടിൽ കിടക്കുന്ന ദുർമ്മാർഗ്ഗശക്തിയാൽ
വീട്ടിൽക്കിടപ്പാൻ വിധിയില്ല നിങ്ങൾക്കു്
നാട്ടിൽനിന്നാശു സുയോധന മന്നവ-
നാട്ടിക്കളഞ്ഞതിൽ പിന്നെ യൊരിക്കലും
നാട്ടിൽ കടപ്പാൻ കഴിയുന്നതുമില്ല
കാട്ടിൽസ്സുഖമെങ്കിലായതും കോളല്ല.
കല്ലിലും പുല്ലിലും കാലേൽത്തറയ്ക്കുന്ന
മുള്ളിലും വള്ളികൾക്കുള്ളിലും കുണ്ടിലും
തള്ളിയലഞ്ഞു നടക്കുന്ന നിങ്ങടെ
ഭള്ളുകൾക്കേതും കുറവില്ല നന്നെടോ!.
കള്ളത്തരം ചൂതുകൊണ്ടു ദുര്യോധനൻ
തള്ളിപ്പുറത്താക്കി നിങ്ങളേ തൽക്ഷണം
ഉള്ളിൽ ഭയം പൂണ്ടു മണ്ടുന്ന നിങ്ങളേ-
ത്തുള്ളിപ്പതിന്നൊരു പെണ്ണും പുറപ്പെട്ടു.
കണ്ട വസ്തുക്കളിൽ കാംക്ഷയുണ്ടാകയാൽ
കൊണ്ടുവാ കൊണ്ടുവായെന്നു കല്പിക്കയും
ശണ്ഠകൂട്ടീടുമെന്നോർത്തു ഭയപ്പെട്ടു
മണ്ടിത്തുടങ്ങും മടങ്ങാതെ നിങ്ങളും.”

ഇങ്ങനെ സകല രസങ്ങൾക്കും നമ്പ്യാരുടെ കൃതികളിൽ ഉദാഹരണങ്ങൾ ധാരാളമുണ്ടു്. “നമ്പ്യാരുടെ വർണ്ണനകൾക്കു് അനന്യസാധാരണമായ ഒരു ഗുണമുള്ളതു് അവയെല്ലാം ജനസാമാന്യത്തിനു് അനുഭവഗോചരങ്ങളായിരിക്കുമെന്നുള്ളതാണു്. ഭൂലോകത്തിലുള്ള ഏതു

മോ വല്ലതുമുണ്ടെങ്കിൽ മാന്യസ്ഥാനത്തു് ഒന്നാമതായി മുഴമംഗലത്തി നെന്നു സങ്കല്പിച്ചു് ഒരു പലകവെയ്ക്കുകപതിവുണ്ടു്.

മുഴമംഗലത്തു നമ്പൂരി ഇപ്രകാരം സർവ്വസമ്മതനായി തീൎന്ന തിൻെറശേഷം ചില പോററിമാരുടെ പൌരോഹിത്യം വഹിച്ചുകൊണ്ടു് തിരുവിതാംകൂറിൽ തിരുവല്ലാ, ചെങ്ങനൂർ മുതലായ ദേശങ്ങളിൽ കുറച്ചുകാലം താമസിച്ചിരുന്നു. അക്കാലത്തു് ചെങ്ങനൂരു "വാഴമാവേലി" എന്നില്ലപ്പേരായ ഒരു പോററിയുടെ മഠത്തിൽ നിത്യശ്രാ ദ്ധമുണ്ടുകൊണ്ടു് അദ്ദേഹം ഒരുകൊല്ലം താമസിക്കേണ്ടതായി വന്നു. അതിനിടയ്ക്കു് ഒരുദിവസം വാഴമാവേലിപ്പോററിയുടെ പുത്രനും പ്രധാനശിഷ്യനുമായ കൃഷ്ണൻ എന്ന ശുദ്ധയുവാവു് ഏകദേശം സന്ധ്യ ആകാറായ സമയം ആ മഠത്തിൻെറ മുററത്തിറങ്ങി പടിഞ്ഞാട്ടുനോക്കി നിന്നുകൊണ്ടു് "അമാവാസിനാൾ ചന്ദ്രനെ കണ്ടാലുള്ള ഫലമെന്താണു്?" എന്നു മുഴമംഗലത്തു നമ്പൂരിയോടു ചോദിച്ചു. അതിനുത്തരമായി നമ്പൂരി "എന്തോ എനിക്കു നിശ്ചയമില്ല." എന്നു പറഞ്ഞുകൊണ്ടു് ചന്ദ്രനെ നോക്കാനായി മുററത്തിറങ്ങി പടിഞ്ഞാട്ടു നോക്കി. അപ്പോൾ ആ ശുദ്ധയുവാവു് കൈകൊട്ടിച്ചിരിച്ചു. അപ്പോഴാണു് നമ്പൂരിക്കു കാൎയ്യം മനസ്സിലായതു്. നമ്പൂരി ഇതരശാസ്ത്രങ്ങളിൽ അതിനിപുണനായിരുന്നെങ്കിലും ജ്യോതിശ്ശാസ്ത്രത്തിൻെറ ഗന്ധംപോലും അദ്ദേഹത്തിനുണ്ടായിരുന്നില്ല. പോററി ജ്യോതിശ്ശാസ്ത്രത്തിൽ ഏററവും വിദഗ്ദ്ധനായിരുന്നു. അദ്ദേഹം ആ പുത്രനേയും ആ ശാസ്ത്രം നല്ലപോലെ പഠിപ്പിച്ചിരുന്നു. നമ്പൂരി ആ വിഷയത്തിൽ അനഭിജ്ഞനായിരുന്നതിനാൽ അദ്ദേഹത്തെ പരിഹസിക്കാനായിട്ടാണു് ആ യുവാവു് അദ്ദേഹത്തോടു് അമാവാസിനാളത്തെ ചന്ദ്രദൎശനഫലമെന്താണെന്നു ചോദിച്ചതു്. അയാൾ ചിരിച്ചുതുടങ്ങിയപ്പോൾ മാത്രമേ നമ്പൂരിക്കു് ഈ വാസ്തവം മനസ്സിലായുള്ളു. കറുത്ത വാവുന്നാൾ ചന്ദ്രനെക്കാണാനായി നോക്കിയതും വലിയ ദോഷതമായിപ്പോയല്ലൊ. അതുകൊണ്ടു നമ്പൂരി ഏററവും വിഷണ്ണനായിത്തീൎന്നു. അപ്പോൾ അദ്ദേഹത്തിനു് ഒരു വാശി തോന്നുകയും "ഇനി ജ്യോതിശ്ശാസ്ത്രം പഠിച്ചു് ഈ വിഷയത്തിൽ ഇവനെ (ഈ ശുദ്ധയുവാവിനെ) തോല്പിച്ചിട്ടല്ലാതെ മറെറാരു കാൎയ്യമില്ല." എന്നു് അദ്ദേഹം മനസ്സുകൊണ്ടു തീൎച്ചയാക്കുകയും ചെയ്തു.

അടുത്തദിവസംതന്നെ നമ്പൂരി തന്നെക്കൂടെ ജ്യോതിശ്ശാസ്ത്രം പഠിപ്പിക്കണമെന്ന് പോററിയോടപേക്ഷിക്കുകയും അപ്രകാരം ചെയ്യാമെന്നു പോററി സമ്മതിക്കുകയും ഒരു സന്മുഹൂർത്തത്തിൽ നമ്പൂരി പഠിത്വമാരംഭിക്കുകയും ചെയ്തു.

നമ്പൂരി ഏററവും ബുദ്ധിമാനും നല്ല വ്യുൽപന്നനുമായിരുന്നതിനാൽ ജ്യോതിശ്ശാസ്ത്രം പഠിക്കുന്നതിന് അദ്ദേഹത്തിന് അധികം ബുദ്ധിമുട്ടും കാലതാമസവും വേണ്ടിവന്നില്ല. ഏതാനും ദിവസത്തെ പരിശ്രമംകൊണ്ടു് അദ്ദേഹം ആ ശാസ്ത്രത്തിൽ അതി നിപുണനായിത്തീൎന്നു. എന്നു മാത്രമല്ല, നമ്പൂരിക്കു പോററിയെക്കാൾ ബുദ്ധിയും യുക്തിയുമുണ്ടായിരുന്നതിനാൽ അദ്ദേഹം "തിരിയിൽനിന്നു കൊളുത്തിയ പന്തംപോലെ" ആ വിഷയത്തിൽ ഗുരുവിനെക്കാളധികം പ്രകാശിച്ചു. പഴയസമ്പ്രദായത്തിൽ വളരെ ക്രിയകൾ ചെയ്യേണ്ടുന്ന സംഗതികളിൽ നമ്പൂരി എളുപ്പത്തിലുള്ള ചില വഴികൾ സ്വയമേവ കണ്ടുപിടിക്കുകയും അവയ്ക്കു പുതുതായി ചില പ്രമാണങ്ങൾ ഉണ്ടാക്കിത്തുടങ്ങുകയും ചെയ്തു. ഇത്രയുമായപ്പോഴേയ്ക്കും പോററിക്കു നമ്പൂരിയെക്കുറിച്ചു വളരെ ബഹുമാനം തോന്നിത്തുടങ്ങി. പോററിയുടെ പുത്രനു താൻ മുൻപു നമ്പൂരിയെ പരിഹസിച്ചതിനുപകരം അദ്ദേഹം തന്നെ എപ്പോഴെങ്കിലും എങ്ങനെയെങ്കിലും ജ്യോതിശ്ശാസ്ത്രവിഷയത്തിൽ ഒന്നവമാനിക്കാതെയിരിക്കയില്ലെന്നുള്ള വിചാരംനിമിത്തം മനസ്സിൽ ഭയം ജനിക്കുകയും ആ വിവരം അയാൾ തന്റെ പിതാവും ഗുരുവുമായ പോററിയെ ഗ്രഹിപ്പിക്കുകയും ചെയ്തു.

പോററിയുടെ സംവത്സരദീക്ഷ കഴിഞ്ഞപ്പോഴേയ്ക്കും നമ്പൂരിയുടെ ജ്യോതിശ്ശാസ്ത്രപഠനവും കഴിഞ്ഞു. ഉടനെ നമ്പൂരി ഗുരുദക്ഷിണ കഴിക്കാനായി നിശ്ചയിക്കുകയും ആ വിവരം പോററിയോടു പറയുകയും ചെയ്തു. അപ്പോൾ പോററി "അങ്ങു് എനിക്കു ദക്ഷിണയായി ഒന്നും തരണമെന്നില്ല. എന്റെ പുത്രനേ അവമാനിക്കാതെയിരിക്കുക മാത്രം ചെയ്താൽ മതി. അതിലധികം സന്തോഷകരമായി എനിക്കു മറെറാന്നുമില്ല" എന്നുപറഞ്ഞു. ഉടനെ നമ്പൂരി "എന്നാൽ ഞാനിത്ര പ്രയാസപ്പെട്ടു് ഈ ശാസ്ത്രം പഠിച്ചതെന്തിനാണു്? എന്റെ പ്രയത്നത്തിന്റെ പ്രധാനോദ്ദേശം ഇയ്യാളെ ഒന്നവമാനിക്കയെന്നുള്ളതാണു്. അതിനാൽ അതിലേയ്ക്കു് അവിടുന്നു സദയം അനുവദിക്കണം" എന്നു

പറഞ്ഞു. അതിനുത്തരമായി പോററി "അങ്ങ് ഇതു പഠിച്ചതു് ഈ ഉദ്ദേശത്തോടുകൂടി ആയിരിക്കാം. എന്നാൽ ഞാൻ അങ്ങേപഠിപ്പിച്ചതു് അങ്ങയുടെ പഠിത്വം ജനോപകാരകാരകമായിത്തീരണമെന്നുള്ള ഉദ്ദേശത്തോടുകൂടിയാണു്. അതിനാൽ അതു് അങ്ങനെയാക്കിത്തീക്കാനാണു് അങ്ങു ശ്രമിക്കേണ്ടതു്" എന്നുപറഞ്ഞു. അപ്പോൾ നമ്പൂരി അതങ്ങനെയാവാം. എന്നാൽ അങ്ങയുടെ മകൻെറ പഠിത്വം ജനോപദ്രവകരമാകാതെയിരിക്കത്തക്കവിധത്തിലാക്കണമെന്നുകൂടി എനിക്കാഗ്രഹമുണ്ടു്. അതിനെങ്കിലും അവിടുന്നനുവദിക്കണം" എന്നുപറഞ്ഞു. ഇതുകേട്ടപ്പോൾ പോററി "ഓഹോ; അങ്ങനെ ചെയ്യുന്നതിന് എനിക്കു യാതൊരു വിരോധവുമില്ല" എന്നു സമ്മതിച്ചുപറഞ്ഞു. ഉടനെ നമ്പൂരി "എന്നാൽ അങ്ങയുടെ മകൻ ഗണിച്ചുണ്ടാക്കി എഴുതിവെച്ചിരിക്കുന്ന പഞ്ചാംഗത്തിൽ ചില അബദ്ധങ്ങളുണ്ടു്. അവ ജനോപദ്രവകരങ്ങളായിത്തീരുന്നതാകയാൽ ആ പഞ്ചാംഗം ചുട്ടുകളയണമെന്നാണു് എൻെറ ആഗ്രഹം" എന്നുപറഞ്ഞു. അപ്പോൾ പോററി "അതില്ല; അവൻെറ പഞ്ചാംഗത്തിൽ അബദ്ധമൊന്നും കാണാനിടയില്ല. അതു ഞാൻകൂടി പരിശോധിച്ചിട്ടുള്ളതാണു്" എന്നുപറഞ്ഞു. ഉടനെ നമ്പൂരി "ആരെല്ലാം പരിശോധിച്ചതായാലും ആ പഞ്ചാംഗത്തിൽ അബദ്ധമുണ്ടു്" എന്നുപറഞ്ഞു. "എന്താണബദ്ധം" എന്നു പോററി ചോദിച്ചതിനു നമ്പൂരി "മുഹൂത്തങ്ങൾക്കു് ഇടിമുഴക്കമുണ്ടാകും അതുതന്നെ" എന്നുത്തരം പറഞ്ഞു.

പിന്നെ ഇടിമുഴക്കമുണ്ടാവുകയില്ല എന്നു പോററിയും ഉണ്ടാകുമെന്നു നമ്പൂരിയും പറഞ്ഞു. വളരെ വാഗ്വാദം കഴിഞ്ഞതിൻെറ ശേഷം "എന്നാൽ അതൊന്നു പരീക്ഷിച്ചുനോക്കണം" എന്നു പോററി പറയുകയും "അങ്ങനെ തന്നെ" എന്നു നമ്പൂരി സമ്മതിക്കുകയും ചെയ്തു. കുറച്ചുദിവസംകഴിഞ്ഞപ്പോൾ ഒരു ബ്രാഹ്മണഗൃഹത്തിൽ ഒരു ക്രിയ നടത്തുന്നതിനു നിശ്ചയിച്ചു. അതു പോററിയുടെ മകൻെറ മുഹൂത്തചാത്തിൻപ്രകാരമായിരുന്നതിനാൽ അവിടെ പോററിയും നമ്പൂരിയും ചെന്നുചേന്നു. അതുവഷകാലത്തിലല്ലായിരുന്നു. മുഹൂത്തസമയമാകുന്നതുവരെ ഇടിമുഴക്കമുണ്ടാകുന്ന യാതൊരുലക്ഷണവും കണ്ടിരുന്നില്ല. എങ്കിലും മുഹൂത്തസമയമായപ്പോൾ പെട്ടെന്നു് ഒരിടിമുഴക്കമുണ്ടായി. അതുകേട്ടു് അത്ഭുതപരവശനായ പോററി "അമ്പോ! മുഴക്കമംഗലമേ!" എന്നുപറഞ്ഞു. അന്നുമുതൽ അദ്ദേഹത്തെ എല്ലാ

വരും മുഴക്കമംഗലമെന്നു പറഞ്ഞുതുടങ്ങി. അതുലോപിച്ചു കാലാന്തരത്തിൽ മുഴമംഗലമെന്നായിത്തീൎന്നു. നമ്പൂരിയുടെ പുരാതനമായ ഇല്ലപ്പേരു "മംഗലം" എന്നു മാത്രമായിരുന്നു.

ഇടിമുഴക്കമുണ്ടായതിനാൽ ആ ക്രിയ മുടങ്ങുകയും അവിടെക്കൂടിയിരുന്നവരെല്ലാം പോററിയുടെ മകനെ "അബദ്ധപ്പഞ്ചാംഗക്കാരൻ" എന്നുപറഞ്ഞു പരിഹസിക്കുകയും അങ്ങനെ നമ്പൂരിയുടെ ആഗ്രഹം പൂൎണ്ണമായി സാധിക്കുകയും ചെയ്തു.

അനന്തരം മുഴമംഗലത്തുനമ്പൂരിയുടെ ആഗ്രഹപ്രകാരം വാഴമാവേലിപ്പോററി തന്റെ പുത്രൻ ഗണിച്ചുണ്ടാക്കിവെച്ചിരുന്ന നൂറുസംവത്സരത്തെ പഞ്ചാംഗവും എടുത്തു ചുട്ടുകളയുകയും അതിനുപകരം പഞ്ചാംഗം ഗണിച്ചുണ്ടാക്കിക്കൊടുക്കണമെന്നു നമ്പൂരിയോടാവശ്യപ്പെടുകയും നമ്പൂരി ഇടിമുഴക്കമുണ്ടാകാത്ത മുഹൂൎത്തങ്ങളോടുകൂടി ആയിരം സംവത്സരത്തെ പഞ്ചാംഗം ഗണിച്ചുണ്ടാക്കിക്കൊടുക്കുകയും ചെയ്തു. ആ പഞ്ചാംഗം വാഴമാവേലിപ്പോററിയുടെ മഠത്തിൽ ഇപ്പോഴും ഇരിക്കുന്നുണ്ടെന്നാണ് കേൾവി.

മുഴമംഗലത്തു നമ്പൂരി ജനോപകാരാൎത്ഥമായി കാലദീപം മുതലായ ജ്യോതിശ്ശാസ്ത്രഗ്രന്ഥങ്ങൾ കൂടാതെ ആശൗചം, പ്രായശ്ചിത്തം, മുതലായി ഭാഷയിലും സംസ്കൃതത്തിലും ഹിന്ദുമതാചാരസംബന്ധങ്ങളായ അനേകം പ്രമാണഗ്രന്ഥങ്ങളുമുണ്ടാക്കീട്ടുണ്ട്. ആശൗചം (പുല മുതലായ അശുദ്ധികളെക്കുറിച്ചു പറയുന്ന പ്രമാണം) അഴവാഞ്ചേരി തമ്പ്രാക്കൾ മുതലായി പല മഹാന്മാരുണ്ടാക്കീട്ടുണ്ടെങ്കിലും ഇപ്പോൾ കേരളത്തിൽ സൎവ്വത്ര സൎവ്വസമ്മതമായി സ്വീകരിച്ചുവരുന്നതു് മുഴമംഗലത്തു നമ്പൂരിയുടെ ആശൗചമാണ്. അദ്ദേഹം ആദ്യം സംസ്കൃതത്തിൽ ഏവ ശ്ലോകമായിട്ടൊരു ആശൗചഗ്രന്ഥമുണ്ടാക്കി. അതിൽ ആശൗചത്തിൽ പറയപ്പെടേണ്ടുന്ന സകലസംഗതികളും അടങ്ങീട്ടുണ്ടെങ്കിലും അതിന്റെ അൎത്ഥം മനസ്സിലാക്കാൻ സാധാരണക്കാൎക്കു പ്രയാസമായിരിക്കുമെന്നു വിചാരിച്ചു് നു൦-ൽ ചില്വാനം ശ്ലോകമായിട്ടു് ഭാഷയിലും ഒരാശൗചം ഉണ്ടാക്കീട്ടുണ്ടു്.

മേല്പറഞ്ഞവ കൂടാതെ പുരാണകഥകളായിട്ടും മററും സംസ്കൃതത്തിലും ഭാഷയിലും അദ്ദേഹം അനേകം പുസ്തകങ്ങളുണ്ടാക്കീട്ടുണ്ടെന്നു

ല്ലാതെ അവ ഏതെല്ലാമെന്ന് വിവരമായിട്ടറിയാൻ ഇപ്പോൾ പ്രയാസമായിട്ടാണിരിക്കുന്നത്. ഭാഷാനൈഷധചമ്പു മാത്രമേ അദ്ദേഹത്തിന്റെ കൃതിയാണെന്നു തീർച്ചയായിപ്പറയാൻ നിവൃത്തിയുള്ളു. നൈഷധചമ്പും വളരെ നല്ലതും രസികനുമായ ഒരു കാവ്യമാണെന്നു സർവ്വസമ്മതമാണ്. അതിൽ സംസ്കൃതപദപ്രയോഗങ്ങൾ കുറച്ചധികമായിപ്പോയി എന്നൊരുപക്ഷം ഇദാനീന്തനന്മാർക്കു തുടങ്ങീട്ടുണ്ട്. എങ്കിലും അതിലെ ഗദ്യപദ്യങ്ങൾ അന്യാദൃശമായ മാധുര്യത്തോടു കൂടിയവയാണെന്ന് പ്രാചീനന്മാരെപ്പോലെതന്നെ അർവ്വാചീനന്മാരും സമ്മതിക്കുന്നുണ്ട്. അതിൽ ചില ഗദ്യങ്ങൾ വെറും സംസ്കൃതം തന്നെയായിട്ടും കാണുന്നുണ്ട്. അതിനാൽ ഭാഷാനൈഷധചമ്പുവിന്റെ രസികത്വം മുഴുവനും മനസ്സിലാക്കണമെങ്കിൽ സംസ്കൃതജ്ഞാനംകൂടി വേണ്ടിയിരിക്കുന്നു.

മുഴമംഗലത്തു നമ്പൂരിയുടെ കാലത്തു് മാനവേദചമ്പുവിന്റെ കർത്താവായ കോഴിക്കോട്ടു മാനവേദൻ എന്ന ശക്തൻ തമ്പുരാന്റെ സേവന്മാരായി ചേലപ്പറമ്പു, പുനം, മുതലായി വേറെ ചില നമ്പൂരിമാരുമുണ്ടായിരുന്നു. അവരെല്ലാം ഏറ്റവും പ്രസിദ്ധന്മാരും നല്ല കവികളും വിദ്വാന്മാരും ആയിരുന്നു. എങ്കിലും അവരുടെ ചില ഒററ ശ്ലോകങ്ങളല്ലാതെ പുസ്തകങ്ങളൊന്നും അവരുണ്ടാക്കിയതാണെന്നു തീർച്ച പറയാൻ തക്കവണ്ണം കാണുന്നില്ല. എന്നാൽ ഭാഷയിൽ ഭാരതയുദ്ധം, ചെല്ലൂർമാഹാത്മ്യം, ദക്ഷയജ്ഞം, പാണ്ഡവവാദം, വിരാടഗോഗ്രഹണം, ദൂതവാക്യം, യുധിഷ്ഠിരാശ്വമേധം, കീചകവധം, സ്യമന്തകം, കിരാതം, പാഞ്ചാലീസ്വയംബരം, മുതലായി ചമ്പുക്കളും മററുമായിട്ടു അനേകം കൃതികൾ കാണുന്നുണ്ട്. ഇവയുടെ നിർമ്മാതാക്കൾ ഇന്നിന്നവരെന്ന് ഇതുവരെ തീർച്ചപ്പെട്ടിട്ടില്ല. ഇവയുടെ കർത്താക്കൾ മേല്പറഞ്ഞ മഹാന്മാരിൽ ഓരോരുത്തരായിരിക്കാമെന്നല്ലാതെ ഇവയിൽ ഇന്നതിന്റെ കർത്താവു് ഇന്നാരെന്നു തീർച്ചപ്പെടുത്താൻ തക്കതായ ലക്ഷ്യമൊന്നും കാണാത്തതിനാൽ അവരുടെ പേരുകൾ ഇവിടെ പ്രത്യേകമെടുത്തു് വിവരിക്കുന്നില്ല.

---

## ൧൮ ഭാസ്കരൻ നമ്പൂരിപ്പാട്.

പൂറയന്നൂർ ഭാസ്കരൻനമ്പൂരിപ്പാട് എന്ന മഹാൻ നല്ല വിദ്വാനും വേദജ്ഞനും കവിയുമായിരുന്നു. അദ്ദേഹത്തിന്റെ ഇല്ലം വള്ളുവനാട്ടു താലൂക്കിൽ കുലുക്കമെല്ലാവൂർ (കുലുക്കല്ലൂർ) അംശത്തിലായിരുന്നു. ഇദ്ദേഹം ജീവിച്ചിരുന്നതു് കൊല്ലം ൧൦-ാം ശതാബ്ദത്തിലായിരുന്നു ഈ നമ്പൂരിപ്പാട്ട് അനേകം കൃതികളുണ്ടാക്കീട്ടുണ്ട്. അവയിൽ പ്രധാനമായിട്ടുള്ളതു് ഭാഗവതം ദശമം കിളിപ്പാട്ടുതന്നെയാണു്. ഇതിന്റെ ഭാഷാരീതിയും കവിതാരീതിയും വളരെ നന്നായിട്ടുണ്ട്. ഇതു് ഇതുവരെ അച്ചടിച്ചിട്ടുണ്ടായിരുന്നില്ല. ഈയിട ഭാരതവിലാസം അച്ചുക്കൂടത്തിൽ നിന്നു് ഈ വിശിഷ്ടകൃതി അച്ചടിച്ചു പ്രസിദ്ധപ്പെടുത്തീട്ടുണ്ട്. ഈ ഗ്രന്ഥം നശിച്ചുപോകാതെ അച്ചടിച്ചു പ്രസിദ്ധീകരിച്ചതു് ഏററവും ഉചിതവും ഉപകാരപ്രദവുമായിരിക്കുന്നു.

---

## ൧൯ രാമപുരത്തുവാര്യർ.

രാമപുരത്തു വാര്യരുടെ സ്വദേശം മീനച്ചൽത്താലൂക്കിൽ ചേൎന്ന രാമപുരംതന്നെയാണു്. ഇദ്ദേഹത്തിന്റെ ജനനം കൊല്ലം ൯-ാം ശതാബ്ദത്തിന്റെ ഒടുവിലായിരിക്കണം. അദ്ദേഹം സാമാന്യം വ്യുല്പത്തിയും നല്ല കവിതാവാസനയും ഉള്ള ആളായിരുന്നു. അദ്ദേഹത്തിന്റെ പ്രധാനകൃതി കുചേലവൃത്തം വഞ്ചിപ്പാട്ടാണു്. അതു കൂടാതെ ചില ഒററശ്ലോകങ്ങളും കീൎത്തനങ്ങളും മററുമല്ലാതെയൊന്നും അദ്ദേഹമുണ്ടാക്കീട്ടുള്ളതായി കാണുന്നില്ല. അദ്ദേഹം വഞ്ചിപ്പാട്ടുണ്ടാക്കാനുള്ള കാരണം താഴെ പറയുന്നു.

രാമപുരത്തുവാര്യർ ദാരിദ്ര്യം സഹിക്കവയ്യാതെയായിട്ട് സ്വദേശം വിട്ടു പുറപ്പെട്ടു വൈക്കത്തു ചെന്നുചേൎന്നു. ഒരം ദാരിദ്ര്യദുഃഖം വൈക്കത്തപ്പൻതന്നെതീൎത്തുതരണം എന്നു പ്രാൎത്ഥിച്ചുകൊണ്ടു് അദ്ദേഹം അവിടെയൊരുസംവത്സരഭജനം തുടങ്ങി. വൈക്കത്തു് "ഊട്ടുപുരയിൽ സദ്യയുള്ള ദിവസം മാത്രം ഒരു നേരം ഊണുകഴിക്കാം. സദ്യയില്ലെങ്കിൽ അന്നുണ്ണുകയും വേണ്ട" എന്നുള്ള നിശ്ചയത്തോടുകൂടിയാണു് വാര്യർ ഭജനംതുടങ്ങിയതു്. അദ്ദേഹം ഭജനം തുടങ്ങിയതിൽ

പിന്നെ അവിടെ, ഒരു ദിവസവും മുടങ്ങാതെ സദ്യയുണ്ടായിരുന്നുവെന്നാണ് കേട്ടിട്ടുള്ളതു്.

ഭജനം കാലംകൂട്ടുന്ന ദിവസം മാൎത്താണ്ഡവൎമ്മമഹാരാജാവു് വൈക്കത്തെഴുന്നള്ളി. (൧൦൨-ാമാണ്ടു് നാടുനീങ്ങിയ രാമവൎമ്മമഹാരാജാവെന്നു് ഭാഷാചരിത്രത്തിൽ കാണുന്നതു് അബദ്ധമാണെന്നു് ആ വഞ്ചിപ്പാട്ടു നോക്കിയാൽത്തന്നെ അറിയാം.) വാൎയ്യരു മഹാരാജാവിനെസ്തുതിച്ചു നാലഞ്ചുശ്ലോകങ്ങളുണ്ടാക്കി എഴുന്നള്ളത്തോടുകൂടെയുണ്ടായിരുന്ന രാമയ്യൻ ദളവമുഖാന്തരം തൃക്കൈയിലെത്തിച്ചു. തിരിയെ എഴുന്നള്ളത്തു പുറപ്പെട്ടു് ബോട്ടിൽ എഴുന്നള്ളുന്നസമയം കടവിൽ വാൎയ്യരും ഹാജരുണ്ടായിരുന്നു. വാൎയ്യരുകൂടി ബോട്ടിൽ കയറിക്കൊള്ളുന്നതിനു കല്പിക്കുകയും വാൎയ്യരുകൂടി കേറുകയും ചെയ്തു. ബോട്ടുനീക്കി കുറെ പോയപ്പോൾ വാൎയ്യർ ഒരു വഞ്ചിപ്പാട്ടുണ്ടാക്കിപ്പാടുന്നതിനു് തമ്പുരാൻ കല്പിച്ചു. ആ കല്പനപ്രകാരമാണു് കുചേലവൃത്തം വഞ്ചിപ്പാട്ടുണ്ടാക്കിയതു്. വഴിക്കൊക്കെ വാൎയ്യർ പാട്ടുണ്ടാക്കുകയും പാടുകയും ചെയ്തുകൊണ്ടുപോയി. പള്ളിബോട്ടു് തിരുവനന്തപുരത്തു് കല്പാലക്കടവിലടുത്തപ്പോഴേയ്ക്കു് പാട്ടുമുഴുവനാവുകയും ചെയ്തു.

ആ വഞ്ചിപ്പാട്ടിൽ "മാൎത്താണ്ഡാഖ്യയായിരിക്കും പ്രത്യക്ഷദേവതയുടെ മാഹാത്മ്യമോൎത്തിട്ടു മനസ്സലിഞ്ഞിടുന്നു" എന്നും "മാൎത്താണ്ഡമഹീമഹേന്ദ്രൻ വെറുതേയോജയിക്കുന്നു" എന്നും മറ്റും മാൎത്താണ്ഡവൎമ്മമഹാരാജാവിനെ സ്തുതിച്ചിരിക്കുന്നതുകൊണ്ടുതന്നെ വാൎയ്യർ ൧൦൨-ാമാണ്ടു നാടുനീങ്ങിയ രാമവൎമ്മമഹാരാജാവുതിരുമനസ്സിലെക്കൂടെയല്ല. വൈക്കത്തുനിന്നുപോന്നതെന്നും അവിടുത്തെ കല്പനപ്രകാരമല്ല പാട്ടുണ്ടാക്കിയതെന്നും സ്പഷ്ടമാകുന്നുണ്ടു് "എങ്കലുള്ള പരമാൎത്ഥം പാട്ടുകൊണ്ടുണ്ടാം" എന്നു പ്രയോഗിച്ചിരിക്കുന്നതുകൊണ്ടു് വാൎയ്യരു കുചേലനെപ്പോലെ ദരിദ്രനാണെന്നും സൂചിപ്പിച്ചിരിക്കുന്നു.

തിരുവനന്തപുരത്തുവന്നു ചേൎന്നയുടനെ വാൎയ്യൎക്കു താമസിക്കുന്നതിനു് ഒരു സ്ഥലവും അത്താഴമുറയ്ക്കു് എണ്ണയും രണ്ടുനേരവും പക്കത്തുഭക്ഷണവും മറ്റും കൊടുക്കുന്നതിനു കല്പിച്ചു ചട്ടംകെട്ടി. അങ്ങനെ വാൎയ്യരു കുറച്ചു ദിവസം അവിടെ താമസിച്ചു ഒടുക്കം മുഖം കാണിച്ചു് യാത്രയറിയിച്ചുപോയ സമയം വാൎയ്യൎക്കു യാതൊന്നും കല്പിച്ചുകൊ

ട്ടത്തില്ല. കുചേലൻ ദ്വാരകയിൽ നിന്നെന്നപോലെ വാര്യർ ഏററവും വിഷാദത്തോടുകൂടി തിരുവനന്തപുരത്തുനിന്നു മടങ്ങിപ്പോയി. സ്വഗൃഹത്തിനടുക്കൽ ചെന്നപ്പോഴും വാര്യർക്ക് കുചേലനുണ്ടായതുപോലെയുള്ള പരിഭ്രമവും അസ്വാസ്ഥ്യവുമൊക്കെയുണ്ടായി. വാര്യർ തിരുവനന്തപുരത്തു താമസിച്ചിരുന്ന കാലം കൊണ്ടു് കല്പനപ്രകാരം വാര്യരുടെ ഗൃഹം വലിയമാളികയായിട്ടു പണിയിക്കുകയും ഗൃഹത്തിൽ വേണ്ടുന്ന സകല പാത്രങ്ങളും അവിടെയുള്ളവക്കെല്ലാം ആഭരണങ്ങളും കരമൊഴിവായിട്ടു് വളരെ വസ്തുക്കളും കൊടുക്കുകയും കഴിഞ്ഞിരുന്നു. അനന്തരം വാര്യര് കുചേലനേപ്പോലെ അത്ഥമിത്രപുത്രകളത്രാദികളോടും കൂടി മഹാരാജാവിങ്കലും ഒരംശ്വരങ്കലും വളരെ ഭക്തിയോടുംകൂടി സുഖമായിപാക്കുകയും ചെയ്തു.

കുചേലവൃത്തം വഞ്ചിപ്പാട്ടിന്റെ കവിതാചാതുര്യവും മാധുര്യവും ഒന്നുവേറെതന്നെയാണ്. മലയാളത്തിൽ അനേകം വഞ്ചിപ്പാട്ടുകളുള്ളതിൽ ഒന്നുപോലും അത്രയും നന്നായിട്ടില്ലെന്നു് സർവസമ്മതമാകുന്നു. ഭക്തിരസം ഇതുപോലെ പരിപൂർണ്ണമായിട്ടുള്ള മറെറാരു കവിത മലയാളത്തിലുണ്ടോയെന്നുതന്നെ സംശയമാണ്. ആകപ്പാടെ നോക്കിയാൽ രാമപുരത്തുവാര്യരെ ഒരു് ഒന്നാംതരം കവിയായിട്ടുതന്നെ വിചാരിക്കാം. അദ്ദേഹം ഈയൊരുവഞ്ചിപ്പാട്ടല്ലാതെ വേറെ അധികം കവിതകളൊന്നും ഉണ്ടാക്കാതെയിരുന്നതു് കേരളീയരുടേയും കേരളഭാഷയുടേയും ഭാഗ്യദോഷം കൊണ്ടു തന്നെയായിരിക്കാം. മേല്പറഞ്ഞഗുണങ്ങളൊക്കെയുണ്ടെങ്കിലും പാടിക്കളിക്കാൻ കുചേലവൃത്തം വഞ്ചിപ്പാട്ടു് അത്രനല്ലതല്ലെന്നാണ് അനുഭവസ്ഥന്മാരുടെ അഭിപ്രായം. അതു് ആ കവിതയുടെ കെട്ടിന്റെ ഭേദവും യതികളുടെ ദുർഘടസ്ഥിതി കൊണ്ടു് ചൊല്ലിയൊപ്പിക്കുവാനുള്ള പ്രയാസവും ഓരോശീലും ഓരോ വാക്യത്തിൽ അവസാനിക്കായ്കയും കൊണ്ടായിരിക്കണം.

---

## ൨൩. കാൎത്തികതിരുനാൾതമ്പുരാൻ.

തിരുവിതാംകൂർ രാജ്യത്തെ "ധൎമ്മരാജ്യ"മെന്നുള്ള നാമധേയം അന്വൎത്ഥമാകത്തക്കവണ്ണം ൯൩൩-ാമാണ്ടു മുതൽ ൯൭൩-ാമാണ്ടുവരെ ഭരിച്ചുകൊണ്ടു വാണിരുന്ന കാൎത്തികതിരുനാൾ രാമവൎമ്മമഹാരാജാവുതിരുമനസ്സിലേക്കുറിച്ചു കേട്ടിട്ടില്ലാത്തവർ കേരളത്തിലെന്നല്ല, ഈ ഭാരതഖണ്ഡത്തിൽത്തന്നെ ആരുമുണ്ടെന്നുതോന്നുന്നില്ല. ആ തിരുമനസ്സുകൊണ്ടു തിരുവവതാരം ചെയ്തരുളിയതു കൊല്ലം ൮൯൯-ാമാണ്ടാണ്. ആ മഹാനുഭാവനേ ഇക്കാലത്തു സാധാരണ ജനങ്ങൾ പറഞ്ഞുവരുന്നതു "൯൭൩-ാമാണ്ടു നാടുനീങ്ങിയ തിരുമനസ്സുകൊണ്ടു" എന്നാണ്. അവിടുന്നു ആയുധാഭ്യാസത്തിലും ആയോധനവിദ്യയിലും അദ്വിതീയനും സകലശാസ്ത്രപാരംഗതനും സരസകവിയുമായിരുന്നു. ആ തമ്പുരാൻ അനേകം കവിതകൾ കല്പിച്ചുണ്ടാക്കീട്ടുണ്ടു. അവയിൽ പ്രധാനങ്ങൾ ൧. രാജസൂയം. ൨. നരകാസുരവധം. ൩. സുഭദ്രാഹരണം. ൪. ബകവധം. (തെക്കൻ) ൫. ഗന്ധൎവ്വവിജയം. ൬. പാഞ്ചാലീസ്വയംബരം. ൭. കല്യാണസൌഗന്ധികം (തെക്കൻ) എന്നീ ആട്ടക്കഥകളാകുന്നു. ഈ ആട്ടക്കഥകളെല്ലാം ഒരുവിധം നന്നായിട്ടുണ്ടു. ഇവയ്ക്കു ഇക്കാലത്തും ധാരാളം പ്രചാരവുമുണ്ടു.

---

## ൨൪. അശ്വതിതിരുനാൾ തമ്പുരാൻ.

൯൭൩-ാമാണ്ടു നാടുനീങ്ങിപ്പോയ തിരുമനസ്സിലെ ഭാഗിനേയനായി അശ്വതിതിരുനാളായിട്ടു ഒരു കൊച്ചുതമ്പുരാനുണ്ടായിരുന്നു. അവിടുന്നു തിരുഅവതാരം ചെയ്തരുളിയതു കൊല്ലം ൯൩൧-ാമാണ്ടാണ്. ആ കൊച്ചുതമ്പുരാൻ ഒരു മഹാവിദ്വാനും കുന്നാംതരം കവിയുമായിരുന്നു. അവിടുന്നു നാലാട്ടക്കഥകൾ കല്പിച്ചുണ്ടാക്കീട്ടുണ്ടു. അവ ൧. അംബരീഷചരിതം. ൨. രുഗ്മിണീസ്വയംബരം. ൩. പൂതനാമോക്ഷം. ൪. പൌണ്ഡ്രകവധം. എന്നീ കഥകളാകുന്നു.

മേല്പറഞ്ഞ ആട്ടക്കഥകൾ അരങ്ങേററം കഴിഞ്ഞയിടയ്ക്കു് വടക്കർ ചില നമ്പൂരിമാർ തിരുവനന്തപുരത്തു് വന്നിരുന്നു. കാർത്തികതിരുനാൾ തിരുമനസ്സുകൊണ്ടു് കല്പിച്ചുണ്ടാക്കിയ കഥകളും അശ്വതിതിരുനാൾ തിരുമനസ്സുകൊണ്ടു് കല്പിച്ചുണ്ടാക്കിയ കഥകളും ആടിക്കണ്ടതിന്റെശേഷം ആ നമ്പൂരിമാരിലൊരാൾ ശേഷമുള്ളവരോടു്—"എടോ! കാർത്തികയോ അശ്വതിയോ മുമ്പു്—" എന്നു ചോദിച്ചു. അപ്പോൾ ഒരാൾ—"അതു സംശയിക്കാനുണ്ടോ? കാർത്തികയ്ക്കുമുമ്പു് അശ്വതിതന്നെയാണു്"—എന്നു പറഞ്ഞു. അപ്പോൾ വേറെ ഒരു നമ്പൂരി— "കാർത്തികയ്ക്കുനല്ല എല്ലാ നാളുകൾക്കും മുമ്പു് അശ്വതിതന്നെയാണു്."—എന്നു പറഞ്ഞു എന്നൊരു വർത്തമാനമുണ്ടു്. ഇതുകൊണ്ടു് അശ്വതിതിരുനാൾ തിരുമനസ്സുകൊണ്ടു് കല്പിച്ചുണ്ടാക്കിയ ആട്ടക്കഥകൾ വളരെ നന്നായിട്ടുണ്ടെന്നു് അർത്ഥമായിട്ടുണ്ടല്ലോ. ഇങ്ങനെ ആ ആട്ടക്കഥകളെ ജനങ്ങളെല്ലാവരും കൊണ്ടാടിത്തുടങ്ങിയപ്പോൾ ആ കൊച്ചുതമ്പുരാൻ അധികകാലം ജീവിച്ചിരുന്നാൽ സകലസൽഗുണസമ്പന്നനായ അവിടുത്തെ മാതുലന്റെ കീർത്തിക്കു കുറവുസംഭവിച്ചേക്കുമെന്നു വിചാരിച്ചു് ദുഷ്ടനായ ദുർവ്വിധി ആ കൊച്ചുതമ്പുരാൻ തിരുമനസ്സിലേയ്ക്കു് ദീർഘായുസ്സു കൊടുത്തില്ല. അതിനാൽ അവിടുന്നു് ൩൦-ാമത്തെ തിരുവയസ്സിൽ ൯൬൩-ാമാണ്ടു നാടുനീങ്ങിപ്പോയി. എന്തുചെയ്യാം. "വിധിവിഹിതമേവനും ലംഘിച്ചുകൂടുമോ."

---

## ൨൨. കുഞ്ചൻനമ്പ്യാർ.

നമ്മുടെ മലയാളഭാഷയ്ക്കു ഗുണം ചെയ്തിട്ടുള്ള കവികളിൽ തുഞ്ചത്തെഴുത്തച്ഛൻ കഴിഞ്ഞാൽ പിന്നെ പ്രഥമഗണനീയൻ കലക്കത്തു കുഞ്ചൻനമ്പ്യാരാണെന്നു നിസ്സംശയം പറയാവുന്നതാണു്. കുഞ്ചൻനമ്പ്യാരോടു് ഏകദേശമെങ്കിലും സദൃശനായിട്ടുള്ള ഒരു സരസകവി കേരളത്തിലുണ്ടായിട്ടില്ലെന്നു തീർച്ചയായിപ്പറയാം. കവിതകളുടെ എണ്ണംകൊണ്ടും, വണ്ണംകൊണ്ടും യോഗ്യതകൊണ്ടും ശ്ലാഘ്യതകൊണ്ടും സരസത്വംകൊണ്ടും രസികത്വംകൊണ്ടും മലയാളത്തിൽ സർവ്വോൽക്കർഷേണ വർത്തിക്കുന്നതു കുഞ്ചൻനമ്പ്യാർതന്നെയാണു്.

കുഞ്ചൻനമ്പ്യാരുടെ സ്വദേശം ബ്രിട്ടീഷുമലബാറിൽ കിള്ളിക്കുറിശ്ശിമംഗലമാണു്. "കലക്കത്തു്" എന്നുള്ളതു ഭവനപ്പേരാണു്. (ദേശപ്പേരാണെന്നു ഭാഷാചരിത്രത്തിൽ കാണുന്നതു് അബദ്ധമാണു്.) ഇദ്ദേഹത്തിൻെറ ജനനം ഏകദേശം കൊല്ലം ൯൮൦ ാമാണ്ടിടയ്ക്കായിരിക്കണം. (൯൭൦-ാമാണ്ടാണെന്നു ഭാഷാചാരിത്രത്തിൽ പറഞ്ഞിരിക്കുന്നതു ശരിയല്ല.) നമ്പ്യാരുടെ അച്ഛൻ ഏറനാട്ടുതാലൂക്കിൽച്ചേർന്ന കിടങ്ങൂർഗ്രാമത്തിലുള്ള കല്ലമ്പള്ളി നമ്പൂരിയാണു്: (സ്വദേശത്തുള്ള ഒരു നമ്പൂരിയാണെന്നു ഭാഷാചരിത്രത്തിൽ പറഞ്ഞിരിക്കുന്നതു തെററാണു്.) കിടങ്ങൂക്കാരു നംപൂരിമാക്കു കിള്ളിക്കുറിശ്ശിമംഗലത്തുക്ഷേത്രത്തിൽ ശാന്തിയുണ്ടു്. ഊഴമുറയ്ക്കു് അവരിൽ ഓരോരുത്തർ അവിടെപ്പോയി താമസിക്കുക ഇപ്പോഴും പതിവുണ്ടു്. ശാന്തിക്കായി കല്ലമ്പള്ളി ഇല്ലത്തെ ഒരു നംപൂരി കിള്ളിക്കുറിശ്ശിമംഗലത്തു പോയി താമസിച്ചപ്പോൾ നമ്പ്യാരുടെ ഭവനത്തിൽ ഒരു സ്ത്രീക്കു സംബന്ധം തുടങ്ങി. അദ്ദേഹത്തിൻെറ ശാന്തിയുടെ കാലാവധി കഴിഞ്ഞപ്പോൾ സ്വദേശമായ കിടങ്ങൂക്കു പോന്നു. ആ സമയം തൻെറ ഭാൎയ്യയെക്കൂടെ കൊണ്ടുപോന്നു. ആ നങ്ങ്യാക്കു് (നമ്പ്യാരുടെ സ്ത്രീയെ നങ്ങ്യാരെന്നാണു് പറയുന്നതു്) അപ്പോൾ ഗർഭമുണ്ടായിരുന്നു. കിടങ്ങൂർവന്നു അഞ്ചാറുമാസം കഴിഞ്ഞപ്പോൾ അവർ പ്രസവിച്ചു് ഒരു പുത്രനുണ്ടായി. ആ പുത്രനാണു് സാക്ഷാൽ കുഞ്ചൻനമ്പ്യാർ.

കുഞ്ചൻനമ്പ്യാരുടെ ഉത്ഭവത്തെക്കുറിച്ചു് ഒരൈതിഹ്യം കേട്ടിട്ടുള്ളതുകൂടി ഇവിടെ വക്തവ്യമാകുന്നു. "വന്നേരി"ദേശത്തുകാരനായ ഒരു നംപൂരി ദാരിദ്ര്യം നിമിത്തം തൻെറ പെൺകിടാങ്ങളെ വിവാഹം കഴിച്ചുകൊടുക്കുന്നതിനു നിവൃത്തിയില്ലായ്കയാൽ പല സ്ഥലങ്ങളിൽ സഞ്ചരിച്ചും കോഴിക്കോട്ടു്, കൊച്ചി, അമ്പലപ്പുഴ, തിരുവിതാംകൂർ മുതലായ രാജ്യങ്ങൾ വാണിരുന്ന രാജാക്കന്മാർ മുതലായി പലരേയും കണ്ടു സങ്കടം പറഞ്ഞും മററും സമ്പാദിച്ച ഏതാനും പണവുംകൊണ്ടു് ഒരു ദിവസം ഉച്ചയാകാറായപ്പോൾ കിള്ളിക്കുറിശ്ശിമംഗലത്തെത്തി. മടിശ്ശീല കുളക്കടവിൽ വെച്ചിട്ടു അദ്ദേഹം കുളിയും ജപവുമെല്ലാം കഴിഞ്ഞു നോക്കിയപ്പോൾ മടിശ്ശീല കണ്ടില്ല. പല അന്വേഷണങ്ങൾ നടത്തീട്ടും ഒരു തുമ്പും ഉണ്ടാകാതെ അത്യന്തം വ്യസനത്തോടുകൂടി സ്വദേശത്തേക്കു പോവുകയുംചെയ്തു. പിന്നെ നാലഞ്ചു കൊല്ലം കഴിഞ്ഞതിൻെറശേഷം ഒരിക്കൽ ഒരുദിവസം വൈകുന്നേരം

അദ്ദേഹം കിള്ളിക്കുറിശ്ശിമംഗലത്തു ചെന്നുചേർന്നു. അമ്പലത്തിൽ അത്താഴവും കഴിച്ചു ശാന്തിക്കാരൻ നംപൂരിയൊരുമിച്ച് അദ്ദേഹം നമ്പ്യാരുടെ ഗൃഹത്തിലേക്കു പോയി. അന്ന് അവിടെ ശാന്തി കിടങ്ങൂക്കാരൻ കല്ലമ്പള്ളിനമ്പൂരിക്കായിരുന്നു. കല്ലമ്പള്ളി നമ്പൂരിക്കു നമ്പ്യാരുടെ ഭവനത്തിൽ ഒരു സ്ത്രീക്കു സംബന്ധവുമുണ്ടായിരുന്നു. നമ്പൂരിമാർ രണ്ടുപേരുംകൂടി നമ്പ്യാരുടെ ഗൃഹത്തിലെത്തി മുറുക്കി വെടിയുംപറഞ്ഞിരിക്കുന്ന മദ്ധ്യേ വന്നേരിനാട്ടുകാരൻ നമ്പൂരി തൻെറ മടിശ്ശീല കുളക്കടവിൽവെച്ചു കളവുപോയ കഥകൂടി പ്രസംഗവശാൽ പ്രസ്താവിക്കുന്നതിനിടയായി. അതു കേട്ടുകൊണ്ടിരുന്ന ഒരു നങ്ങ്യാർ (ശാന്തിക്കാരൻ നമ്പൂരിയുടെ ഭാൎയ്യ) വേഗം അറതുറന്ന് ഒരു മടിശ്ശീലയെടുത്ത് വന്നേരിക്കാരൻ നംപൂരിയുടെ മുമ്പിൽ കൊണ്ടുചെന്നു വെച്ചിട്ട് "അവിടുത്തെ മടിശ്ശീല ഇതാണോ എന്നു നോക്കണം" എന്നുപറഞ്ഞു. നംപൂരി മടിശ്ശീല കണ്ടപ്പോൾത്തന്നെ അതു തൻേറതാണെന്നു മനസ്സിലാവുകയും അഴിച്ചെണ്ണിനോക്കിയപ്പോൾ പണം ശരിയായിട്ടു കാണുകയും ചെയ്തു. നമ്പൂരി മടിശ്ശീല കുളക്കടവിൽ വെച്ചു കുളിച്ച സമയം അവിടെ പുല്ലുതിന്നുംകൊണ്ടു നിന്നിരുന്ന ഒരു പശു മടിശ്ശീലയുടെ മുകളിൽ ചാണകമിട്ടതിനാലാണ് മടിശ്ശീല കാണാതെയായതു്. നംപൂരി പോയതിൻെറ ശേഷം നങ്ങ്യാർ കുളക്കടവിൽ ചെന്നപ്പോൾ നല്ല ചാണകം കിടക്കുന്നതുകണ്ടു വാരിയെടുത്തതിനാലാണ് മടിശ്ശീല അവരുടെ പക്കൽ കിട്ടിയതു്. ഉടമസ്ഥനാരാണെന്നറിഞ്ഞിട്ടു കൊടുക്കണമെന്നുവിചാരിച്ചു നങ്ങ്യാർ മടിശ്ശീല സൂക്ഷിച്ചു വെച്ചിരിക്കുകയായിരുന്നു. മടിശ്ശീല കിട്ടിയപ്പോൾ ആ ദരിദ്രനായ നമ്പൂരിക്കുണ്ടായ സന്തോഷം ഇത്രമാത്രമെന്നു പറയേണ്ടതില്ലല്ലോ. ഉടനെ ആ നമ്പൂരി എണീററു രണ്ടു കയ്യും നങ്ങ്യാരുടെ തലയിൽ വെച്ചു സന്തോഷാശ്രുക്കൾ പൊഴിച്ചുകൊണ്ടു് ഗൽഗദസ്വരമായിട്ടു—അടുത്ത ആണ്ടത്തേക്കു അതിയോഗ്യനായ ഒരു പുത്രൻ നിനക്കുണ്ടാകട്ടെ—എന്നു അനുഗ്രഹിച്ചു. ആ അനുഗ്രഹത്താൽ മേല്പറഞ്ഞപ്രകാരം ആ നങ്ങ്യാക്കുണ്ടായ പുത്രനാണ് കുഞ്ചൻനമ്പ്യാരെന്നാണ് കേട്ടിരിക്കുന്നതു്. കുഞ്ചൻനമ്പ്യാരുണ്ടാകുന്നതിനു രണ്ടുമൂന്നു തലമുറയ്ക്കു മുൻപായിട്ടുതന്നെ കലക്കത്തു തറവാട്ടിൽ പുരുഷന്മാരില്ലാതിരുന്നിരുന്നതിനാൽ ഒരാൺകുട്ടിയുണ്ടായാൽ കൊള്ളാമെന്ന് വളരെ ആഗ്രഹവുമുണ്ടായിരുന്നു.

അങ്ങനെ ഉണ്ടായ ആ പുത്രനോടു കൂടി ആ സ്ത്രീ ഭൎത്താവിൻെറ ഇല്ലത്തു ഒരു ഉപഭവനമായിട്ടുണ്ടായിരുന്ന മഠത്തിൽ കുറച്ചുകാലം താമസിച്ചു. അപ്പോൾ അതു് ആ ഇല്ലത്തു ശേഷമുണ്ടായിരുന്നവൎക്കു് നല്ല രസമല്ലാതെയായിത്തീരുകയാൽ നമ്പൂരി അവരെ അവിടെനിന്നു് കോട്ടയത്തു വിലഃട്ടത്തു നമ്പ്യാരുടെ ഭവനത്തിൽ കൊണ്ടുവന്നു താമസിപ്പിച്ചു. അതിനാൽ കുഞ്ചൻനമ്പ്യാർ ബാല്യകാലത്തു താമസിച്ചിരുന്നതും വിദ്യാഭ്യാസം ചെയ്തതും കോട്ടയത്താണു്.

നമ്പ്യാരുടെ കവിതാവാസന ചെറുപ്പത്തിൽത്തന്നെ പ്രകാശിച്ചുതുടങ്ങി. "ശീലാവതിപ്പാട്ടു്" കുഞ്ചൻനമ്പ്യാർ ചെറുപ്പത്തിൽ കോട്ടയത്തുവെച്ചുണ്ടാക്കിയതാണു്. കുഞ്ചൻനമ്പ്യാരുടെ ആദ്യകൃതി അതുതന്നെയായിരിക്കണം.

കുഞ്ചൻനമ്പ്യാർ കോട്ടയത്തു താമസിച്ചിരുന്ന കാലത്തുതന്നെ ചെമ്പകശ്ശേരി (അമ്പലപ്പുഴ) രാജാവിൻെറ സേവനായിത്തീൎന്നു. അമ്പലപ്പുഴത്തമ്പുരാക്കന്മാരുടെ രാജധാനിയും സ്ഥിരവാസവും അമ്പലപ്പുഴെത്തന്നെയായിരുന്നുവെങ്കിലും അവൎക്കു കോട്ടയത്തുനിന്നു മൂന്നു നാഴികയ്ക്കു വടക്കു "കുടമാളൂർ" എന്ന സ്ഥലത്തും ഒരു മഠമുണ്ടായിരുന്നു. (ആ സ്ഥലം ഇപ്പോഴുമുണ്ടു്.) അന്തൎജ്ജനങ്ങളേയും കിടാങ്ങളേയും കുടമാളൂരാണു് താമസിപ്പിക്കുക പതിവു്. അമ്പലപ്പുഴരാജാവു നമ്പൂരിയായിരുന്നുവല്ലൊ. അമ്പലപ്പുഴെ രാജഭവനം ക്ഷേത്രത്തോടടുത്താകയാൽ അവിടെ രാജാവിനു ഭാൎയ്യാസമേതം താമസിക്കാൻ പാടില്ലായിരുന്നതിനാലാണു് അന്തൎജ്ജനങ്ങളേയും മററും കുടമാളൂർ താമസിപ്പിച്ചിരുന്നതു്. രാജാവു കൂടക്കൂടെ കുടമാളൂരും വന്നു താമസിക്കുമായിരുന്നു. അക്കാലത്തു അമ്പലപ്പുഴരാജാവിൻെറ ഇഷ്ടനും വിദ്വത്സദസ്സിലെ ഒരംഗവുമായിട്ടു ഒരു ഭട്ടതിരി എഴുന്നള്ളത്തോടുകൂടെ താമസിച്ചിരുന്നു. ഭട്ടതിരി സകലശാസ്ത്രപാരംഗതനായ ഒരു മഹാവിദ്വാനായിരുന്നു. കുഞ്ചൻനമ്പ്യാരുടെ പ്രധാനഗുരുവും ആ ഭട്ടതിരി തന്നെയായിരുന്നു. ഭട്ടതിരിക്കു വിലഃട്ടത്തു നമ്പ്യാരുടെ ഭവനത്തിൽ ബാന്ധവമുണ്ടായിരുന്നതിനാലാണു് അങ്ങനെയാവാനിടയായതു.

ഒരിക്കൽ അമ്പലപ്പുഴരാജാവിൻെറ അന്തൎജ്ജനം ഒരു കൈകൊട്ടിക്കളിപ്പാട്ടു ഉണ്ടാക്കിക്കൊടുക്കണമെന്നു ഭട്ടതിരിയോടാവശ്യപ്പെട്ടു.

ട്ടതിരി മഹാവിദ്വാനും നല്ല സംസ്കൃതകവിയുമായിരുന്നുവെങ്കിലും ഭാഷാകവിതയുണ്ടാക്കാൻ അദ്ദേഹത്തിനു വളരെ പ്രയാസമായിരുന്നതിനാൽ അദ്ദേഹം ഭാഷാകവിതയുണ്ടാക്കാൻ തനിക്കു പരിചയമില്ലെന്നും തന്റെ ശിഷ്യനായി കുഞ്ചൻ എന്നൊരു നമ്പ്യാർ കോട്ടയത്തു താമസിക്കുന്നുണ്ടെന്നും അയാളെ വരുത്തിയാൽ എത്ര പാട്ടു വേണമെങ്കിലും ഉണ്ടാക്കിത്തരുമെന്നും അയാൾക്കു ഭാഷാകവിതയിൽ നല്ലപോലെ വാസനയുണ്ടെന്നും അറിയിച്ചു. ഉടനെ അന്തർജ്ജനം വിവരം രാജാവിനെയറിപ്പിക്കുകയും കല്പിച്ചു ആളയച്ചു കുഞ്ചൻനമ്പ്യാരെ കുടമാളൂക്കു കൊണ്ടുപോവുകയും ചെയ്തു. കുഞ്ചൻനമ്പ്യാർ കുടമാളൂർ ചെന്നപ്പോൾ അന്തർജ്ജനത്തിന്റെ ആവശ്യം രാജാവു കല്പിച്ചു. "കഥയെന്താണ് വേണ്ടതെ"ന്നു കുഞ്ചൻനമ്പ്യാർ ചോദിച്ചു. "ശ്രീകൃഷ്ണന്റെ കഥ എന്തെങ്കിലുമായിരിക്കണം" എന്നു കല്പിക്കുകയാൽ കുഞ്ചൻനമ്പ്യാർ അവിടെവെച്ചു ഉണ്ടാക്കിയതാണ് "രുഗ്മിണീസ്വയംബരം" പത്തുവൃത്തം. അതുകണ്ടു രാജാവിനു കുഞ്ചൻനമ്പ്യാർ നല്ല കവിതാവാസനയുള്ള ആളാണെന്നു മനസ്സിലായി. പാട്ട് അന്തർജ്ജനത്തിനു വളരെ ബോധിക്കുകയുംചെയ്തു. രാജാവു സന്തോഷസമേതം നമ്പ്യാൎക്കു ചില സമ്മാനങ്ങൾ കല്പിച്ചുകൊടുക്കുകയും നമ്പ്യാർ അവിടെക്കൂടെ താമസിച്ചാൽ കൊള്ളാമെന്നു കല്പിക്കുകയുംചെയ്തു. ഈ കല്പന എല്ലാപ്രകാരത്തിലും നമ്പ്യാൎക്കു വളരെ സന്തോഷകരമായി ഭവിച്ചു. എന്തെന്നാൽ നമ്പ്യാരുടെ അച്ഛൻനമ്പൂരി ആയിടയ്ക്കു പരലോകപ്രാപ്തനായിരുന്നതിനാൽ നമ്പ്യാൎക്ക് ഇവിടെ വേറെ ആരുമൊരു ആശ്രയമില്ലാതെവരികയും അതിനാൽ അമ്മയേയും കൊണ്ട് സ്വദേശത്തേക്കു പോകണമെന്നു നിശ്ചയിക്കുകയും ചെയ്തിരുന്ന അവസരത്തിലാണ് കുടമാളൂർ പോകാനും ഇങ്ങനെ രാജാവിന്റെ ഒരു കല്പന ലഭിക്കാനുമിടയായതു്. കല്പന കേട്ടിട്ടു നമ്പ്യാർ തന്റെ അമ്മ കോട്ടയത്തു താമസിക്കുന്നുണ്ടെന്നും അമ്മയെ കിള്ളിക്കുറിശ്ശിമംഗലത്തു സ്വഭവനത്തിൽ കൊണ്ടുപോയി ആക്കീട്ട് ഉടനെ തിരുമുമ്പാകെ എത്തിക്കൊള്ളാമെന്നും അറിയിച്ചു. കല്പിച്ച് അപ്രകാരം അനുവദിക്കുകയാൽ ഉടനേ കുഞ്ചൻനമ്പ്യാർ കോട്ടയത്തുവന്ന് അമ്മയേയും കൂട്ടിക്കൊണ്ടു വടക്കോട്ടു പോവുകയും ചെയ്തു. ഇത്രയും സംഗതികളുണ്ടായതു് ഏകദേശം ൯൨൦-ാമാണ്ടിടയ്ക്കാണ്. അതിനാൽ പത്തുവൃത്തം കുഞ്ചൻനമ്പ്യാരുടെ രണ്ടാമത്തെ കൃതിയാണെന്നും

അതു അദ്ദേഹം ഇരുപതാമത്തെ വയസ്സിൽ ഉണ്ടാക്കിയതാണെന്നും വിചാരിക്കാം.

കുഞ്ചൻനമ്പ്യാർ വടക്കോട്ടു പോയിരിക്കുന്ന ആ അവസരത്തിൽ പരദേശത്തുനിന്നു മഹാവിദ്വാനായ ഒരു ശാസ്ത്രിബ്രാഹ്മണൻ അമ്പലപ്പുഴരാജാവിന്റെ അടുക്കൽ വന്നുചേൎന്നു. രാജസദസ്സിലുള്ള വിദ്വാന്മാരുമായി ശാസ്ത്രവാദം ചെയ്യണമെന്നു വിചാരിച്ചാണു് ശാസ്ത്രികൾ വന്നതു്. അക്കാലത്തു അന്യദിക്കുകളിൽനിന്നു വിദ്വാന്മാർ വരികയും രാജസദസ്സിലുള്ള വിദ്വാന്മാരോടു രാജസന്നിധിയിൽവെച്ചു് ശാസ്ത്രവാദം ചെയ്യുകയും ജയിക്കുന്നവൎക്കു രാജാവു കല്പിച്ചു സമ്മാനങ്ങൾ കൊടുക്കുകയും സാധാരണ പതിവായിരുന്നു. അമ്പലപ്പുഴരാജാവിന്റെ അടുക്കൽ അന്നു ഭട്ടതിരിയെപ്പോലെ വിദ്വാനായിട്ടു മററാരുമില്ലായിരുന്നതിനാൽ ശാസ്ത്രികളും ഭട്ടതിരിയും തമ്മിൽത്തന്നെ വാദംതുടങ്ങി. ഈ വാദം നടന്നതു കുടമാളൂർവച്ചാണു്. വളരെദ്ദിവസം വാദിച്ചിട്ടും രണ്ടുപേൎക്കും ജയവും മടക്കവുമുണ്ടായില്ല. ഭട്ടതിരി പൂൎവ്വപക്ഷം ചെയ്താൽ ശാസ്ത്രി സിദ്ധാന്തം ചെയ്യും; ശാസ്ത്രിയുടെ പൂൎവ്വപക്ഷത്തിനു ഭട്ടതിരി സിദ്ധാന്തംചെയ്യും. ഭട്ടതിരി പറയുന്നതിനെ ഒക്കെ ശാസ്ത്രി ഖണ്ഡിക്കും. ശാസ്ത്രി പറയുന്നതിനെ ഒക്കെ ഭട്ടതിരിയും ഖണ്ഡിക്കും. ഇങ്ങനെ കഴിഞ്ഞു. അപ്പോഴേയ്ക്കും ഭട്ടതിരിയുടെ പക്കലുണ്ടായിരുന്ന കോപ്പൊക്കെ അവസാനിച്ചു എന്നും ഒരുദിവസംകൂടി വാദം നടക്കുന്നപക്ഷം ഭട്ടതിരി മടങ്ങുമെന്നും രാജാവിനു മനസ്സിലാവുകയും പിറേറദിവസം ചമ്പക്കുളത്തു മൂലക്കാഴ്ച (മിഥുനമാസത്തിൽ മൂലത്തിൻനാളുള്ള വള്ളംകളി)യാകയാൽ അതിനു രാജാവിനു് അമ്പലപ്പുഴയ്ക്കു പോകേണ്ടതു് അത്യാവശ്യമായിരിക്കുകയുംചെയ്കയാൽ ഒരുദിവസം നേരം വൈകി വാദം നിറുത്തിയസമയം രാജാവു രണ്ടുപേരോടുംകൂടി—നിങ്ങൾ തമ്മിൽ ഇപ്പോൾ വളരെദ്ദിവസമായി വാദിയ്ക്കുന്നു. ഇതുവരെ രണ്ടാൾക്കും ജയവും മടക്കവുമുണ്ടായില്ല ഇങ്ങനെ എത്രകാലം വേണമെങ്കിലും നിങ്ങൾക്കു വാദിക്കാമായിരിക്കാം. എങ്കിലും നാളെ നമുക്കു് അമ്പലപ്പുഴയ്ക്കു പോകാതെയിരിക്കാൻ നിവൃത്തിയില്ലാത്തതിനാൽ ഈ വാദം ഇനി അവസാനിപ്പിക്കേണ്ടിയിരിക്കുന്നു. നിങ്ങളുടെ യോഗ്യതയറിയുന്നതിനു നാം വേറൊരു പരീക്ഷ നിശ്ചയിച്ചിരിക്കുന്നു. അതു കവിതാപരീക്ഷയാണു്. ഇന്നു രാത്രി

കൊണ്ടു പന്ത്രണ്ടുസർഗ്ഗത്തിൽ കുറയാതെയുള്ള ഓരോ മണിപ്രവാളകാവ്യമുണ്ടാക്കി നാളക്കാലത്തു നമ്മുടെ മുമ്പാകെ രണ്ടുപേരും കൊണ്ടുവരണം. അവയുടെ ഗുണദോഷചിന്തനംചെയ്തു നിങ്ങളുടെ യോഗ്യതായോഗ്യതകളെ നിശ്ചയിക്കുന്നതാണ്—എന്നു കല്പിച്ചിട്ടു രാജാവു സന്ധ്യാവന്ദനത്തിന്നെഴുന്നള്ളി. ഉടനെ സഭയും പിരിഞ്ഞു.

ശാസ്ത്രികൾ ഇതു തന്നാലസാദ്ധ്യമെന്നു നിശ്ചയിച്ച് അത്താഴം കഴിഞ്ഞു കിടന്നുറങ്ങി. ഭട്ടതിരി തന്റെ മഠത്തിൽ (ഭട്ടതിരിക്കു താമസിക്കാൻ ഒരു മഠം പ്രത്യേകം കല്പിച്ചുകൊടുത്തിട്ടുണ്ടായിരുന്നു) ചെന്നു അത്താഴവും കഴിഞ്ഞു വിചാരമഗ്നനായിട്ടു ഇരുന്നു. സംസ്കൃതത്തിലായിരുന്നു എങ്കിൽ ശാസ്ത്രിയ്ക്കും ഭട്ടതിരിയ്ക്കും പ്രയാസമില്ലായിരുന്നു. ഭാഷാകവിത ഭട്ടതിരിക്കു പ്രയാസമായിരുന്നതിനാൽ അദ്ദേഹം അർദ്ധരാത്രിവരെ വിചാരിച്ചിട്ടും ഒരു ശ്ലോകംപോലും ഉണ്ടാക്കാൻ കഴിഞ്ഞില്ല. അർദ്ധരാത്രിയായപ്പോൾ കുഞ്ചൻനമ്പ്യാർ വടക്കുനിന്നു വള്ളംവഴി വന്നു കടവിൽ കരയ്ക്കിറങ്ങി ഭട്ടതിരിയുടെ മഠത്തിൽ ചെന്നു. വാതിലൊക്കെ അടച്ചിരുന്നു എങ്കിലും അകത്തു വെളിച്ചം കണ്ടതിനാൽ ഭട്ടതിരി ഉറങ്ങിയില്ലായിരിക്കുമെന്നു വിചാരിച്ചു കുഞ്ചൻനമ്പ്യാർ അവിടെനിന്നു പതുക്കെ ഒന്നു ചുമച്ചു. ഉടനെ ഭട്ടതിരി "ആരാത്" എന്നു ചോദിച്ചു. "കുഞ്ചൻ" എന്നു നമ്പ്യാർ പറഞ്ഞു. ഭട്ടതിരി വാതിൽ തുറന്നു. കുഞ്ചൻനമ്പ്യാരകത്തുചെന്നു കണ്ടപ്പോൾ ഭട്ടതിരിക്കുണ്ടായ സന്തോഷം ഇത്രമാത്രമെന്നു പറയാൻ പ്രയാസം. "കുഞ്ചൻ ഇപ്പോൾ വന്നതു കുഞ്ചന്റെ ഗുരുത്വത്തിന്റേയും എന്റെ ഭാഗ്യത്തിന്റേയും ശക്തികൊണ്ടുതന്നെയാണ്. ശിഷ്യരുടെ ഗുരുത്വമറിയുന്നതു ഇങ്ങനെയുള്ള സമയങ്ങളിലാണ്. നിനക്കു നന്നായിവരും" എന്നു പറഞ്ഞിട്ടു ഭട്ടതിരി പിന്നെ വിവരങ്ങളെല്ലാം നമ്പ്യാരേ ധരിപ്പിച്ചു. അപ്പോൾ നമ്പ്യാർ—പന്ത്രണ്ടു സർഗ്ഗവുംകൂടി നേരം വെളുക്കുന്നതിനു മുൻപ് എഴുതിത്തീർക്കാൻ എന്നെക്കൊണ്ടുതന്നെ സാധിക്കുമെന്നു തോന്നുന്നില്ല. ഒരു സർഗ്ഗം ഞാൻ എഴുതിക്കൊള്ളാം. പിന്നെ പതിനൊന്നു സർഗ്ഗമെഴുതുന്നതിനു പതിനൊന്നുപേരെക്കൂടെ കിട്ടിയെങ്കിൽ വളരെ എളുപ്പമുണ്ടായിരുന്നു—എന്നു പറഞ്ഞു. ഉടനേ ഭട്ടതിരി തന്റെ ശിഷ്യന്മാർ അവിടെക്കിടന്നുറങ്ങുന്നുണ്ടായിരുന്നവരിൽ പതിനൊന്നുപേരേക്കൂടി വിളിച്ചുണർത്തി അവർക്കൊക്കെ ഓരോ

നാരായവും ആവശ്യമുള്ള ഓലകളും കൊടുത്തു. "ഇനി വിചാരപ്പെടാനൊന്നുമില്ല. സുഖമായിക്കിടന്നുറങ്ങിക്കൊള്ളാം" എന്നു കുഞ്ചൻ നമ്പ്യാർ പറയുകയും ഭട്ടതിരി കിടന്നുറങ്ങുകയുംചെയ്തു. നമ്പ്യാർ പതിനൊന്നുപേക്കും മുറയ്ക്കു ഓരോ സൎഗ്ഗത്തിലേയും ഓരോ ശ്ലോകംവീതം പറഞ്ഞുകൊടുക്കുകയും ഒരു സൎഗ്ഗം താൻതന്നെ എഴുതുകയും ചെയ്തുതുടങ്ങി. നാലഞ്ചുനാഴിക വെളുപ്പാനുള്ളപ്പോൾ പന്ത്രണ്ടുസൎഗ്ഗവും തീൎന്നു. എല്ലാംകൂടി നമ്പ്യാർ വാങ്ങി മുറയ്ക്കു ഓലയെല്ലാക്കെ അക്കവുമിട്ടു കോൎത്തുകെട്ടിവെച്ചിട്ടു ഭട്ടതിരിയുടെ ശിഷ്യരോടു—ഞാനിവിടെ വന്നിരുന്ന വിവരം നിങ്ങളാരോടും പറയരുത്. രാവിലേ ഗുരുനാഥൻ ചോദിച്ചാൽ "അമ്പലപ്പുഴെവച്ചു കണ്ടുകൊള്ളാ"മെന്നു പറഞ്ഞു ഞാൻ പോയി എന്നു മാത്രം പറഞ്ഞേയ്ക്കണം. ഈ ഓലക്കെട്ടും കൊടുക്കണം—എന്നുപറഞ്ഞു് അപ്പോൾത്തന്നെ, നമ്പ്യാർ വന്ന വള്ളത്തിൽത്തന്നെ കയറി അമ്പലപ്പുഴയ്ക്കു പോവുകയുംചെയ്തു.

നേരം വെളുത്തപ്പോൾ ശിഷ്യർ വിവരം പറഞ്ഞു് ഓലക്കെട്ടു ഭട്ടതിരിയുടെ കയ്യിൽ കൊടുത്തു. ഭട്ടതിരി അതുംകൊണ്ടു രാജസദസ്സിലെത്തി. രാജാവും എഴുന്നള്ളിയിരുന്നു ശാസ്ത്രികളും വന്നു. യോഗ്യന്മാരായ അസംഖ്യം ആളുകളും കൂടി. അവിടെവെച്ചു ഭട്ടതിരി താൻ കൊണ്ടുചെന്നിരുന്ന മണിപ്രവാളകാവ്യം വായിച്ചു. ജനങ്ങളൊക്കെ കേട്ടു വിസ്മയസമേതം രസിക്കുകയും ഭട്ടതിരിയെ സ്തുതിക്കുകയും ചെയ്തു. ശാസ്ത്രി അത്ഭുതംകൊണ്ടും ലജ്ജകൊണ്ടും പരവശനായിത്തീൎന്നു. ഭട്ടതിരി വായിച്ചുകഴിഞ്ഞപ്പോൾ—ഇനി ശാസ്ത്രികളുടെ കവിത കേൾക്കട്ടെ—എന്നു കല്പിച്ചു. "ഞാൻ ഒന്നും ഉണ്ടാക്കിയില്ല. ഇങ്ങനെ ഒരു കാവ്യമുണ്ടാക്കാൻ ഞാൻ ശക്തനുമല്ല. ഭട്ടതിരി തന്നെ ജയിച്ചിരിക്കുന്നുവെന്നു ഞാൻ പൂൎണ്ണമായി സമ്മതിച്ചിരിക്കുന്നു. എനിക്കു സ്വദേശത്തേയ്ക്കു പോകുന്നതിനു കല്പനയുണ്ടാകണം" എന്നു ശാസ്ത്രികൾ ലജ്ജാസമേതം അറിയിച്ചു. ഉടനെ രാജാവു ശാസ്ത്രിക്കു വളരെ സമ്മാനങ്ങൾ കൊടുത്തു നല്ലവാക്കുകൾ പറഞ്ഞും സന്തോഷിപ്പിച്ചയച്ചു. ശാസ്ത്രികൾ പുറത്തിറങ്ങിയപ്പോൾ തമ്പുരാൻ ഭട്ടതിരിയോടു—കുഞ്ചൻ ഇവിടെ എപ്പോൾ എത്തി?—എന്നു കല്പിച്ചു ചോദിച്ചു. "വന്നപ്പോൾ ഏകദേശം അൎദ്ധരാത്രിയായി" എന്നു ഭട്ടതിരി അറിയിച്ചു. "എന്നിട്ടെവിടെ" എന്നു കല്പിച്ചുചോ

ധിച്ചു. "നാലഞ്ചുവെളുപ്പുള്ളപ്പോൾ പോയി. അമ്പലപ്പുഴെ വെച്ചു കാണാമെന്നു പറഞ്ഞിട്ടുണ്ടു്" എന്നു ഭട്ടതിരി അറിയിച്ചു.

മേല്പറഞ്ഞ സംഭാഷണംകൊണ്ടു കവിത കേട്ടപ്പോൾത്തന്നെ അതു കുഞ്ചൻനമ്പ്യാരുണ്ടാക്കിയതാണെന്നു തമ്പുരാനു മനസ്സിലായിയെന്നു സ്പഷ്ടമാകുന്നുണ്ടല്ലോ. കുഞ്ചൻനമ്പ്യാർ ഇപ്രകാരം ഒരു രാത്രിയിൽ ഏകദേശം പത്തുനാഴികകൊണ്ടുണ്ടാക്കിയ കൃതിയാണ് സാക്ഷാൽ "ശ്രീകൃഷ്ണചരിതം മണിപ്രവാള"കാവ്യം എന്നാണ് കേട്ടിരിക്കുന്നതു്. അതു "ശ്രീകൃഷ്ണവിലാസകാവ്യത്തിന്റെ തർജ്ജമയാണെന്നു ഭാഷാചരിത്രകർത്താവു പറഞ്ഞിരിക്കുന്നതു ശരിയല്ല. ഈ രണ്ടു കൃതികളും തമ്മിൽ കഥയൊന്നെന്നല്ലാതെ ഒരു സംബന്ധവുമില്ല. ഭാഗവതം ദശമത്തിലേക്കഥയെടുത്തു നമ്പ്യാരുടെ ഇഷ്ടപ്രകാരമുണ്ടാക്കിയതു മാത്രമാണ് ശ്രീകൃഷ്ണചരിതം. അതിലേ കവിതയ്ക്കു ചില സ്ഥലങ്ങളിൽ വലിയ വിശേഷമൊന്നുമില്ലെങ്കിലും ചില ഭാഗങ്ങൾ വളരെ നന്നായിട്ടുണ്ടു്. ഒന്നാംസർഗ്ഗത്തിൽ—അഷ്ടമീരോഹിണീഭ്യാം സംഭേദംഗ്യാ ജനിച്ചാനഴകോടു ജഗതീമൂലകന്ദം മുകുന്ദൻ—എന്നുള്ളതിൽ അഷ്ടമീരോഹിണീഭ്യാം എന്നു നമ്പ്യാർ പ്രയോഗിച്ചിരിക്കുന്നതു പ്രമാദംകൊണ്ടായിരിക്കാമെന്നല്ലാതെ മറെറാന്നും വിചാരിക്കാൻ മാർഗ്ഗം കാണുന്നില്ല. നമ്പ്യാർ നല്ല വ്യുല്പന്നനായിരുന്ന സ്ഥിതിക്കു് അറിഞ്ഞുകൂടാഞ്ഞിട്ടു് അബദ്ധം പ്രയോഗിച്ചുവെന്നു വരുന്നതല്ലല്ലോ.

തമ്പുരാനും ഭട്ടതിരിയും പരിവാരസമേതം മൂലത്തിന്നാൾ ഉച്ചപ്പൂജയ്ക്കു മുൻപേ അമ്പലപ്പുഴെയെത്തി. പള്ളിബോട്ടു് അമ്പലപ്പുഴെ കടവിലടുത്തപ്പോൾ നമ്പ്യാർ അവിടെയുണ്ടായിരുന്നു. പിന്നെ നമ്പ്യാർ അമ്പലപ്പുഴരാജാവിന്റെ സേവനായിട്ടു വളരെക്കാലം അമ്പലപ്പുഴെത്തന്നെ താമസിച്ചു. നമ്പ്യാൎക്കു് അവിടെ ഒരു മഠം കല്പിച്ചു കൊടുത്തതു കൂടാതെ ക്ഷേത്രത്തിൽനിന്നു പ്രതിദിനം ഒന്നരയിടങ്ങഴി ചോറും ഇരുനാഴി പാല്പായസവും രണ്ടപ്പവും പക്കത്തുഭക്ഷണവും പ്രതിമാസം ൧൫ പണവും കൊടുക്കുന്നതിനു കല്പനയാവുകയും ചെയ്തു. പതിനഞ്ചു പണം ശമ്പളം അക്കാലത്തു വലിയ കാൎയ്യമായിരുന്നു. ഇങ്ങനെയാണ് കുഞ്ചൻനമ്പ്യാർ അമ്പലപ്പുഴ രാജാവിന്റെ സേവനായി അമ്പലപ്പുഴെ ചെന്നുചേരാനിടയായതു്.

നമ്പ്യാർ അമ്പലപ്പുഴെച്ചെന്നു ചേൎന്നതിന്റെ ശേഷം അവിടെ ക്കിലുള്ള നമ്പൂരിമാർ അന്തൎജ്ജനങ്ങളുടെ ഉപയോഗത്തിലേയ്ക്കു രാമായണം ഇരുപത്തിനാലു വൃത്തത്തിന്റെ രീതിയിൽ ഭാരതവും ഭാഗവതവും കൂടി ഉണ്ടാക്കിക്കൊടുക്കണമെന്നു ആവശ്യപ്പെട്ടുകയാൽ നമ്പ്യാരുണ്ടാക്കിയതാണു് ഭാരതത്തിൽനിന്നു "ദൂതവാക്യം പതിന്നാലുവൃത്ത"വും "ഭാഗവതം ഇരുപത്തിനാലുവൃത്ത"വും.

കുഞ്ചൻനമ്പ്യാർ അമ്പലപ്പുഴെ താമസിക്കുന്ന കാലത്തു് അവിടെ ഉത്സവത്തിൽ ഒരു ദിവസം കൂത്തിനു കൊട്ടാനായി ചാക്യാർ വന്നു വിളിച്ചു. നമ്പ്യാർ മിഴാവു കൊട്ടാനും മറ്റും അഭ്യസിച്ചിരുന്നില്ല. എങ്കിലും കുലധൎമ്മമാണല്ലോ എന്നു വിചാരിച്ചു നമ്പ്യാർ പോയിക്കൊട്ടി. കൊട്ടു ശരിയാവാഞ്ഞതിനാൽ ചാക്യാർ ആ സഭയിൽ വെച്ചു നമ്പ്യാരെ വളരെ ആക്ഷേപിച്ചു. "ആട്ടെ ഇതിനു ചാക്യാരേയും ഒന്നു മദ്ധ്യമമാക്കുന്നുണ്ടെ"ന്നു മനസ്സിൽ കരുതിക്കൊണ്ടു നമ്പ്യാർ ഒന്നും മിണ്ടാതെ ഇറങ്ങിപ്പോയി. പിറ്റേദ്ദിവസത്തേക്കൂത്തിനു ചാക്യാർ വേറേ നമ്പ്യാരെ വരുത്തി പിറേറദ്ദിവസം ചാക്യാർ നാടകശാലയിൽ കൂത്തു തുടങ്ങിയപ്പോഴേയ്ക്കും കുഞ്ചൻനമ്പ്യാർ കൊട്ടാനും ശങ്കിടി പാടാനുമായി ഒരു മദ്ദളക്കാരനേയും ഒരു താളക്കാരനേയും ചട്ടംകെട്ടിക്കൊണ്ടു് ഒരു വേഷവും ധരിച്ചു പടിഞ്ഞാറെ നടയിൽ കളിത്തട്ടിൽ എത്തി. വേഷം തെങ്ങിൻകുരുത്തോല കീറി ദേഹത്തിലും അമ്പലപ്പുഴക്കോണകം അരഞ്ഞെട്ടുകുത്തു വാങ്ങി അരയിലും കെട്ടിത്തൂക്കി അങ്ങനെയൊരുവിധം (ഇപ്പോൾ ശീതങ്കൻ തുള്ളലിനു കാണുന്ന മട്ടിൽ) ആയിരുന്നു. നമ്പ്യാർ പാടാനും തുള്ളാനും തുടങ്ങി. രണ്ടുപേർ കൊട്ടാനും ഏററുപാടാനും തുടങ്ങി. പണ്ടെങ്ങുമില്ലാത്ത ഈ വിദ്യ അവിടെത്തുടങ്ങിയപ്പോൾ കൂത്തു കാണ്മാൻ കൂടിയിരുന്നവരെല്ലാം അവിടെച്ചെന്നുകൂടി. കൂത്തരങ്ങത്തു ചാക്യാരും കൊട്ടുന്ന നമ്പ്യാരും നങ്ങ്യാരും മാത്രം ശേഷിച്ചു. കാണ്മാനും കേൾക്കാനും ആരുമില്ലാതെ ചാക്യാർ തന്റെ വിദ്യ പ്രയോഗിക്കുന്നതെങ്ങനെയാണു്? ഒടുക്കം ചാക്യാർകൂത്തു മതിയാക്കിപ്പോയി. പിറേറദ്ദിവസവും ചാക്യാർകൂത്തു തുടങ്ങിയപ്പോൾ നമ്പ്യാർ കളിത്തട്ടിൽ തുള്ളലും തുടങ്ങി. തുള്ളൽ കാണാനല്ലാതെ കൂത്തു കാണ്മാൻ ഒരുത്തരും പോകാതെയായി. അങ്ങനെ നാലഞ്ചുദിവസമായപ്പോഴേയ്ക്കും ചാക്യാർ വിഷമിച്ചു. ക

ഞ്ചൻനമ്പ്യാരുടെ ഈ ഉപദ്രവം നിറുത്തിത്തരണമെന്നു ചാക്യാർ രാജാവിന്റെ അടുക്കൽ അറിയിച്ചു. അവിടുന്നു സംഗതികളെല്ലാം അറിഞ്ഞിരുന്നതുകൊണ്ടു്—കൃഷ്ണസ്വാമിയുടെ ഉത്സവകാലത്തു് ഒരാൾ ഭഗവാനെ സേവിക്കുന്നതു വേണ്ടെന്നു നാം പറയുകയില്ല. ചാക്യാർ തന്നെ കുഞ്ചന്റെ അടുക്കൽ പറഞ്ഞു് ഇതിനു സമാധാനമുണ്ടാക്കേണ്ടതാണ്—എന്നു കല്പിച്ചു. ഒടുക്കം ചാക്യാർ കുഞ്ചൻനമ്പ്യാരുടെ അടുക്കൽച്ചെന്നു സമസ്താപരാധങ്ങളും ക്ഷമിച്ചു മാപ്പുകൊടുക്കണമെന്നു് അപേക്ഷിച്ചു. അന്നുമുതൽ നമ്പ്യാർ തുള്ളൽ നിൎത്തുകയും ചെയ്തു എന്നു മാത്രമല്ല, കുഞ്ചൻനമ്പ്യാരുടെ സമ്മതപ്രകാരം ഇനി മേലാൽ ഒരിക്കലും ഇവിടെ ഉത്സവകാലത്തു തുള്ളൽ പാടില്ലെന്നു രാജാവു കല്പിക്കുകയുംചെയ്തു. അമ്പലപ്പുഴെ ഉത്സവത്തിനു ഇന്നും തുള്ളൽ പതിവില്ല.

മേല്പറഞ്ഞപ്രകാരം തുള്ളൽ എന്നൊന്നു കുഞ്ചൻനമ്പ്യാർ ആദ്യമായി സൃഷ്ടിച്ചതാണ്. അതിനു മുമ്പ് കേരളത്തിൽ തുള്ളൽക്കഥയെന്നൊരുമാതിരി കവിതയും തുള്ളലെന്നൊരുവക വിനോദവുമില്ലായിരുന്നു. അതിനാൽ കിളിപ്പാട്ടുകളുടെ എഴുത്തച്ഛനും ആട്ടക്കഥകളുടെ കൊട്ടാരക്കരത്തമ്പുരാനുമെന്നപോലെ തുള്ളക്കഥകളുടെ ആദ്യകൎത്താവു കുഞ്ചൻനമ്പ്യാരുമാകുന്നു. നമ്പ്യാർ ആദ്യമുണ്ടാക്കിയതു "കല്യാണസൌഗന്ധികം" ശീതങ്കൻ തുള്ളൽക്കഥയാണ്. പിന്നെ ആയിനത്തിൽ ഓട്ടനെന്നും പറയനെന്നും രണ്ടെണ്ണംകൂടി നമ്പ്യാരുണ്ടാക്കി. അങ്ങിനെയിപ്പോൾ ശീതങ്കൻ തുള്ളൽ, ഓട്ടന്തുള്ളൽ, പറയന്തുള്ളൽ എന്നു മൂന്നുവിധം തുള്ളലുകൾ നടപ്പായിരിക്കുന്നു. നമ്പ്യാർ ആ മൂന്നിനങ്ങളിലുമായി അനേകം തുള്ളൽക്കഥകളുണ്ടാക്കീട്ടുണ്ടു്. കുഞ്ചൻനമ്പ്യാർ മലയാളത്തിൽ പലയിനങ്ങളിലായി പല പുസ്തകങ്ങളുണ്ടാക്കിട്ടുണ്ടെങ്കിലും അവയിൽ പ്രാധാന്യം തുള്ളൽക്കഥകൾക്കുതന്നെയാണ്. മറെറാന്നും അവയെപ്പോലെ നന്നായിട്ടില്ല. അപ്രകാരംതന്നെ നമ്പ്യാരുടെ കാലാനന്തരം അനേകംപേർ തുള്ളൽക്കഥകൾ ഉണ്ടാക്കീട്ടുണ്ടെങ്കിലും അവയൊന്നും നമ്പ്യാരുടെ തുള്ളൽക്കഥകളോടു കിടയായിട്ടുമില്ല.

നമ്പ്യാർ അമ്പലപ്പുഴെ താമസിച്ച കാലത്തുണ്ടാക്കിയ തുള്ളൽക്കഥകളൊക്കെ അമ്പലപ്പുഴരാജാവിന്റെ സചിവനായിരുന്ന മാത്തൂർ

പണിക്കർ വാങ്ങി പലരെ പഠിപ്പിച്ചു തുള്ളിച്ചുവന്നു. നമ്പ്യാരുടെ കയ്യക്ഷരത്തിലുള്ള പല തുള്ളൽക്കഥാഗ്രന്ഥങ്ങൾ ഇപ്പോഴും മാത്തൂർ പ്പണിക്കരുടെ ഗൃഹത്തിലുണ്ടെന്നാണറിയുന്നതു്. അവയിൽ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തപ്പെടാത്തവയായിട്ടും പലതുണ്ടു്. അവർ അവയെ ആരു ചോദിച്ചാലും കൊടുക്കാതെ വെച്ചിരുന്നു പുഴുക്കൾക്കു് ആഹാരമാക്കിക്കളയുകയാണു്.

അമ്പലപ്പുഴ തിരുവിതാംകൂറിലേയ്ക്കു് ഒതുങ്ങിയതിന്റെശേഷം നമ്പ്യാർ കുറച്ചുകാലം സ്വദേശത്തുതന്നെ പോയിപ്പാർത്തിരുന്നു. അക്കാലത്തു് അദ്ദേഹം നളചരിതം, ഉത്തരരാമായണം, പഞ്ചതന്ത്രം ഇങ്ങനെ മൂന്നു കിളിപ്പാട്ടുകളുണ്ടാക്കി. അവ മൂന്നും അച്ചടിച്ചിട്ടുമുണ്ടു്.

കുഞ്ചൻനമ്പ്യാർ ൯൭൦-ാമാണ്ടിടയ്ക്കു തിരുവനന്തപുരത്തു ചെന്നു മഹാരാജാവുതിരുമനസ്സിലെ മുഖം കാണിച്ചു. തിരുമനസ്സുകൊണ്ടു നമ്പ്യാർക്കു് അരിയും കോപ്പുംമററും കല്പിച്ചു പതിച്ചുകൊടുത്തു് അവിടെ താമസിപ്പിച്ചു. അങ്ങനെ നമ്പ്യാർ പത്തുകൊല്ലത്തോളം തിരുവനന്തപുരത്തു താമസിച്ചിരുന്നു. അക്കാലത്തും കല്പനപ്രകാരം കുഞ്ചൻനമ്പ്യാർ ചില തുള്ളൽക്കഥകളും, ശംബരവധം, പാലാഴിമഥനം, എന്നീ ആട്ടക്കഥകളുമുണ്ടാക്കീട്ടുണ്ടു്. നമ്പ്യാരുടെ കൃതികളിൽ തുള്ളൽക്കഥകൾ കൂടാതെയുള്ളവയിൽ പ്രധാനങ്ങൾ ൧. ശീലാവതിപ്പാട്ടു്, ൨. പത്തുവൃത്തം, ൩. പതിന്നാലുവൃത്തം, ൪. ഭാഗവതം, ഇരുപത്തിനാലുവൃത്തം, ൫. ശ്രീകൃഷ്ണചരിതം മണിപ്രവാളം, ൬. ശംബരവധം ആട്ടക്കഥ, ൭. പാലാഴിമഥനം ആട്ടക്കഥ, ൮. നളചരിതം കിളിപ്പാട്ടു്, ൯. പഞ്ചതന്ത്രം കിളിപ്പാട്ടു്, ൧൦. ഉത്തരരാമായണം കിളിപ്പാട്ടു് എന്നിവയാകുന്നു. നമ്പ്യാർ ഒററശ്ലോകങ്ങളായിട്ടുംമററും അനേകം ചില്ലറക്കവിതകളുണ്ടാക്കീട്ടുണ്ടു്.

നമ്പ്യാർക്കു് സകല രസങ്ങളും ഒരുപോലെ തന്റെ കവിതയിൽ വരുത്താനുള്ള സാമർത്ഥ്യമുണ്ടായിരുന്നു. എങ്കിലും ഹാസ്യരസത്തിലായിരുന്നു നമ്പ്യാർക്കു് അധികം വാസനയുണ്ടായിരുന്നതെന്നു് അദ്ദേഹത്തിന്റെ കവിതകൾ വായിച്ചാലറിയാം. ഫലിതമയങ്ങളായ പ്രയോഗങ്ങൾ നമ്പ്യാരുടെ കവിതകളിലുള്ളതുപോലെ മററാരുടേയും കൃതി

കളിൽ കാണുകയില്ല. കവിതകളിലെന്നപോലെ നമ്പ്യാരുടെ സംഭാഷണത്തിലും ഫലിതങ്ങൾ ധാരാളമുണ്ടായിരുന്നു. നമ്പ്യാർ തിരുവനന്തപുരത്തും മററും താമസിക്കുന്നകാലത്തു ചില സംഭാഷണങ്ങളിലും ഒററശ്ലോകങ്ങളിലും പ്രയോഗിച്ചിട്ടുള്ള ഫലിതങ്ങൾക്ക് അവസാനമില്ല. അവ ഓരോന്നും എടുത്തു പറഞ്ഞുതുടങ്ങിയാൽ ഈ ഉപന്യാസം ക്രമത്തിലധികം ദീർഘിച്ചുപോകുന്നതാകയാൽ ചിലതുമാത്രം താഴെ പറഞ്ഞുകൊള്ളുന്നു.

ഒരുദിവസം നമ്പ്യാർ ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിൽ തൊഴാൻചെന്നപ്പോൾ ശാന്തിക്കാരൻ നമ്പി നമ്പ്യാരോട് ആരാണെന്നു ചോദിച്ചതിനു നമ്പിയാര് അങ്ങോട്ടും നമ്പിയാരാണെന്നു ചോദിക്കുകയും അതുസംബന്ധമായി വലിയവഴക്കുണ്ടാവുകയും ഒടുക്കം മഹാരാജാവുതിരുമനസ്സുകൊണ്ട് നമ്പ്യാരോടു കല്പിച്ചു ചോദിച്ചപ്പോൾ നമ്പ്യാർ—

"നമ്പിയാരെന്നുചോദിച്ചു നമ്പിയാരെന്നുചൊല്ലിനേൻ
നമ്പികേട്ടഥ കോപിച്ചു തമ്പുരാനേ ക്ഷമിക്കണം."

എന്നൊരു ശ്ലോകം മറുപടിയായി അറിയിക്കുകയുംചെയ്തു.

നമ്പ്യാൎക്കു പ്രതിദിനം രണ്ടേകാലിടങ്ങഴിയരിയും അതിനു വേണ്ടുന്ന കോപ്പുകളും കൊടുക്കുന്നതിനാണു് കല്പിച്ചിരുന്നതു്. ഒരുദിവസം കലവറക്കാരൻ പണ്ടാല അരി രണ്ടേകാലിടങ്ങഴിയെന്നു കല്പനയില്ലെന്നും രണ്ടെടങ്ങഴിയെ കല്പിച്ചനുവദിച്ചിട്ടുള്ളു എന്നും തക്കം പറഞ്ഞു. അതിനാൽ നമ്പ്യാർ തിരുമനസ്സറിയുന്നതിനു്—

"രണ്ടേകാലെന്നു കല്പിച്ചു രണ്ടേകാലായി നേരവും
ഉണ്ടോ കാലെന്നു പണ്ടാല ഉണ്ടില്ലിന്നിത്രനേരവും"

എന്നൊരു ശ്ലോകമെഴുതിയയച്ചു. ഉടനേ രണ്ടേകാലും ശരിയായി കൊടുക്കുന്നതിനു കല്പിച്ചു ചട്ടം കെട്ടിയതുകൂടാതെ പതിവായി രണ്ടുനേരവും നമ്പ്യാൎക്കു് ഇടപ്പക്കത്തു ഭക്ഷണം കൊടുക്കുന്നതിനുകൂടി കല്പനയായി.

നമ്പ്യാർ അമ്പലപ്പുഴെ താമസിച്ചിരുന്നപ്പോൾ ഒരുദിവസം അമ്പലപ്പുഴ രാജാവു നമ്പ്യാരോട് "എന്താ ഇവിടെ കണ്ണെന്ന ഭക്ഷണവും മററും സുഖമാവുന്നുണ്ടോ? പതിവായിട്ടുള്ള ഊണിൻെറ വട്ടമെന്തെല്ലാമാണ്" എന്നു കല്പിച്ചുചോദിച്ചതിനു നമ്പ്യാർ—

"പത്രം വിസ്തൃതമത്ര തുമ്പമലർ തോറേറാടീടിനോരന്നവും
പുത്തൻനൈ കനിയപ്പഴുത്ത പഴവും കാളിപ്പഴം കാളനും
പത്തഞ്ഞൂറു കറിക്കു ദാസ്യമിയലും നാരങ്ങയും മാങ്ങയും
നിത്യം ചെമ്പകനാട്ടിലഷ്ടി തയിർ മോർ തട്ടാതെ കിട്ടും സുഖം"

എന്നൊരു ശ്ലോകം മറുപടിയായി അറിയിച്ചു. അമ്പലപ്പുഴ രാജാവു സന്തോഷിച്ചു നമ്പ്യാൎക്ക് അന്നൊരു സമ്മാനവും കൊടുത്തു.

നമ്പ്യാർ തിരുവനന്തപുരത്തു താമസിച്ചിരുന്നപ്പോൾ ഒരു ദിവസം മഹാരാജാവു തിരുമനസ്സുകൊണ്ട് നമ്പ്യാരോട്—നമ്പ്യാർ അമ്പലപ്പുഴെ താമസിച്ചിരിക്കുമ്പോൾ ഊണിൻെറവട്ടമെന്തെല്ലാമായിരുന്നു—എന്നു് കല്പിച്ചുചോദിച്ചു. അതിനും നമ്പ്യാർ മേല്പറഞ്ഞ ശ്ലോകംതന്നെ മറുപടിയായി അറിയിച്ചു. പക്ഷേ ശ്ലോകമതുതന്നെയാണെങ്കിലും അൎത്ഥവ്യത്യാസം വരത്തക്കവണ്ണമാണ് അതു തിരുമുൻപാകെ ചൊല്ലിക്കേൾപ്പിച്ചതു്. ആ പ്രകാരവും താഴെ എഴുതുന്നു.

"പത്രം വിസ്തൃതമത്ര തുമ്പ, മലർതോറേറാടീടിനോരന്നവും
പുത്തൻനൈ കനിയേ, പഴുത്ത പഴവും കാളി, പഴങ്കാളനും
പത്തഞ്ഞൂറു കറിക്കുദാസ്യമിയലും നാരങ്ങയും മാങ്ങയും
നിത്യം ചെമ്പകനാട്ടിലഷ്ടി തയിർമോർ തട്ടാതെ കിട്ടുംസുഖം"

ഈ ശ്ലോകംകേട്ട് തിരുവിതാംകൂർ മഹാരാജാവും നമ്പ്യാൎക്കൊരു സമ്മാനം കല്പിച്ചുകൊടുത്തു.

കുഞ്ചൻനമ്പ്യാർ തിരുവനന്തപുരത്തു കുറച്ചുദിവസം താമസിച്ചു ചില കവിതകളുണ്ടാക്കി അടിയറ വെയ്ക്കുകയും മററും ചെയ്തപ്പൊഴേയ്ക്കും തിരുമനസ്സിലേയ്ക്കു് നമ്പ്യാരുടെപേരിൽ വളരെ തിരുവുള്ളമായി. മുഖം കാണിക്കുന്നതിന് നമ്പ്യാൎക്ക് സമയം നോക്കാനില്ലെ

ന്നും ഏതു സമയവും നമ്പ്യാൎക്കു തിരുമുൻപാകെ ചെല്ലാമെന്നും ക ല്പിച്ചനുവദിച്ചു. അങ്ങനെയിരിക്കുമ്പോൾ എന്തോ കാരണവശാൽ കുറച്ചു തിരുവുള്ളക്കേടുണ്ടാവുകയും നമ്പ്യാർ കൊട്ടാരത്തിൽ കേറിക്കൂട ന്നും നമ്പ്യാൎക്ക് പതിവുള്ള അരിയുംകോപ്പും കൊടുക്കേണ്ടെന്നും കല്പ നയായി. അപ്പോഴേയ്ക്കും നമ്പ്യാൎക്ക് വളരെ വ്യസനമായെന്നുള്ളതു് പറയേണ്ടല്ലോ. അങ്ങനെ ഒന്നു രണ്ടു ദിവസം കഴിഞ്ഞപ്പോൾ ന മ്പ്യാർ—

"പൂജ്യസ്ത്വം സുജനൈരഹഞ്ച വടിഭിഃ ശത്രുക്കളാലന്വഹം
കേറാൻ വാരണമുണ്ടുതേ മമ തഥാ കൊട്ടാരവാതിൽക്കലും
ഒട്ടും തന്നരിയില്ല തേ മമ തഥാപ്യഷ്ടിക്കു കപ്പാട്ടിലും
സേവിച്ചിട്ടടിയൻ ചിരേണ നൃപതേ! ത്വത്തുല്യനായീടിനേൻ."

എന്നൊരു ശ്ലോകമെഴുതി തിരുമനസ്സറിയാൻ കൊടുത്തയച്ചു. ആ ശ്ലോകം വായിച്ചു കേട്ടക്ഷണത്തിൽ നമ്പ്യാർ കൊട്ടാരത്തിൽ മുൻ പതിവുപോലെ വന്നുകൊള്ളുന്നതിനും നമ്പ്യാൎക്ക് പതിവുപോലെ അ രിയും കോപ്പും കുടിശ്ശികതീൎത്തു കൊടുക്കുന്നതിനും കല്പനയായി.

ഇങ്ങനെ ൯൩൦-ാമാണ്ടു് ഷഷ്ടിപൂൎത്തി കഴിയുന്നതുവരെ കു ഞ്ചൻനമ്പ്യാർ തിരുവനന്തപുരത്തു താമസിച്ചു. അനന്തരം നമ്പ്യാർ-

"നാലഞ്ചക്ഷരവും പഠിച്ചു ഗുരുവിൻപാദം തലോടീ ചിരം
പാലഞ്ചും മൊഴിമാരപാംഗവലയിൽച്ചാടീട്ടുഴന്നേൻ ചിരം
കോലം കെട്ടുക കോലകങ്ങളിൽ നടക്കെന്നുള്ള വേലയ്ക്കിനി-
ക്കാലം വാൎദ്ധകമാകകൊണ്ടടിയനേച്ചാടിക്കൊലാ ഭൂപതേ!"

എന്നൊരു ശ്ലോകമെഴുതി തൃക്കയ്യിൽ കൊടുത്തു. ഈ ശ്ലോകം കല്പിച്ചു തൃക്കൺ പാൎത്തു, നമ്പ്യാൎക്കു സ്വദേശത്തേക്കു പോകണമെ ന്നഭിപ്രായമെന്നു് തിരുമനസ്സിലാവുകയാൽ "നമ്പ്യാൎക്കു ഞാനെന്താ ണു് തരേണ്ടതു്" എന്നു് കല്പിച്ചു ചോദിച്ചു. അതിനു് നമ്പ്യാർ— വിശേഷിച്ചൊന്നും കല്പിച്ചു തരണമെന്നില്ല. അടിയനുണ്ടായിരുന്ന തൊന്നും ഇവിടെ എടുക്കാതെയിരുന്നാൽ മതി—എന്നു മറുപടി അ റിയിച്ചു. അപ്പോൾ നമ്പ്യാൎക്കു അമ്പലപ്പുഴശ്രീകൃഷ്ണസ്വാമിക്ഷേത്രത്തിൽ നിന്നു പതിവുവച്ചിരുന്ന ചോറും പാല്പായസവും അപ്പവും പിടിത്തു

മെഴുതുക്കയും നമ്പ്യാരുടെ പുരയിടവും പുരയും സൎക്കാരിലേക്കെടുക്കുകയും ചെയ്തിട്ടുള്ള കാൎയ്യം തിരുമനസ്സിൽ ഓൎമ്മവരികയും—നമ്പ്യാൎക്കുള്ളതൊന്നും ഇവിടെ എടുക്കുകയില്ല. അതൊക്കെ നമ്പ്യാൎക്കെന്നല്ല, നമ്പ്യാരുടെ തറവാട്ടേക്കായിട്ടുതന്നെ തന്നിരിക്കുന്നു—എന്നു കല്പിക്കുകയും അപ്രകാരം മേല്പറഞ്ഞവയെല്ലാം തറവാട്ടേക്കു പതിച്ചു കൊടുക്കുന്നതിന് കല്പിച്ചു ചട്ടംകെട്ടുകയുംചെയ്തു. നമ്പ്യാർ യാത്രയറിയിച്ച സമയം രണ്ടുകൈക്കും വീരശൃംഖലയും പതിനായിരം പണവും കല്പിച്ചുകൊടുത്തു. നമ്പ്യാരെ വളരെ സന്തോഷിപ്പിച്ചാണ് അയച്ചതു് സൎക്കാർ ചിലവിന്മേൽ നമ്പ്യാരെ ബോട്ടിൽകേററി ചില ശിപായിമാരോടുകൂടി അമ്പലപ്പുഴെ കൊണ്ടുചെന്നാക്കുന്നതിനും കല്പിച്ചു ചട്ടംകെട്ടി. അങ്ങനെ ബഹുമതിയോടുകൂടി കുഞ്ചൻനമ്പ്യാർ അമ്പലപ്പുഴെ ചെന്നുചേൎന്നു. പിന്നെ നമ്പ്യാർ ജീവാവസാനംവരെ അമ്പലപ്പുഴെ സ്വഗൃഹത്തിൽത്തന്നെ താമസിച്ചു. ൬൫-ാമത്തെ വയസ്സിൽ ൯൩൫-ാമാണ്ടു് ഒരു പേപ്പട്ടികടിച്ചു എന്നുള്ള കാരണത്താൽ അദ്ദേഹം പരലോകത്തേ പ്രാപിക്കയും ചെയ്തു.

നമ്പ്യാർ ഒടുക്കം അമ്പലപ്പുഴെ സ്ഥിരതാമസമാക്കിയ കാലംമുതൽ അദ്ദേഹത്തിൻെറ ചില ഭാഗിനേയികളും ഭാഗിനേയന്മാരും മററുംകൂടി അമ്പലപ്പുഴെ വന്ന് അദ്ദേഹത്തോടുകൂടി താമസിച്ചിരുന്നു. അക്കാലംമുതൽ പത്തുപന്ത്രണ്ടുകൊല്ലംമുൻപു് (ഏകദേശം ൧൦൭൦-ാമാണ്ടു) വരെ ആ കുടുംബക്കാരായ ചില സ്ത്രീപുരുഷന്മാർ അമ്പലപ്പുഴെ താമസിക്കുന്നുണ്ടായിരുന്നു. അതിൽപിന്നെ ആ സ്ഥലത്തുണ്ടായിരുന്ന പറമ്പും പുരയും ഒരു പരദേശബ്രാഹ്മണനു വിലയ്ക്കുകൊടുത്തിട്ടു് അവരെല്ലാവരും കിള്ളിക്കുറിശ്ശിമംഗലത്തേയ്ക്കു പോയി. അവൎക്കു് അമ്പലപ്പുഴക്ഷേത്രത്തിൽനിന്നുള്ള ചോറും പായസവും അപ്പവും പണവും ഇന്നും കൊടുത്തുവരുന്നുണ്ടു്. ഇപ്പോൾ പ്രതിദിനമുള്ള ചോറുമുതലായതുവാങ്ങി വിററു പണമാക്കിക്കൊടുക്കുന്നതിന് അവർ അമ്പലപ്പുഴക്കാരനായ ഒരാളെ ഏൎപ്പെടുത്തിയിരിക്കുകയാണ്. ആണ്ടിൽ ഒരിക്കൽ ഒരു നമ്പ്യാർവന്ന് ഓരോ ആണ്ടത്തെപണം ഒരുമിച്ചു് പററുചീട്ടുകൊടുത്തു വാങ്ങിക്കൊണ്ടു പോവുകയാണു് ഇപ്പോഴത്തെ പതിവു്. കുഞ്ചൻനമ്പ്യാരുടെ തറവാട്ടിൽ ഇപ്പോഴും സ്ത്രീകളും പുരുഷന്മാരും കുട്ടികളുമായിട്ടു് ആളുകൾ ധാരാളമുണ്ടു.

കുഞ്ചൻനമ്പ്യാരുടെ തുള്ളൽക്കഥകളിൽ ഇപ്പോൾ അധികം പ്രസിദ്ധിയും ഉപയോഗവുമുള്ളവയുടെയും അച്ചടിക്കപ്പെട്ടിട്ടുള്ളവയുടെയും പേരുകൾ താഴെ പറയുന്നു.

൧. കല്യാണസൌഗന്ധികം, ൨. കാളിയമർദ്ദനം, ൩. ബാല്യുത്ഭവം, ൪. ദുര്യോധനവധം, ൫. ധ്രുവചരിതം, (അഞ്ചും ശീതങ്കൻ) ൬. നളചരിതം, ൭. പാത്രചരിത്രം, ൮. രുഗ്മിണീസ്വയംബരം, ൯. ഐരാവതപൂജ, ൧൦. അഹല്യാമോക്ഷം, ൧൧. ഹിഡുംബവധം, ൧൨. കിരാതം, ൧൩. പ്രദോഷമാഹാത്മ്യം, ൧൪. രാമാനുകരണം, ൧൫. ശീലാവതിചരിതം, ൧൬. സത്യാസ്വയംബരം, ൧൭. സ്യമന്തകം, ൧൮. ഹനുമദുത്ഭവം, ൧൯. പൌണ്ഡ്രകവധം, ൨൦. ഘോഷയാത്ര, ൨൧. കാർത്തവീര്യവിജയം, ൨൨. ബാണയുദ്ധം, ൨൩. സുഭദ്രാഹരണം, ൨൪. സുന്ദരീസ്വയംബരം, ൨൫. നിവാതകവചവധം (ഇരുപതും ഓട്ടൻ) ൨൬. ദക്ഷയാഗം, ൨൭. ത്രിപുരദഹനം, ൨൮. സഭാപ്രവേശം, ൨൯. നാളായണിചരിതം, ൩൦. ഗജേന്ദ്രമോക്ഷം, ൩൧. പാഞ്ചാലീസ്വയംബരം, ൩൨. പുളിന്ദിമോക്ഷം (ഏഴും പറയൻ) ഇവകൂടാതെ അനേകം തുള്ളൽക്കഥകൾ മാത്തൂർപണിക്കരുടെ കൈവശം ഇപ്പോഴുമിരിപ്പുണ്ടായിരിക്കണം. ൭൦-ൽ അധികം തുള്ളൽക്കഥകൾ നമ്പ്യാരുണ്ടാക്കീട്ടുണ്ടെന്നാണു് കേട്ടിരിക്കുന്നതു്. നിവാതകവചകാലകേയവധം ശീതങ്കൻ കുഞ്ചൻനമ്പ്യാരുടെ കൃതിയാണെന്നു ഭാഷാചരിത്രത്തിൽ പറഞ്ഞിരിക്കുന്നതു് അബദ്ധമാണു്. അതു കിള്ളിക്കുറിശ്ശിമംഗലത്തുകാരൻ പൂന്തോട്ടത്തുനമ്പൂരിയുണ്ടാക്കീട്ടുള്ളതാണെന്നു തീർച്ചയാണു്. ആ കഥയുണ്ടാക്കീട്ടു് ആദ്യം അരങ്ങേററം കഴിച്ചതു കോശാമ്പള്ളി രാമൻ നമ്പ്യാരെന്നൊരു തുള്ളൽക്കാരനാണെന്നുകൂടി അറിയാം. ആ നമ്പ്യാർ മരിച്ചിട്ടു് ഇപ്പോൾ നാലഞ്ചുകൊല്ലത്തിലധികമായിട്ടില്ല.

നമ്പ്യാരുടെ ജനനകാലത്തേക്കുറിച്ചും മററും ഭാഷാചരിത്രത്തിൽക്കാണുന്നതൊന്നും ശരിയായിട്ടുള്ളതല്ല. നമ്പ്യാർ ൯൧൦-ാമാണ്ടു ജനിച്ചുവെന്നും ൨൫-ാമത്തെ വയസ്സിൽ ൯൩൫-ാമാണ്ടിടയ്ക്കു് അമ്പലപ്പുഴെ ചെന്നുചേൎന്നുവെന്നുമാണു് ഭാഷാചരിത്രത്തിൽ കാണുന്നതു്. നമ്പ്യാർ അമ്പലപ്പുഴെ ചെന്നിട്ടു് അമ്പലപ്പുഴരാജാവിന്റെ സേവനാ

യിട്ടാണ് താമസിച്ചിരുന്നതെന്നു പ്രസിദ്ധവും അദ്ദേഹത്തിന്റെ പലകൃതികൾകൊണ്ടു് അറിയാവുന്നതുമാണു്. ൯൨൨-ാമാണ്ടു നാട്ടു നീങ്ങിയ തിരുവിതാംകൂർ മാർത്താണ്ഡവർമ്മമഹാരാജാവാണ് അമ്പലപ്പുഴരാജ്യം പിടിച്ചു തിരുവിതാംകൂറോടു ചേർത്തതെന്നുള്ളതു ചരിത്രപ്രസിദ്ധമായിട്ടുള്ള സംഗതിയാണല്ലോ. അതുകൊണ്ടു ൯൨൨-ാമാണ്ടിനു മുൻപുതന്നെ അമ്പലപ്പുഴ തിരുവിതാംകൂർരാജ്യമായില്ലേയെന്നു സ്പഷ്ടമാകുന്നു. പിന്നെ ൯൨൫-ാമാണ്ടിടയ്ക്കു കുഞ്ചൻനമ്പ്യാർ അമ്പലപ്പുഴെ ചെല്ലുകയും അക്കാലംമുതൽ അമ്പലപ്പുഴരാജാവിന്റെ സേവനായിട്ടവിടെ താമസിക്കുകയും ചെയ്തുവെന്നുള്ളതു കേവലം അസംബന്ധമാണെന്ന് എല്ലാവൎക്കും അറിയാവുന്നതാകകൊണ്ടു് അതിനെക്കുറിച്ചു അധികമൊന്നും പറയണമെന്നു തോന്നുന്നില്ല. അതിനാൽ കുഞ്ചൻനമ്പ്യാർ അമ്പലപ്പുഴെ ചെന്നുചേർന്നതു ൨൦-ാമത്തെ വയസ്സിൽ ൯൦൦-ാമാണ്ടിടയ്ക്കാണെന്നുള്ള കേൾവിയേത്തന്നെ വാസ്തവമെന്നു സ്ഥിരപ്പെടുത്തുന്നു.

കുഞ്ചൻനമ്പ്യാർ ഒരു ഭാഷാകവിയായിരുന്നു എന്നാണല്ലോ പ്രസിദ്ധി. എങ്കിലും അദ്ദേഹം സംസ്കൃതത്തിലും അനേകം ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ടു്. നങ്ങ്യാരുകൂത്തിന് ഇപ്പോഴും ഉപയോഗിച്ചു വരുന്ന "ശ്രീകൃഷ്ണചരിതം" എന്ന സംസ്കൃതപദ്യകാവ്യം കുഞ്ചൻനമ്പ്യാരുണ്ടാക്കീട്ടുള്ളതാണ്. സാക്ഷാൽ "ശ്രീകൃഷ്ണവിലാസ"കാവ്യത്തിനു നമ്പ്യാരുണ്ടാക്കീട്ടുള്ള സംസ്കൃതവ്യാഖ്യാനം പ്രസിദ്ധമാണല്ലോ. പിന്നെ "കംസവധം" പ്രാകൃതകാവ്യം മുതലായി അനേകം സംസ്കൃതകൃതികൾ അദ്ദേഹമുണ്ടാക്കീട്ടുള്ളതായി കാണുന്നുണ്ടു്. അവയിൽ കൃഷ്ണവിലാസവ്യാഖ്യാനം മാത്രമേ അച്ചടിച്ചതായി കണ്ടിട്ടുള്ളു. മേലുറഞ്ഞ പ്രാകൃതകാവ്യം ഒന്നുകൊണ്ടുതന്നെ നമ്പ്യാർ ഒരു മഹാവിദ്വാനായിരുന്നു എന്നു സ്പഷ്ടമാകുന്നുണ്ടു്. എന്നാൽ "കുഞ്ചൻനമ്പ്യാരേപ്പററി പണ്ഡിതന്മാൎക്കും പാമരന്മാൎക്കും ഒരുപോലെ പ്രതിപത്തിയുണ്ടാകുവാനുള്ള പ്രധാനകാരണങ്ങളിൽ പ്രഥമഗണനീയങ്ങളായിട്ടുള്ളവ അദ്ദേഹത്തിന്റെ കവിതാമാധുൎയ്യവും വൎണ്ണനാസാമൎത്ഥ്യവുമാണെന്നുള്ളതിനു സംശയമില്ല. മഹാകവികൾക്കു സ്വകൃതികളിൽ പ്രകൃതാനുസാരേണ എല്ലാ രസങ്ങളേയും സ്ഫുരിപ്പിക്കുന്നതിനുള്ള ശക്തിയുണ്ടായിരിക്കും. എങ്കിലും ഓരോരുത്തൎക്കും പ്രധാനവാസന ഓരോ രസത്തിലാ

യിരിക്കും. നവരസങ്ങളേയും ഒരുപോലെ സ്ഫുരിപ്പിക്കുന്നതിനുള്ള വൈസനാബലം കുഞ്ചൻനമ്പ്യാരേപ്പോലെ മററാക്കും ഉള്ളതായി തോന്നുന്നില്ല എന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലൊ. നമ്പ്യാർ ആദ്യമായും പെട്ടെന്നുമുണ്ടാക്കിയ "കല്യാണസൌഗന്ധികം" തുള്ളൽക്കഥതന്നെ സകലരസസംപൂർണ്ണമായിട്ടാണിരിക്കുന്നതെന്ന് അതിൻെറ ഓരോ ഭാഗങ്ങൾ പ്രത്യേകം പ്രത്യേകം നോക്കിയാൽ കാണാവുന്നതാണു്. ശാന്തരസപ്രധാനമായ ഒരു ഭാഗം താഴെ പകൎത്തുന്നു.

"ജായാപുത്രമിത്രങ്ങളായ സാഗരംനോക്കി-
പ്പായാതേ മനക്കാമ്പേ! പോയാലും മുദാ ഗംഗാ—
തോയേന കളിച്ചാലും മായകൾ കുറച്ചാലും.
കായാദികളിൽ സ്നേഹിച്ചായാസം വരുത്താതെ
തോയജനയനൻെറ കായത്തേ സ്മരിച്ചാലും.
ആമെങ്കിൽ മുകുന്ദൻെറ നാമങ്ങൾ ജപിച്ചാലു
നാമെന്നുള്ളൊരുഭാവം മാമകം യോഗ്യമല്ല.
കാമിനീമണിമാരെക്കാമിച്ചു വലയാതെ
സ്വാമിതൻപദാംഭോജം സാമോദം ഭജിച്ചാലും."
ഇനി വീരരസപ്രധാനമായിട്ടുള്ള ഒരു ഭാഗം നോക്കുക.

"തുമ്പിക്കരംകൊണ്ടു മുമ്പിൽപലപല
വമ്പിച്ച വന്മരക്കൊമ്പു പിടിച്ചൊടി-
ച്ചൻപോടടുക്കുന്ന വമ്പൻകുലയാനക്കൊ-
മ്പൻെറ കുത്തുള്ള കൊമ്പു രണ്ടുംപിടി-
ച്ചൻപതു ചുററിച്ചൊരിമ്പം കലൎന്നാശു
മുമ്പിൽക്കളിപ്പിച്ചു വൻപൻ വൃകോദരൻ
കാട്ടും തകൎത്തുകൊണ്ടോട്ടും മൃഗങ്ങളേ-
ച്ചാടിക്കടിച്ചിഴച്ചോടിയടുക്കുന്ന
കണ്ഠീരവങ്ങടെ കണ്ഠേ കണകൊണ്ടു
കുണ്ഠേതരം കോൎത്തു മണ്ടിച്ചുമങ്ങനെ.

* * * *

രക്ഷസ്സുകൾക്കു വരനാം ഹിഡിംബൻെറ
വക്ഷസ്സു തല്ലിപ്പിളൎന്നു വൃകോദരൻ
തക്ഷണം ... ബകനാമരക്കനേക്കാൽക്ഷ-

ണാൽക്കാലന്മർ കാട്ടിക്കൊടുത്തതും
കൊമ്പൻ കലയാന തുമ്പിക്കരംകൊണ്ടു
വൻപിച്ച സാലം പിളക്കും കണക്കിനേ
ജൃംഭിച്ചുവന്ന ജരാസന്ധമന്നന്റെ
ജൃംഭിച്ചവിഗ്രഹം രണ്ടായ്പിളന്നതും
കൃമ്മീരനായ നിശാചരവീരന്റെ
മമ്മങ്ങൾതോറും ഗദകൊണ്ടടിച്ചതും
നിർമ്മൂലനംചെയ്തു താപസന്മാരുടെ
ധമ്മസംരക്ഷണംചെയ്ത വൃകോദരൻ."

ഇനി ബീഭത്സരസം നോക്കാം.

"മനംകൊണ്ടിങ്ങനെ ചിന്തിച്ചനങ്ങാതങ്ങൊരുമൂത്ത
കുരങ്ങിന്റെ വടിവായ്ച്ചമഞ്ഞു കൈകളും കാലും
കുഴഞ്ഞു വാലുമക്കാലം മെലിഞ്ഞു കൈകളേക്കൊണ്ടു
ചൊറിഞ്ഞുരോമമെപ്പേരും കൊഴിഞ്ഞു മേനിയും ചുക്കി-
ച്ചുളിഞ്ഞു കണ്ണിനു കാഴ്ച കുറഞ്ഞു പീളയുംവന്നു
നിറഞ്ഞു താൻ വഴിയിൽച്ചെന്നുറച്ചു നേത്രവും ചിമ്മി
ശയിച്ചു മൂന്നു ലോകങ്ങൾ ജയിച്ചുള്ള മഹാവീരൻ,"

ഹാസ്യരസം നോക്കുകയാണെങ്കിൽ നമ്പ്യാരുടെ വാസനാബലം സർവോപരി പ്രകാശിക്കുന്നതു് അതിലാണെന്നു തോന്നിപ്പോകും എന്നു വീണ്ടും പറയേണ്ടിയിരിക്കുന്നു.

"നാലഞ്ചു ഭർത്താവൊരുത്തിക്കു താനതു
നാലു ജാതിക്കും വിധിച്ചതല്ലോക്കണം
നാലുപേർ കേട്ടാൽ നിരക്കാത്ത വസ്തുവി-
വാലുള്ള വാനരന്മാക്കും ചിതം വരാ.
ചേട്ടത്തിയാ മൊട്ടനുജത്തിയാ മൊട്ടു
ചേട്ടകൾ തന്റെ കളത്രമെന്നിങ്ങിനെ
കാട്ടുന്ന ഗോഷ്ഠികൾ കേട്ടാൽ ചിരിയാകു.
മൊട്ടും ഗുണമില്ല കുന്തീകുമാരക!.
നേരായമാർഗ്ഗം വെടിഞ്ഞു നടക്കാത്ത

വീരൻ വൃകോദരൻ ഞാനെന്നു നമ്മുടെ
നേരേയണഞ്ഞു പറവാൻ മടിയില്ല
നാരായണാ! ശിവ! മറ്റെന്തു ചൊല്‌വതു?.
തോററിട്ടുമാറില്ല ഞങ്ങളെന്നിങ്ങനെ
കാററിൻമകൻ നീ പറഞ്ഞതും വിസ്മയം
നൂററുപേർ നിങ്ങടെ നാട്ടും നഗരവും
കുററുകാരേയു മടക്കി വച്ചീലയോ?.
കാററും മഴമഞ്ഞു മേററുകൊണ്ടെപ്പൊഴും
കാട്ടിൽ കിടക്കുന്ന കൂട്ടമല്ലേ നിങ്ങൾ?.
കാട്ടിൽ കിടക്കുന്ന ദുർമ്മാർഗ്ഗശക്തിയാൽ
വീട്ടിൽക്കിടപ്പാൻ വിധിയില്ല നിങ്ങൾക്ക്
നാട്ടിൽനിന്നാശു സുയോധന മന്നവ-
നാട്ടിക്കളഞ്ഞതിൽ പിന്നെ യൊരിക്കലും
നാട്ടിൽ കടപ്പാൻ കഴിയുന്നതുമില്ല
കാട്ടിൽസ്സുഖമെങ്കിലായതും കോളല്ല.
കല്ലിലും പുല്ലിലും കാലേൽത്തറയ്ക്കുന്ന
മുള്ളിലും വള്ളികൾക്കുള്ളിലും കുണ്ടിലും
തള്ളിയലഞ്ഞു നടക്കുന്ന നിങ്ങടെ
ഭള്ളുകൾക്കേതും കുറവില്ല നന്നെടോ.
കള്ളത്തരം ചൂതുകൊണ്ടു ദുര്യോധനൻ
തള്ളിപ്പുറത്താക്കി നിങ്ങളേ തൽക്ഷണം
ഉള്ളിൽ ഭയം പൂണ്ടു മണ്ടുന്ന നിങ്ങളേ-
ത്തുള്ളിപ്പതിന്നൊരു പെണ്ണും പുറപ്പെട്ടു.
കണ്ട വസ്തുക്കളിൽ കാംക്ഷയുണ്ടാകയാൽ
കൊണ്ടുവാ കൊണ്ടുവായെന്നു കല്പിക്കയും
ശണ്ഠകൂട്ടീടുമെന്നോർത്തു ഭയപ്പെട്ടു
മണ്ടിത്തുടങ്ങും മടങ്ങാതെ നിങ്ങളും."

ഇങ്ങനെ സകല രസങ്ങൾക്കും നമ്പ്യാരുടെ കൃതികളിൽ ഉദാഹരണങ്ങൾ ധാരാളമുണ്ട്. "നമ്പ്യാരുടെ വർണ്ണനകൾക്ക് അനന്യസാധാരണമായ ഒരു ഗുണമുള്ളതു' അവയെല്ലാം ജനസാമാന്യത്തിനു് അനുഭവഗോചരങ്ങളായിരിക്കുമെന്നുള്ളതാണു്. ഭൂലോകത്തിലുള്ള ഏതു

രാജധാനിയായാലും, എന്നു വേണ്ട സാക്ഷാൽ അമരാവതിയോ വൈകുണ്ഠമോ സത്യലോകമോ ആയാലും നമ്പ്യാർ വർണ്ണിക്കുമ്പോൾ എല്ലാം തിരുവനന്തപുരംപോലെയിരിക്കും. ഏതു രാജ്യത്തും ഏതു ലോകത്തും കേരളനിവാസികളായ നമ്പൂരിമാർ, എമ്പ്രാന്മാർ, പട്ടന്മാർ, അമ്പലവാസികൾ, നായന്മാർ "മുതലായവർ തന്നെ വസിക്കുന്നതായിട്ടാണു് നമ്പ്യാർ വെച്ചിരിക്കുന്നതു്. സ്വർഗ്ഗം, പാതാളം മുതലായ സ്ഥലങ്ങളിൽക്കൂടിയും രാജ്യചട്ടങ്ങളെല്ലാം തിരുവിതാംകൂറിലേതുതന്നെ. ഏതു രാജ്യത്തുള്ളവൎക്കും ദേവാസുരന്മാൎക്കും രാക്ഷസന്മാൎക്കു കൂടിയും സൈനികന്മാരെല്ലാം നായന്മാരായിട്ടാണു് നമ്പ്യാർ കാണുന്നതു്. കള്ളുകുടിയും കഞ്ചാവുതീററിയുമില്ലാത്ത പടയാളികൾ നമ്പ്യാരുടെ കവിതാരാജ്യങ്ങളിൽ ഒരിടത്തുമില്ല. അവരിൽ ചിലർ ആയുധങ്ങൾ പണയംവെച്ചു കള്ളുകുടിക്കുന്നവരായിട്ടും എല്ലാദിക്കിലുമുണ്ടു്. ചില ഭാഗങ്ങൾ നോക്കുമ്പോൾ നായന്മാർ എന്നുള്ളതു് ഒരു സ്ഥാനപ്പേരോ ഉദ്യോഗപ്പേരോ എന്നല്ലാതെ ഒരു ജാതിപ്പേരാണെന്നു നമ്പ്യാർ വിചാരിച്ചിട്ടുണ്ടോ എന്നുകൂടി സംശയം തോന്നിപ്പോകുന്നു. സൌഗന്ധികപുഷ്പം കൊണ്ടുവരാനായി പോയ ഭീമസേനൻ അതിഭയങ്കരമായിരിക്കുന്ന ഒരു വനാന്തരത്തിൽ ചെന്നപ്പോൾ അവിടെ കാട്ടാളന്മാരുടെ ഒരു നായാട്ടു് നമ്പ്യാർ വർണ്ണിച്ചിരിക്കുന്നു. ആ കൂട്ടത്തിൽ—

"പട്ടുവായൊരു നായർ പതുക്കെപ്പടയിലൊളിച്ചങ്ങോടി
കട്ടുവായിൻ വായിൽപ്പുക്കതു കണ്ടൊരു കുന്തക്കാരൻ
കട്ടുതാകിന കോപം പൂണ്ടഥ മീശ ഞെറുമ്പിച്ചുടനെ
വിട്ടഭോഷൻ പാഞ്ഞുതിരിച്ചിതു തന്നുടെ ഭവനം നോക്കി."

എന്നു പ്രയോഗിച്ചു കാണുന്നു. ഈ വനാന്തരത്തിൽ കാട്ടാളന്മാരുടെ കൂട്ടത്തിൽ ഒരു സാക്ഷാൽ നായർ വന്നുചേരാനിടയായില്ലല്ലോ. ഇടയില്ലെങ്കിലും കൊള്ളാം; ഉണ്ടെങ്കിലും കൊള്ളാം; ഒരു നായാട്ടോ യുദ്ധമോ നടക്കണമെങ്കിൽ ഒരു നായരെങ്കിലും കൂടാതെ നമ്പ്യാർ സമ്മതിക്കുകയില്ല. നമ്പ്യാരുടെ കാലത്തു് തിരുവിതാംകൂറിലെ പടയാളികൾ നായന്മാരായിരുന്നുവല്ലോ. ഏതു രാജ്യത്തും ഏതു കാൎയ്യത്തിലും തിരുവിതാംകൂറിനെ മാതൃകയാക്കിയാണു് പ്രായേണ നമ്പ്യാരുടെ പ്രയോഗങ്ങളെല്ലാം. അതിനു കാലഭേദമോ ദേശഭേ

മോ അഥം ഭേദമോ ഒന്നും നമ്പ്യാർ നോക്കാറുമില്ല. രാവണൻ മാഹിഷ്മതിയിൽച്ചെന്നു കാർത്തവീര്യാർജ്ജുനനോടു തന്റെ ദൂതൻമുഖേന തെങ്ങു, പിലാവു മുതലായവ കണ്ടെഴുതണമെന്നും ആറിലൊന്നും മുപ്പറയും വീതം നികുതി കൊടുക്കണമെന്നും നല്ലമുളകു മുഴുവനും ഏല്പിക്കണമെന്നും മററും പറയുന്നതു് തിരുവിതാംകൂറിലെ അന്നത്തെ ഏർപ്പാടനുസരിച്ചാണെന്നുള്ളതു് സ്പഷ്ടമാണല്ലൊ. മാഹിഷ്മതിയിൽ മുളകുകൊടിയും തെങ്ങുംമററുമുണ്ടോ എന്നുംമററുമുള്ള ശങ്ക നമ്പ്യാൎക്കില്ല. തിരുവിതാംകൂറിലുള്ളവയൊക്കെമാഹിഷ്മതിയിലെന്നല്ല,എല്ലായിടത്തുമുണ്ടെന്നേ നമ്പ്യാർ വച്ചിട്ടുള്ളു. "നിരങ്കുശഃ കവയഃ" എന്നുള്ള ലക്ഷണം നമ്പ്യാരെപ്പോലെ പൂൎണ്ണമായി തികച്ചിട്ടുള്ള കവികൾ വേറെ ഉണ്ടെന്നു തോന്നുന്നില്ല. വായിൽത്തോന്നിയതു പോലെ എന്തും തട്ടിമൂളിക്കാൻ നമ്പ്യാൎക്കു് ഒരു കൂസലുമുണ്ടായിരുന്നില്ല. ഗ്രാമ്യം, അശ്ലീലം മുതലായ കാവ്യദോഷങ്ങളെ നമ്പ്യാർ പുല്ലോളം വകവെച്ചിട്ടില്ല. "ഏറിപ്പോം പറയുമ്പോളിക്കഴുവേറിക്കിട്ടു തൊഴിക്കാൻ തോന്നും" എന്നുംമററും ഒരു കൂസലുംകൂടാതെ പ്രയോഗിക്കുന്നതിനുള്ള ധൈൎയ്യം നമ്പ്യാൎക്കുണ്ടായിരുന്നതുപോലെ മററാൎക്കും കാണുന്നില്ല. ദുൎയ്യോധനൻ, ദുശ്ശാസനൻ, കൎണ്ണൻ, ശകുനി, ധൎമ്മപുത്രൻ, ഭീമസേനൻ, അൎജ്ജുനൻ മുതലായ കഥാപുരുഷന്മാരുടെ സ്വഭാവവ്യത്യാസം തന്മയത്വത്തോടുകൂടി നമ്പ്യാരെപ്പോലെ മററാരും വൎണ്ണിച്ചിട്ടുള്ളതായും കാണുന്നില്ല.

വെററില മുറുക്കാത്തവരായി നമ്പ്യാരുടെ കവിതാരാജ്യങ്ങളിൽ ആരെയും കാണുകയില്ല. ചില്ലറക്കാൎയ്യങ്ങൾക്കൊക്കെ പ്രതിഫലമായി എവിടെയും നമ്പ്യാർ നിശ്ചയിച്ചിരിക്കുന്നതു് ഒരിക്കൽ മുറുക്കാൻ തന്നെയാണു്. കാൎത്തവീൎയ്യാൎജ്ജുനൻ പിടിച്ചു കാരാഗൃഹത്തിൽ ബന്ധിച്ചിട്ടിരുന്ന രാവണന്റെ അടുക്കൽച്ചെന്നു് ചില സ്ത്രീകൾ, ഒന്നു ശിങ്കി കളിച്ചാൽ—പാക്കും വെററില നല്ല തുക്കും പുകയിലയു മാക്കമൊഴിഞ്ഞു തരാം ഭോഷ്കല്ല പംക്തികണ്ഠ!—എന്നു പറഞ്ഞു എന്നാണല്ലൊ നമ്പ്യാർ പറഞ്ഞിരിക്കുന്നതു്. അപ്രകാരംതന്നെ, അളകാപുരിയിൽ വൈശ്രവണന്റെ ഭാൎയ്യമാർ, കല്യാണസൌഗന്ധികപുഷ്പം സൂക്ഷിക്കുന്ന കാവൽക്കാർ മുതലായവൎക്കും മുറുക്കു് അത്യാവശ്യമായിട്ടാണു് നമ്പ്യാർ കണ്ടിരിക്കുന്നതു്. വൈശ്രവണന്റെ അകമ്പടി

ക്കാരൊക്കെ നായന്മാർ തന്നെ. അളകാപുരിയിലും പട്ടന്മാർ മുതലായവർ ധാരാളം. എന്നു മാത്രമല്ല, കേരളത്തിൽ മാത്രം നടപ്പുള്ള "പുടവകൊട" എന്ന ഏൎപ്പാടു നമ്പ്യാർ അളകാപുരിയിലും നടപ്പാക്കിയിരിക്കുന്നു. വൈശ്രവണൻ അദ്ദേഹത്തിന്റെ ഭാൎയ്യമാരെയൊക്കെ സംബന്ധം ചെയ്തു പാൎപ്പിച്ചിരിക്കുന്നതായിട്ടാണു് നമ്പ്യാർ പറയുന്നതു്. ഈ സംഗതികൾ കല്യാണസൌഗന്ധികപുഷ്പം കാക്കുന്ന രാക്ഷസന്മാർ ഭീമസേനനോടു പറയുന്ന വാക്കുകൾകൊണ്ടു സ്പഷ്ടമാകുന്നതാകയാൽ ആ ഭാഗം താഴെ പകൎത്തുന്നു.

"തമ്പുരാനിപ്പോളുടുപ്പാൻ കൊടുക്കുന്ന
തെണ്ണിയെന്നാൽപ്പത്തുനൂറിൽക്കുറവില്ല
പൊൻപൂവു ചൂടാനവൎക്കും കൊടുക്കണ-
മൻപതുമൻപതും നിത്യം ചെലവുണ്ടു്.
അമ്മമാൎക്കൊക്കവേ വെവ്വേറെ വെവ്വേറെ
ചെമ്മേ പകുത്തുകൊടുക്കുന്ന ഞങ്ങൾക്കു
തിന്മാൻ പുകയില വെററില പാക്കെന്ന-
തമ്മമാർ തന്നു പുലൎത്തുന്നിതെന്നറി.
കുററം വരുത്തിപ്പുറത്തിറക്കീടുവാൻ
മററുള്ള മന്ത്രികൾ നോക്കുന്നതുകൊണ്ടു
ചെററും ഫലിക്കയില്ലമ്മമാർ ഞങ്ങൾക്കു
കൊററിനും തേപ്പാനുമെല്ലാം തരുമല്ലൊ.
മോഷണം തെല്ലുണ്ടിവൎക്കെന്നു ഞങ്ങടെ
ദൂഷണക്കാർ ചെന്നു മൂപ്പിലേക്കേൾപ്പിപ്പാൻ
ഏഷണിക്കാരും പലരുണ്ടവരുടെ
ഭീഷണികൊണ്ടും ഭയമില്ല ഞങ്ങൾക്കു്.
പെൺപിറന്നോർ ചെന്നുണൎത്തിപ്പതൊന്നുമി-
ത്തമ്പുരാൻ കേൾക്കാതിരിക്കില്ല നിശ്ചയം.
പൊൻപൂവു കാക്കുന്ന ഞങ്ങളേ വെച്ചേച്ചു
പെൺപിറന്നോൎക്കന്യ സംസാരമില്ലഹോ!.
കാൎയ്യക്കാരുണ്ടു മേനോക്കിയച്ചനു-
ണ്ടാൎയ്യപ്പട്ടരച്ചന്മാർ പലരുണ്ടു്
കോയിമ്മമാരുണ്ടടുക്കിളക്കാരുണ്ടു്

നായന്മാരായുള്ള കമ്പടിക്കാരുണ്ടു്
ലന്തക്കുഴൽക്കാർ പതിനെട്ടു പുള്ളിയു-
ണ്ടന്തമില്ലിപ്പോഴളകാപുരിതന്നിൽ
അന്തണന്മാരും പ്രഭുക്കളും ഭൃത്യരും
ചന്തമേറീടും പണിക്കരചരന്മാരും."

ഇങ്ങനെ കേരളത്തിലെ ആളുകളും കേരളാചാരങ്ങളുമില്ലാതെ ഒരു രാജ്യവും ഒരു രാജാവും നമ്പ്യാൎക്കില്ല. ദേവരാജാവായാലും രാക്ഷസരാജാവായാലും ഏതു രാജാവായാലും രാജാക്കന്മാരൊക്കെ തിരുവിതാംകൂർ മഹാരാജാവിനേയും രാജഭാൎയ്യമാരൊക്കെ തിരുവിതാംകൂറിലെ അമ്മച്ചിമാരെയും അനുകരിക്കുന്നതായിട്ടാണു് നമ്പ്യാർ വൎണ്ണിക്കുക പതിവു്. മുറുക്കും തേച്ചുകുളിയും രാക്ഷസന്മാൎക്കുപോലും ഒഴിക്കാൻ പാടില്ലാത്തതായിട്ടുമാണു് നമ്പ്യാർ വെച്ചിരിക്കുന്നതു്. രാവണാപഹൃതകളായ ദേവസ്ത്രീകൾ ലങ്കാരാജധാനിയിൽ ചെയ്യുന്ന ദാസ്യപ്രവൃത്തികൾക്കും തിരുവനന്തപുരത്തു കൊട്ടാരത്തിലെ അകത്തേപ്രവൃത്തിക്കാരായ സ്ത്രീകളുടെ പ്രവൃത്തികൾക്കും നമ്പ്യാരുടെ പക്ഷപ്രകാരം യാതൊരു വ്യത്യാസവുമില്ല. ലങ്കാരാജധാനിയിൽ—

"മണ്ഡോദരിയുടെ തലമുടിയിൽപ്പുന്നെല്ലെണ്ണകളുക്കെത്തേപ്പിപ്പാനും
താളിയുമിഞ്ചയുമുണ്ടാക്കാനുമാളികളെപ്പരിപാലിപ്പാനും

* * * * *

പുരമുറിയൊക്കെത്തൂക്ക തളിക്ക പടിക്കമെടുക്ക പടിപ്പുര മെഴുകുക
ഇങ്ങനെ വിടുപണിയൊക്കെയെടുപ്പാനിന്ദ്രപുരാംഗനമാരാകുന്നു"
എന്നും മററുമാണു് നമ്പ്യാർ പറഞ്ഞിരിക്കുന്നതു്.

ഈ വൎണ്ണന തിരുവനന്തപുരത്തു് അമ്മച്ചിമാരുടെ പരിചാരികമാരുടെ പ്രവൃത്തികളുടെ പ്രതിഛായയാണെന്നുള്ളതു സ്പഷ്ടമാണല്ലൊ. കോളാമ്പിക്കു "പടിക്കം" എന്നു തിരുവനന്തപുരത്തല്ലാതെ പറയാറുണ്ടോ എന്നതന്നെ സംശയമാണു്. ദേശഭാഷാപ്രയോഗം അവിഹിതമാണെന്നു നമ്പ്യാൎക്കു ഒട്ടുംതന്നെ വിചാരമുണ്ടായിരുന്നില്ലെന്നാണു് തോന്നുന്നതു്. അദ്ദേഹം അദ്ദേഹത്തിന്റെ തുള്ളൽക്കഥകളിൽ വലിയ വടക്കൻവാക്കുകളും ശുദ്ധതെക്കൻവാക്കുകളും മാത്രമല്ല, വെറും ക

ന്നബ്ഭാഷകൾ കൂടിയും തരംപോലെ ധാരാളമായി പ്രയോഗിച്ചുകാണുന്നുണ്ട്. എന്നാൽ എല്ലാവൎക്കും മനസ്സിലാവത്തക്കവണ്ണം കഴിയുന്നതും ലളിതപദങ്ങളല്ലാതെ അപ്രസിദ്ധങ്ങളും കഠിനങ്ങളുമായിട്ടുള്ള സംസ്കൃതപദങ്ങൾ ക്രമത്തിലധികം നമ്പ്യാർ തുള്ളൽക്കഥകളിൽ പ്രയോഗിച്ചിട്ടില്ല. എങ്കിലും മലയാളത്തിലെന്നപോലെ സംസ്കൃതം, തമിഴ്, ഹിന്തുസ്ഥാനി, തെലുങ്കു മുതലായ ഭാഷകളിലും അദ്ദേഹത്തിനു നല്ല പരിജ്ഞാനമുണ്ടായിരുന്നു എന്നുള്ളതിനു തുള്ളൽക്കഥകളിൽത്തന്നെ പല ദൃഷ്ടാന്തങ്ങൾ കാണുന്നുണ്ട്. അവയൊക്കെ ചില പ്രത്യേക സന്ദൎഭങ്ങളിലും പ്രത്യേകജാതിക്കാരുടെ സംഭാഷണങ്ങളിലുമാണു് പ്രയോഗിച്ചിരിക്കുന്നതു്.

നമ്പ്യാരുടെ രസികത്വം കവിതകളിൽ മാത്രമല്ല, വെറും സംഭാഷണങ്ങളിലും ധാരാളമുണ്ടായിരുന്നു. തൽക്കാലോചിതങ്ങളായിട്ടുള്ള വാക്കുകൾ പറയുന്നതിനു നമ്പ്യാൎക്കുണ്ടായിരുന്ന വാസന ഒന്നു പ്രത്യേകംതന്നെയായിരുന്നു. കുഞ്ചൻനമ്പ്യാരും ഉണ്ണായിവാൎയ്യരും കൂടി തിരുവനന്തപുരത്തു താമസിച്ചിരുന്ന കാലത്തു് ഒരുദിവസം രണ്ടുപേരും ഒരുമിച്ചു ശ്രീവരാഹത്തു കുളത്തിൽ കുളിക്കാൻ ചെന്നപ്പോൾ കുളം ആനയിറങ്ങി കലക്കിയിരുന്നു എന്നും പിന്നെ മറെറാരു സ്ഥലത്തു പോകുവാൻ കഴികയില്ലെന്നു നിശ്ചയിച്ചു രണ്ടുപേരും അവിടെത്തന്നെ കുളിച്ചു എന്നും കുളികഴിഞ്ഞു വന്നപ്പോൾ മഹാരാജാവു തിരുമനസ്സുകൊണ്ടു വാൎയ്യരോടു് "ഇന്നെവിടെയാണു് കുളിച്ചതു്" എന്നു കല്പിച്ചു ചോദിച്ചതിനു വാൎയ്യർ "ശ്രീവരാഹത്തു കരി കലക്കിയ കുളത്തിൽ" എന്നും നമ്പ്യാരോടു കല്പിച്ചു ചോദിച്ചതിനു "ശ്രീവരാഹത്തു കളഭം കലക്കിയ കുളത്തിൽ" എന്നും മറുപടി അറിയിച്ചു എന്നുമുള്ള കഥ പ്രസിദ്ധമാണല്ലൊ.

ഒരിക്കൽ കിടങ്ങൂർഗ്രാമക്കാരായ നമ്പൂരിമാർ എല്ലാവരും കൂടി ഒരു ത്രിസന്ധ (മുറജപവും മററും പോലെ ഒരു വലിയ അടിയന്തിരം) നടത്തണമെന്നു നിശ്ചയിച്ചു. വിവരം തിരുമനസ്സറിയിച്ചാൽ വല്ല സഹായവുമുണ്ടാകുമെന്നു വിചാരിച്ചു് അവരിൽ ചില പ്രധാനന്മാർ തിരുവനന്തപുരത്തു ചെന്നുചേൎന്നു. പക്ഷേ അതൊരു വല്ലാത്ത സന്ദൎഭത്തിലായിരുന്നു. തിരുമനസ്സുകൊണ്ടു രാമേശ്വരത്തിന്നെഴുന്നള്ളുവാൻ യാത്ര പുറപ്പെടാറായ സമയത്താണു് നമ്പൂരിമാർ തിരുവനന്ത

പുറത്തെത്തിയതു്. ആ അവസരത്തിൽ ഒരം വിവരം തിരുമനസ്സറിയിക്കാൻ നിവൃത്തിയില്ലെന്നു തിരുമനസ്സറിയിച്ചാലും തിരിയെ എഴുന്നള്ളിയതിന്റെ ശേഷമല്ലാതെ കല്പിച്ചു സഹായമൊന്നും ചെയ്യുമെന്നു തോന്നുന്നില്ലെന്നും സേവന്മാരൊക്കെ പറയുകയാൽ നമ്പൂരിമാർ വിഷണ്ണന്മാരായിത്തീൎന്നു. ഒടുക്കം അവരെല്ലാവരും കൂടി കുഞ്ചൻനമ്പ്യാരെക്കണ്ടു് വിവരം പറഞ്ഞു. അപ്പോൾ നമ്പ്യാർ—ആട്ടെ, തരമുണ്ടായെങ്കിൽ വിവരം ഞാൻ തിരുമനസ്സറിയിക്കാം—എന്നു സമ്മതിക്കുകയും ചെയ്തു. അപ്പോഴേയ്ക്കും എഴുന്നള്ളത്തു പുറപ്പെടാനുള്ള സമയമായിക്കഴിഞ്ഞു. അപ്പോൾ സേവന്മാരെല്ലാം കരുവേലപ്പുരമാളികത്താഴെ വന്നു നിരന്നുനിന്നു. തിരുമനസ്സുകൊണ്ടു പുറത്തെഴുന്നള്ളി എല്ലാവരേയും ഒന്നു തൃക്കൺപാൎത്തിട്ടു് എല്ലാവരോടും കൂടി—എന്നാൽ ഞാൻ പോയി സേതുസ്നാനം കഴിച്ചുവരാം. നിങ്ങളെല്ലാവരും സുഖമായിട്ടു് ഇവിടെ താമസിക്കുക. ഇനി വന്നിട്ടു കാണാം—എന്നു കല്പിച്ചു. അപ്പോൾ കുഞ്ചൻനമ്പ്യാർ—ഇറാൻ. സുഖമായി തിരിയെ എഴുന്നള്ളിക്കാണാനായിട്ടു് അടിയങ്ങളെല്ലാം ശ്രീപത്മനാഭനെ പ്രാൎത്ഥിച്ചുകൊണ്ടു ഭഗവൽസന്നിധിയിൽ താമസിക്കാം. എന്നാൽ ഇനി അധികം താമസിക്കാൻ സമയമില്ല. എഴുന്നള്ളത്തു പുറപ്പെടാനുള്ള മുഹൂൎത്തമായിരിക്കുന്നു. ഈ മുഹൂൎത്തം മംഗളകരമായിട്ടുള്ളതുതന്നെയാണു്. കിടങ്ങൂർക്കാർ നമ്പൂരിമാർ ഒരു ത്രിസന്ധ നടത്തണമെന്നു നിശ്ചയിച്ചു വിവരം തിരുമനസ്സറിയിക്കാനായി വിടകൊണ്ടു നിൽക്കുന്നുണ്ടു്. ഇതും ഒരു ശുഭസൂചകമാണു്. ഒരു ശുഭകൎമ്മം ആരംഭിക്കാൻ ഭാവിക്കുന്ന എന്നുള്ള മംഗളവൎത്തമാനം ബ്രാഹ്മണമുഖത്തു നിന്നു കേട്ടുകൊണ്ടു് എഴുന്നള്ളാനിടയായതു് അവിടുത്തെ ഭാഗ്യംകൊണ്ടുതന്നെയാണു്......എന്നു തിരുമനസ്സറിയിച്ചു. ഉടനെ നമ്പൂരിമാരെവിടെ?" എന്നു കല്പിച്ചു ചോദിക്കുകയും അവർ തിരുമുൻപാകെ ചെല്ലുകയും കല്പിച്ചു മൂവായിരം പണം അവൎക്കു കൊടുക്കുകയും ചെയ്തു. നമ്പൂരിമാരുടെ ഈ കാൎയ്യം ആ അവസരത്തിൽ ഇപ്രകാരം സഫലമായതു നമ്പ്യാരുടെ തൽകാലോചിതമായ ആ വാക്കുകൊണ്ടാണെന്നുള്ളതിനു സംശയമില്ലല്ലോ.

ഒരിക്കൽ രാമവൎമ്മമഹാരാജാവുതിരുമനസ്സുകൊണ്ടു് അമ്പലപ്പുഴെ എഴുന്നള്ളിയിരുന്നു. എഴുന്നള്ളത്തോടു കൂടെ സകല ഉദ്യോഗസ്ഥ

ന്മാരും കുഞ്ചൻനമ്പ്യാർ മുതലായ കവികളും വിദ്വാന്മാരും അനേകം ബ്രാഹ്മണരുമുണ്ടായിരുന്നു. അമൃതത്തിനു പ്രസിദ്ധമായിട്ടുള്ള അമ്പലപ്പുഴപ്പാൽപ്പായസം കൊണ്ടുചെന്നു വിളമ്പിയപ്പോൾ കുറച്ച് അമൃതുകഴിച്ചിട്ട്—ഹാ! ഇതെന്താണ് ഇങ്ങനെ കയ്ക്കുന്നതു? ഇതു ദുസ്സഹം തന്നെ. എനിക്കിതു വേണ്ട—എന്നു കല്പിച്ചു. ഉടനെ സാക്ഷിഭോജനക്കാരായ ബ്രാഹ്മണർ മുതലായി എല്ലാവരും "ശരിതന്നെ. കയ്പു സഹിക്കാൻ പാടില്ല" എന്നു പറഞ്ഞു പായസം വടിച്ചുനീക്കിവെച്ചു. ഒരുത്തരും അതു ഭക്ഷിച്ചില്ല. പിന്നെ സേവന്മാരുടെയും മററും ഊണായി അവൎക്കും പാല്പായസം വിളമ്പിത്തുടങ്ങിയപ്പോൾ അവിടെ എഴുന്നള്ളിനിന്നുകൊണ്ട്—ഇന്നത്തെ പാൽപ്പായസത്തിനു വല്ലാതൊരുകയ്പ്. ഞാനതു സ്വാദുനോക്കിയതല്ലാതെ ഒട്ടും ഉണ്ടില്ല—എന്നു കല്പിച്ചു. ഉടനെ അവരും എല്ലാവരും "ശരിയാണ്. കയ്പു കലശൽതന്നെ" എന്നു പറഞ്ഞു പാൽപ്പായസം നീക്കിവെച്ചു. കുഞ്ചൻനമ്പ്യാർമാത്രം ധാരാളമായി ചെലുത്തിത്തുടങ്ങി. അതു കണ്ടിട്ട്—എന്താ കുഞ്ചാ! കയ്പില്ലേ? എന്നു കല്പിച്ചു ചോദിച്ചു. അപ്പോൾ നമ്പ്യാർ—ഉറാൻ. കയ്പു കലശലായിട്ടുണ്ട്. അതു പഞ്ചസാരയുടെ കയ്പാണ്. അടിയന് അതുവളരെ ഇഷ്ടമാണ്—എന്ന് അറിയിക്കുകയും പാൽപ്പായസം ധാരാളമായി ചെലുത്തുകയും ചെയ്തു. അപ്പോൾ തിരുമനസ്സുകൊണ്ട്—ശരി. ഇങ്ങനെ വേണം. ഇതാണ് യോഗ്യന്മാരുടെ ലക്ഷണം. എന്തെങ്കിലും ഒന്നു പറഞ്ഞാൽ സേവയ്ക്കു വേണ്ടി സമ്മതിച്ചു പറയുകയും മുഖസ്തുതി ചെയ്യുകയും ചെയ്യുന്നവർ, കള്ളന്മാരാണ്. ഇവരുടെയൊക്കെ മാതിരി ഇതാണെന്നുള്ളതു പ്രത്യക്ഷപ്പെടുത്താനായിട്ടാണ് ഞാനിന്ന് ഈ വിദ്യയെടുത്തതു്. അല്ലാതെ പഞ്ചാരപ്പായസത്തിനു കയ്പുണ്ടായിട്ടല്ല. കുഞ്ചനോടു മാത്രം ഈ സൂത്രം പററിയില്ല—എന്നു കല്പിച്ചു. അപ്പോൾ നമ്പ്യാരെ ഒഴിച്ചു ശേഷമുണ്ടായിരുന്നവരെല്ലാം എത്രമാത്രം മഌമമായി എന്നുള്ളതു പറയേണ്ടതില്ലല്ലോ.

കുഞ്ചൻനമ്പ്യാരുടെ കവിതകളിൽ പ്രാധാന്യം തുള്ളൽക്കഥകൾക്കാണെന്നു മുൻപേ പറഞ്ഞിട്ടുണ്ടല്ലോ. തിരുമനസ്സിലെ കല്പനപ്രകാരം ഉണ്ണായിവാര്യരും ഒരു തുള്ളൽക്കഥയുണ്ടാക്കി. അതു് ഒട്ടും തന്നെ തിരുമനസ്സിലേക്കു ബോധിച്ചില്ല. അതു വായിച്ചുകേട്ടതി

ൻറശേഷം—ഇനി വാൎയ്യർ തുള്ളൽക്കഥയുണ്ടാക്കണമെന്നില്ല എന്നു കല്പിച്ചു. തുള്ളൽക്കഥകളിൽ സംസ്കൃതപദപ്രയോഗങ്ങൾ അധികം പാടില്ലെന്നും അവ എല്ലാവൎക്കും അൎത്ഥം മനസ്സിലാവത്തക്കവണ്ണം ലളിതപദങ്ങളെക്കൊണ്ടാണ് ഉണ്ടാക്കേണ്ടതെന്നും അതിന്നുള്ള വാസന കുഞ്ചൻനമ്പ്യാരെപ്പോലെ വാൎയ്യൎക്കില്ലെന്നുമാണ് തിരുമനസ്സിലെ അഭിപ്രായം. കുഞ്ചൻനമ്പ്യാർ "ചേററിൽ കിടക്കുന്ന പന്നിത്തടിയനും" എന്നു പ്രയോഗിച്ചിരിക്കുന്ന സ്ഥലത്തു വാൎയ്യർ "പങ്കേ ശയിക്കുന്ന പോത്രിപ്രവരനും" എന്നാണ് പ്രയോഗിച്ചിരിക്കുന്നതു. ഈ വ്യത്യാസം വാൎയ്യരുണ്ടാക്കിയ തുള്ളക്കഥയിൽ സൎവ്വത്ര വ്യാപിച്ചിരുന്നുവെന്നാണ് കേട്ടിട്ടുള്ളതു്. കിംബഹുനാ സാക്ഷാൽ ഭാഷാകവിയെന്നുള്ള പേരിന് അൎഹത സമ്പന്നനായിരുന്ന കുഞ്ചൻനമ്പ്യാരേപ്പോലെ ആരുമുണ്ടായിരുന്നില്ലെന്നു തീൎച്ചയായി പറയാവുന്നതാണ്. എന്നാൽ, കുഞ്ചൻനമ്പ്യാരുടെ ഭാഷാകൃതികൾ ഇത്രയൊക്കെ നന്നായിരിക്കുന്നതു് അദ്ദേഹത്തിൻെറ വാസനാബലംകൊണ്ടോ കേരളീയരുടെയും കേരളഭാഷയുടേയും ഭാഗ്യംകൊണ്ടോ ആണെന്നല്ലാതെ മററൊന്നും പറയാൻ കാണുന്നില്ല. നമ്പ്യാർ ഭാഷാകവിതകൾ ഉണ്ടാക്കീട്ടുള്ളതു് അവ നന്നാകണമെന്നുള്ള വിചാരത്തോടു കൂടി മനസ്സിരുത്തിയല്ലെന്നുള്ളതു് അദ്ദേഹത്തിൻെറ മിക്ക കൃതികൾകൊണ്ടും സ്പഷ്ടമാകുന്നുണ്ടു്. "വായിൽത്തോന്നിയതു കോതയ്ക്കുപാട്ടു്"എന്നുള്ളതുപോലെ അദ്ദേഹത്തിൻെറ നാവിലുദിച്ചതുപോലെ എല്ലാം തട്ടിമൂളിച്ചു എന്നേ ഉള്ളു. ആ നിഷ്കൎഷക്കുറവും അശ്രദ്ധയും നിമിത്തം അദ്ദേഹത്തിൻെറ മിക്ക കൃതികൾക്കും പല ദോഷങ്ങൾ പററീട്ടുണ്ടു്. ആദ്യമായി അദ്ദേഹത്തിൻെറ ഒരു പ്രധാന കൃതിയായ "ശ്രീകൃഷ്ണചരിതം" മണിപ്രവാളകാവ്യം തന്നെ നോക്കാം.

"പടഹപടലഘടായിതം മുഴക്കി-
പ്പടകളിടഞ്ഞു നടക്കമദ്ധ്യശായാം
ഇടിപൊടിതകരും ധരാവിഭാഗേ
പൊടിപടലത്തിലൊളിച്ചു ഭാനുബിംബം."

ഈ ശ്ലോകത്തിൽ "ധരാവിഭാഗേ" എന്നുള്ളതു "ധരാവിഭാഗത്തിങ്കലേ" എന്നൎത്ഥമാകത്തക്ക വിധമായിരുന്നെങ്കിൽ അൎത്ഥത്തിനു

ക്ലിഷ്ടതയില്ലായിരുന്നേനേ. അതുപോട്ടെ. "ഇടിപൊടിതകരും" എന്നിരിക്കുന്ന സ്ഥിതിക്ക് "ഒളിക്കും" എന്നോ "ഒളിക്കുന്നു" എന്നോ അല്ലാതെ "ഒളിച്ചു" എന്നു പറഞ്ഞിരിക്കുന്നത് ഒട്ടും ഭംഗിയായെന്നു തോന്നുന്നില്ല.

"പരിചൊടു ബത പാൽക്കടൽക്കുമദ്ധ്യേ
പരമുരഗപ്പെരുമാളെ മെത്തയാക്കി"

ഇവിടെ ആദ്യപാദത്തിലെ "പരിചൊടു" എന്നും "ബത" എന്നുമുള്ള രണ്ടു പദങ്ങളും അത്ര ആവശ്യമുള്ളവയായി തോന്നുന്നില്ല. രണ്ടാം പാദത്തിലെ "പരം" കേവലം അനാവശ്യവുമാണ്. പിന്നെ, "പ്രഥിതവിനയശോഭാധിനാം ശൌരിതൻെറ" എന്നുള്ളതിൽ വിശേഷണപദത്തിൻെറ അൎത്ഥം സമാസിച്ചു പറയുന്ന കാൎയ്യം ആൎക്കും അത്ര സുകരമാണെന്നു തോന്നുന്നില്ല. "പ്രഥിതവിനയശോഭാധൈൎയ്യനാം" എന്നായിരുന്നെങ്കിൽ വളരെ ഭേദമായിരുന്നേനേ. "അഷ്ടമീരോഹിണീഭ്യാം" എന്നുള്ള പ്രയോഗം അത്ര ശരിയായിരിക്കുന്നില്ലെന്നു മുൻപു പറഞ്ഞിട്ടുണ്ടല്ലൊ.

"മിന്നും പൊന്നിൻകിരീടം തരിവള കടകം കാഞ്ചി പൂഞ്ചേലമാലാ
ധന്യശ്രീവത്സസൽകൌസ്തുഭമിടകലരും ചാരുദോരന്തരാളം
ശംഖം ചക്രം ഗദാ പങ്കജമിതിവിലസും നാലു തൃക്കൈകളോടേ
സങ്കീൎണ്ണശ്യാമവൎണ്ണം ഹരിവപുരമലം പൂരയേന്മംഗളംവഃ"

ഈ ശ്ലോകം കേട്ടാൽ നല്ല ഭംഗിയും ഏതാണ്ടൊരു അൎത്ഥവും തോന്നിക്കുന്നതാണെങ്കിലും ഇതിലുള്ള പദങ്ങളൊക്കെ കൂട്ടിച്ചേൎത്ത് ഒരന്വയമുണ്ടാക്കുന്ന കാൎയ്യം ആൎക്കും അത്ര എളുപ്പമായിരിക്കുമെന്നു തോന്നുന്നില്ല. ഒന്നാംസൎഗ്ഗം ഇങ്ങനെ കഴിഞ്ഞല്ലൊ. ഇനി രണ്ടാം സൎഗ്ഗം നോക്കാം.

"പ്രസന്നരായീതു ജനങ്ങളെല്ലാം" ഇതിൽ "ആയീതു" എന്നുള്ളതു സംസ്കൃതരീത്യാ ശരിതന്നെ. "അക്കോട്ടൊത്തുക്ക ചേരുമ്പോളൊക്കെയങ്ങൊരു ദീൎഘമാം" എന്നു കേരളകൌമുദിയിൽ പറഞ്ഞിട്ടുട്ടുമുണ്ട്. എങ്കിലും ഭാഷാരീതിക്ക് ഈ പ്രയോഗം അത്ര ഭംഗിയാണെന്നു തോന്നുന്നില്ല.

ഇതൊരു മണിപ്രവാളകൃതിയാകയാൽ സംസ്കൃതപദപ്രയോഗം ഒരു ദോഷമായി പറയാൻ പാടില്ലെങ്കിലും "കുമാരിയേത്താൻ പ്രസവിച്ചുശേതേ." എന്നുള്ളിടത്തെ "ശേതേ" കുറച്ചു ഷൾഗവ്യമായിപ്പോയെന്നാണ് തോന്നുന്നത്. "കുമാരിയേപ്പെറ്റു കിടന്നിട്ടുന്നു" എന്നോ മറ്റോ ആയിരുന്നാലും വലിയ ദോഷമൊന്നും വരാനില്ലായിരുന്നു.

"ഇനിക്കുമാഗ്ഗങ്ങളഘം വെടിഞ്ഞേൻ" ഇവിടെ "ഇനി" എന്നും "വെടിഞ്ഞേൻ" എന്നും കൂടി യോജിക്കുന്നത് എങ്ങനെയെന്നു മനസ്സിലാകുന്നില്ല.

"മുഖംശരച്ചന്ദ്ര മനോഭിരാമം സുഖംവിശാലാന്തഗജാന്തരാളം"

ഇവിടെ ഈ "സുഖ" ശബ്ദം ദ്വിതീയാക്ഷരപ്രാസത്തിനായി പ്രയോഗിച്ചു എന്നല്ലാതെ മറ്റൊരാവശ്യവും കാണുന്നില്ല. ഈ പദത്തെ ഈ ശ്ലോകത്തിലുള്ള ഇതരപദങ്ങളോടു ചേർത്ത് അന്വയിക്കാനും പ്രയാസമായിട്ടാണിരിക്കുന്നത്.

ഇങ്ങനെ പരിശോധിക്കുന്നതായാൽ അന്വയം ചേരാത്ത പ്രയോഗങ്ങളും അനാവശ്യകപദങ്ങളും മറ്റും ഠാം കാവ്യത്തിന്റെ എല്ലാ സൎഗ്ഗങ്ങളിലുമെന്നല്ല, നമ്പ്യാരുടെ മിക്ക കൃതികളിലും ധാരാളം കാണും. ദോഷപ്രഖ്യാപനംതന്നെ കഷ്ടം. വിശേഷിച്ചും കഴിഞ്ഞുപോയ ഒരു മഹാകവിയെക്കുറിച്ചായാൽ അതു മഹാകഷ്ടവുമാണല്ലോ. അതിനാൽ ആ ഭാഗം അധികം വിസ്തരിക്കണമെന്നു വിചാരിക്കുന്നില്ല. മനസ്സിരുത്താതെയും നിഷ്കർഷകൂടാതെയും കവിതയുണ്ടാക്കിയാൽ യോഗ്യന്മാൎക്കും അബദ്ധങ്ങൾ പററിപ്പോകുമെന്നും അതിനാൽ കഴിയുന്നതും മനസ്സിരുത്തി വേണം കവിതയുണ്ടാക്കാനെന്നും ഇപ്പോഴുള്ള ചില ബാലകവികളെ ധരിപ്പിക്കാനായിട്ടു മാത്രം ഇത്രയും പറഞ്ഞതാണ്. കുഞ്ചൻനമ്പ്യാർ മനസ്സിരുത്താതെ കേവലം വിനോദത്തിനു മാത്രമായി തോന്നിയതുപോലെ എഴുതിത്തട്ടിയവയായ കൃതികൾതന്നെയും ഇത്രയും കേമമായിരിക്കുന്നതിനാൽ അദ്ദേഹത്തിന്റെ കവിതാവാസന ഒട്ടും ചില്ലറയല്ലായിരുന്നു എന്നും അദ്ദേഹം സാമാന്യക്കാരനല്ലായിരുന്നു എന്നും സ്പഷ്ടമാകുന്നുണ്ടല്ലോ. മേല്പറഞ്ഞപ്രകാ

ഠം ചില ചില്ലറദ്ദോഷങ്ങളുണ്ടെങ്കിലും നമ്പ്യാരുടെ കൃതികൾക്കു സംഖ്യയില്ലാതെ ഗുണങ്ങളുമുള്ളതിനാൽ "ഏകോ ഹി ദോഷോ ഗുണ സന്നിപാതേ നിമജ്ജതീന്ദോ കിരണേഷ്വിവാങ്കഃ" എന്നു പറഞ്ഞതു പോലെ ആ ദോഷങ്ങൾ അത്ര പ്രകാശിക്കുകയില്ല.

---

## ൧൯. ഉണ്ണായിവാര്യർ.

ഉണ്ണായിവാര്യർ കുഞ്ചൻനമ്പ്യാരുടെ കാലത്തുതന്നെ ജീവിച്ചിരുന്ന ഒരു സരസകവിയാണ്. ഇദ്ദേഹം ജനിച്ചതു് ഏകദേശം ൯൧൫-ാമാണ്ടിടക്കായിരുന്നു. ഇദ്ദേഹത്തിന്റെ ഭവനം കൊച്ചിസംസ്ഥാനത്ത് ഇരിങ്ങാലക്കുട ക്ഷേത്രത്തിനു സമീപമാണ്. വാര്യരുടെ പ്രധാനകൃതികൾ നളചരിതം ആട്ടക്കഥയും ഗിരിജാകല്യാണം കിളിപ്പാട്ടുമാണ്. അവ രണ്ടും അച്ചടിക്കപ്പെട്ടിട്ടുണ്ട്. എങ്കിലും നളചരിതം ആട്ടക്കഥയ്ക്കുള്ളതുപോലെ പ്രചാരവും പ്രസിദ്ധിയും കിളിപ്പാട്ടിനില്ല. ഈ കൃതികൾകൊണ്ടുതന്നെ വാര്യർ ഒരു മഹാവിദ്വാനും സരസനും അസാമാന്യമായി കവിതാവാസനയുള്ള ആളുമായിരുന്നു എന്നു സ്പഷ്ടമാകുന്നുണ്ട്. കുഞ്ചൻനമ്പ്യാർ തിരുവനന്തപുരത്തു താമസിച്ചിരുന്നകാലത്ത് വാര്യരും അവിടെച്ചെന്നുചേരുകയും മഹാരാജാവിനെ മുഖംകാണിക്കുകയും കല്പനപ്രകാരം അഞ്ചാറുകൊല്ലം അവിടെ താമസിക്കുകയുംചെയ്തു. അങ്ങനെ താമസിച്ചിരുന്നകാലത്ത് തിരുമനസ്സിലെ കല്പനപ്രകാരമാണ് വാര്യര് നാലുദിവസത്തെ കഥകളിയായി നളചരിതം ആട്ടക്കഥയുണ്ടാക്കിയതു്. നളചരിതത്തിലെ പദങ്ങളുടെ മട്ടുകളെല്ലാം കല്പനപ്രകാരം പാരദേശികനായ ഒരു ഭാഗവതർ പറഞ്ഞുകൊടുക്കുകയും അതിൻപ്രകാരം വാര്യർ ഉണ്ടാക്കുകയും ചെയ്തിട്ടുള്ളതാണെന്നാണ് കേൾവി. പദങ്ങളെല്ലാം ദേശികസമ്പ്രദായത്തിലും പാടാവുന്നവയാകയാൽ പാടികേൾക്കുന്നതിനു നളചരിതംപോലെ നല്ലതായിട്ട് മറെറാരുകഥയുമുണ്ടെന്ന് തോന്നുന്നില്ല. അർത്ഥാലങ്കാരാദികൾക്ക് ദോഷവും പുഷ്ടിക്കുറവുംകൂടാതെ ശബ്ദഭംഗിയുടെ പ്രാചുര്യം നളചരിതം ആട്ടക്കഥയിലെപ്പോലെ മറെറാരുകഥയിലുമില്ല. വാര്യർക്ക് പ്രാസഭ്രമം ക്രമത്തിലധികമുണ്ടായിരുന്നതിനാൽ

ആദ്യപ്രാസത്തിനും മദ്ധ്യപ്രാസത്തിനും അനുപ്രാസത്തിനും മററുമായി സാമാന്യക്കാൎക്ക് അൎത്ഥമറിയാൻ പ്രയാസമാകത്തക്കവിധത്തിലുള്ള അനേകം അപകടപ്രയോഗങ്ങൾ അദ്ദേഹം ആ ആട്ടക്കഥയിൽ തട്ടിമൂളിച്ചിട്ടുണ്ട്. അവ ഭാഷയെ സംബന്ധിച്ചേടത്തോളം ഒരു ദോഷമായിട്ടുതന്നെയാണിരിക്കുന്നതു്. ദൃഷ്ടാന്തത്തിനായി ചിലഭാഗങ്ങൾ താഴെ പകൎത്തുന്നു.

൧. കരണീയംദേവനമെന്നെനിക്കുതോന്നി—എന്നിൽ
ഭരണീയജനങ്ങൾക്കും വെറുപ്പുതോന്നി
തരുണിയെവിട്ടുകാട്ടിലിരിപ്പുമൂന്നി—അപരി
ഹരണീയവിധിയന്ത്രത്തിരിപ്പുമൂന്നി.

൨. ആളയച്ചിട്ടുണ്ടെമ്മോനില്ല ഇല്ലമ്മാനില്ല
നീളെനിന്നുവന്നുകളിയല്ല
ആളകമ്പടികളോടും മേളവാദ്യഘോഷത്തോടു-
മാളുമാടമ്പുള്ളോരെത്തി വേളിനാളെയെന്നുംചൊല്ലാം.

൩. കാമിനിരൂപിണി ശീലവതീമണി ഹേമാമോദസമാ
ഭീമനരേന്ദ്രസുതാ ദമയന്തീ നാമരമാ നവമാ
സാമരധാമവധൂമദ ഭ്രമവിരാമദ കോമളിമാ
ത്വാമനുരാഗിണിയാമതെനിക്കുഭരം
അമരാധിപതി മപഹായരാഗിണം.

൪. അവനേചെന്നായോ ബന്ധുഭവനേചെന്നായോ ഭീരു
എന്നുകാണുമിനിന്ദുസാമ്യരുചിമുഖ-
മെന്നുപൂണുമിനിന്ദ്രകാമ്യമുടലഹോ.

* * * * * *

വ്യസനേപി തവ ഗുരുജഘനേ! കുശലംനില-
നയനേ! മദമന്ഥരഗമനേ! ഗഗനേസന്താപങ്ങൾക്കു
സദനേ ശിഷ്യരല്ലയോ ഹരിണപാളി, കരിവരാളി
ഇവർതവ തരുവരേഷു തരുവരേഷുപൂജകൾ.

ഇങ്ങനെ ഭാഷാപദപ്രയോഗ വൈഷമ്യംകൊണ്ടും സംസ്കൃതപദ പ്രയോഗ ബാഹുല്യംകൊണ്ടും സാമാന്യക്കാൎക്ക് ദുരവഗാഹങ്ങളായിട്ടുള്ള ഭാഗങ്ങൾ ഈ കൃതിയിൽ വളരെയുണ്ട്. ഈ പദങ്ങളുടെ അൎത്ഥമറിഞ്ഞു് കൈകാണിക്കുന്ന ആട്ടക്കാർതന്നെ ഇപ്പോൾ വളരെ ചുരുക്കമായിരിക്കുന്നു. ഈയിടെ നാലുദിവസത്തെ കഥകൾക്കും ഏ. ആർ. രാജരാജവൎമ്മ കോയിത്തമ്പുരാൻ എം. ഏ. എം. ആർ. ഏ. എസ്സ്. തിരുമനസ്സുകൊണ്ടു കാന്താരതാരകം എന്നൊരു ഭാഷാവ്യാഖ്യാനം എഴുതി അച്ചടിപ്പിച്ചു് പ്രസിദ്ധപ്പെടുത്തിയിട്ടുള്ളത് ഇതിൻെറ അൎത്ഥം അറിയേണ്ടുന്നവരായ ഏവൎക്കും വിശേഷിച്ച് ആട്ടക്കാൎക്കും വിദ്യാൎത്ഥികൾക്കും വളരെ ഉപകാരകാരകമായിട്ടുണ്ട്. മലയാളത്തിലും തമിഴിലും സംസ്കൃതത്തിലും ഒരുപോലെ അസാമാന്യമായ പാണ്ഡിത്യവും നല്ലപോലെ ബുദ്ധിശക്തിയും യുക്തിയുമുള്ളവൎക്കല്ലാതെ നളചരിതം ആട്ടക്കഥയുടെ അൎത്ഥം ഒരുവിധം മനസ്സിലാക്കാൻ സാധിക്കുന്നതല്ല. ഈ കോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ട് പല ഭാഷകളിൽ പാണ്ഡിത്യം സിദ്ധിച്ചിട്ടുള്ള മഹാനായതുകൊണ്ടു് അവിടുന്ന് എഴുതിട്ടുള്ള വ്യാഖ്യാനം വളരെ നന്നായിട്ടുണ്ടെന്നുള്ളതു് പറയണമെന്നില്ലല്ലോ. നളചരിതത്തിലെ പദങ്ങൾക്കു് മേല്പറഞ്ഞ പ്രകാരം ചില ദുൎഘടങ്ങളും അപാകടങ്ങളൊക്കെയുണ്ടെങ്കിലും പാടികേൾക്കുമ്പോൾ എല്ലാം കൎണ്ണാനന്ദകരങ്ങളായിട്ടാണിരിക്കുന്നതു്. അതിനാൽ ഇതു പാടികേൾക്കുന്നവരെല്ലാം അൎത്ഥമറിയാതെതന്നെ രസിച്ചുപോകും. ത്യാഗരാജകൃതികളും മററും പാടിക്കേൾക്കുമ്പോൾ രസിച്ചു തലകുലുക്കുന്ന സംഗീതരസജ്ഞന്മാരെല്ലാം അവയുടെ അൎത്ഥമറിഞ്ഞിട്ടല്ലല്ലോ. പിന്നെ ഇതുണ്ടാക്കിയപ്പോൾ ഉണ്ണായിവാൎയ്യരുടെ ഉദ്ദേശം രാമവൎമ്മമഹാരാജാവും അവിടത്തെപ്പോലെ വിദ്വാന്മാരായിട്ടുള്ളവരും രസിക്കണമെന്നല്ലാതെ കുഞ്ചൻനമ്പ്യാരെപ്പോലെ പണ്ഡിതന്മാരും പാമരന്മാരും ഒരുപോലെ രസിക്കണമെന്നു് ഉണ്ടായിരുന്നിരിക്കയില്ല.

ഉണ്ണായിവാൎയ്യർ തിരുവനന്തപുരത്തു ചെന്നുചേൎന്നതു് കുഞ്ചൻ നമ്പ്യാർ അവിടെ താമസിച്ചിരുന്ന കാലത്താണെന്നു് മുൻപു് പറഞ്ഞിട്ടുണ്ടല്ലോ. എന്നാൽ വാൎയ്യർ തിരുവനന്തപുരത്തു ചെന്നതിൻെറശേഷം, വടക്കുനിന്നും വിദ്വാനും കവിയുമായ ഒരു വാൎയ്യർ

വന്നിട്ടുണ്ടെന്ന് നമ്പ്യാരും കുഞ്ചൻനമ്പ്യാരെന്ന് ഒരു യോഗ്യൻ തിരുവനന്തപുരത്തു താമസിക്കുന്നുണ്ടെന്ന് വാര്യരും കേട്ടതല്ലാതെ കുറച്ചുദിവസത്തേക്ക് പരസ്പരം കാണാൻ കഴിഞ്ഞില്ല. ഒരുദിവസം നമ്പ്യാർ പത്മതീർത്ഥത്തിൽ തേച്ചുകുളിച്ചുകൊണ്ടു നില്ക്കുമ്പോൾ കുളിക്കാനായിട്ട് വാര്യരും ആ കടവിൽതന്നെ ചെന്നിറങ്ങി. അപ്പോൾ മാന്യയായ ഒരു ശൂദ്രസ്ത്രീ തന്റെ സഖിയോടുകൂടി പത്മതീർത്ഥക്കരയിൽകൂടി കടന്നുപോയതു കണ്ടിട്ട് വാര്യർ "കാതിലോലാ" എന്നുപറഞ്ഞു. അതുകേട്ട് നമ്പ്യാർ അതിനുത്തരമായിട്ട് 'നല്ലതാളി' എന്നുപറഞ്ഞു. വാര്യർ പറഞ്ഞതിന്റെ അർത്ഥം അതിലോലാ കാ? (അതിലോലയായിരിക്കുന്ന ഇവൾ ഏതൊരുത്തിയാണ്?) എന്നും നമ്പ്യാർ പറഞ്ഞതിന്റെ അർത്ഥം നല്ലതു് ആളി (സഖി) എന്നുമാണെന്ന് സ്പഷ്ടമാണല്ലോ. ഇത്രയും പറഞ്ഞുകഴിഞ്ഞപ്പോൾ "കുഞ്ചൻനമ്പ്യാർ നിങ്ങൾതന്നെയോ?" എന്നു വാര്യരും "ഉണ്ണായിവാര്യർ നിങ്ങൾതന്നെയോ" എന്ന് നമ്പ്യാരും ചോദിക്കുകയും പരസ്പരം സമ്മതിക്കുകയും അങ്ങനെ അവർ തമ്മിൽ പരിചയമാവുകയും ചെയ്തു. പിന്നെ രണ്ടുപേരും പരസ്പരം സ്നേഹമായിട്ടുതന്നെയാണ് തിരുവനന്തപുരത്തു താമസിച്ചിരുന്നതു്. കുറച്ചുകാലം കഴിഞ്ഞപ്പോൾ നമ്പ്യാർ തിരുമനസ്സിലെ അടുക്കൽ യാത്രയുമറിയിച്ച് അവിടെനിന്ന് പിരിഞ്ഞു. വാര്യർ പിന്നെയും കുറച്ചുകാലംകൂടി അവിടെ താമസിച്ചിട്ടാണ് സ്വദേശത്തേയ്ക്കു പോയതു്. സ്വദേശത്തെത്തിയതിന്റെ ശേഷം വളരെ താമസിയാതെതന്നെ വാര്യരുടെ കാലം കഴിയുകയും ചെയ്തു.

ഉണ്ണായിവാര്യരുടെ വംശം അദ്ദേഹത്തിന്റെ കാലം കഴിഞ്ഞതിനോടുകൂടി അന്യംനിന്നുപോയി എന്നും അങ്ങനെ വരാനുള്ള കാരണം നളചരിതം ആട്ടക്കഥയിൽ—

"ജനകൻമരിച്ചുപോയി തനയൻ ഞാനൊരുത്തനായി
ജനനിതന്റെദശയിങ്ങനെ അപിചമമദയിതാകളിയു
ല്ലനതിചിരസൂതാ പ്രാണൻകളയുമതിവിധുര
എന്നാൽ കുലമിതഖിലവുമറുതിവന്നിതു."

എന്നുള്ള പ്രയോഗത്തിലെ അറമാണെന്നുമാണ് സംസാരം. എന്നാൽ ഉണ്ണായിവാര്യരുടെ ഭവനത്തിൽ ഇപ്പോഴും ആളുകൾ താമസി

ക്കുന്നുണ്ടെന്നുള്ളതിനു സംശയമില്ല. അവർ ഉണ്ണായിവാര്യരുടെ കാലാനന്തരം മറെറാരു കുടുംബത്തിൽനിന്ന് അവിടെ ദത്തുകേറുകയോ മറേറാ ചെയ്തവരുടെ സന്താനങ്ങളായിരിക്കുമോ എന്തോ നിശ്ചയമില്ല. അതെങ്ങനെയായാലും ആ തറവാട്ടിൽ പുരുഷന്മാരും സ്ത്രീകളും കുട്ടികളുമായി അനേകമാളുകൾ ഇപ്പോഴുമുണ്ടെന്നുള്ളതു തീർച്ചതന്നെ.

---

## ൨൦. ഇരയിമ്മൻതമ്പി.

ഇരയിമ്മൻതമ്പി ജനിച്ചതു ൯൭൮-ാമാണ്ടു തുലാമാസത്തിൽ പൂരാടം നക്ഷത്രത്തിലാണ്. ഇദ്ദേഹത്തിന്റെ ജന്മഭവനം തിരുവനന്തപുരത്തു കോട്ടയ്ക്കകത്തു കിഴക്കേമഠം എന്ന ഗൃഹമാണ്. ഇദ്ദേഹത്തിന്റെ അമ്മ, ൯൭൩-ാമാണ്ടു നാടുനീങ്ങിപ്പോയ രാമവർമ്മമഹാരാജാവുതിരുമനസ്സിലെ കനിഷ്ഠസഹോദരനായ മകയിരംതിരുനാൾ രവിവർമ്മ ഇളയതമ്പുരാൻ തിരുമനസ്സിലെ പുത്രിയായ പാർവതിപ്പിള്ള ത്തങ്കച്ചിയും അച്ഛൻ ചേർത്തലെ നടുവിലേക്കോവിലകത്തു ശാസ്ത്രിത്തമ്പാനും ആയിരുന്നു. ഇരയിമ്മൻതമ്പിയുടെ സാക്ഷാൽ പേരു രവിവർമ്മൻ എന്നായിരുന്നു. ഇളയതമ്പുരാൻ തിരുമനസ്സിലെ തിരുനാമവും അതുതന്നെയായിരുന്നതിനാൽ തമ്പിയേയും അങ്ങനെതന്നെ വിളിക്കുന്നതു യുക്തമല്ലെന്നുവിചാരിച്ച് അദ്ദേഹത്തെ "ഇരയിമ്മൻ" എന്നാണു കല്പിച്ചു വിളിച്ചുവന്നതു്. അതിനാൽ എല്ലാവരും "യഥാ രാജാ തഥാ പ്രജാ" എന്ന പ്രമാണപ്രകാരം അദ്ദേഹത്തെ ഇരയിമ്മൻ തമ്പി എന്നു പറഞ്ഞുതുടങ്ങിയതാണ്.

ശാസ്ത്രിത്തമ്പാന്റെ സാക്ഷാൽപ്പേരു കേരളവർമ്മൻ എന്നായിരുന്നു. അദ്ദേഹത്തെ ആദ്യകാലത്തു് എല്ലാവരും കേരളതമ്പാൻ എന്നാണു പറഞ്ഞുവന്നിരുന്നതു്. അദ്ദേഹം ഒരു വലിയ വിദ്വാനും ശാസ്ത്രജ്ഞനും മഹാരാജാവുതിരുമനസ്സിലെ ഉററ സേവകനുമായിരുന്നതിനാൽ തിരുമനസ്സുകൊണ്ടു് അദ്ദേഹത്തെ "ശാസ്ത്രിത്തമ്പാൻ" എന്നാണു കല്പിച്ചുവിളിക്കാറ്. അതിനാൽ എല്ലാവരും അദ്ദേഹത്തെ അങ്ങനെ പറഞ്ഞുതുടങ്ങുകയും ആ പേരു പ്രസിദ്ധമായിത്തീരുകയും ചെയ്തു. അദ്ദേഹത്തിന്റെ പേരിൽ മഹാരാജാവുതിരുമനസ്സിലേയ്ക്കു്

അത്യന്തം തിരക്കുമുള്ളമുണ്ടായിരുന്നതിനാലാണു് അവിടുന്നു തന്റെ സഹോദരപുത്രിയായ പാർവതിപ്പിള്ളത്തങ്കച്ചിക്കു സംബന്ധംചെയ്യിച്ചതു്. കിഴക്കേമഠം എന്നസ്ഥലം ശാസ്ത്രിത്തമ്പാനായിട്ടു കല്പിച്ചുകൊടുത്തതും പിന്നീടു തമ്പാൻ തന്റെ ഭാര്യയ്ക്കായിട്ടു കൊടുക്കുകയാൽ ഇരയിമ്മൻതമ്പി അവിടെ ജനിക്കാനിടയായതുമാകുന്നു. അതിനാൽ ഇരയിമ്മൻതമ്പിയെ "കിഴക്കേമഠത്തിൽതമ്പി" എന്നും ജനങ്ങൾ പറയാറുണ്ടായിരുന്നു.

തമ്പിയദ്ദേഹം ൯൬൯-ാമാണ്ടു് ഏഴാമത്തെ വയസ്സിൽ വിദ്യാഭ്യാസം ആരംഭിച്ചു. അദ്ദേഹത്തെ അക്കാലത്തെ വിദ്യാഭ്യാസരീതിയനുസരിച്ചു നിലത്തെഴുത്തു, കണക്കു, വാക്യം, പരൽപ്പേറു, ജ്യാപ്പു, കാലദീപം, ഗണാഷ്ടകം, സരസ്വത്യഷ്ടകം, മുകുന്ദാഷ്ടകം മുതലായവയും അമരം, സിദ്ധരൂപം മുതലായവയും അഭ്യസിപ്പിച്ചതു മൂത്താട്ടു ശങ്കരനിളയതു് എന്നൊരാളായിരുന്നു. കാവ്യനാടകാലങ്കാരാദികളും തർക്കം വ്യാകരണം മുതലായ ശാസ്ത്രങ്ങളും മററും പഠിപ്പിച്ചതു് അദ്ദേഹത്തിന്റെ പിതാവായ ശാസ്ത്രിത്തമ്പാൻ തന്നെയാണു്. ഇരയിമ്മൻതമ്പി നല്ല ബുദ്ധിമാനും പഠിത്തത്തിൽ അസാമാന്യമായ മനസ്സും ഉത്സാഹവുമുള്ള ആളുമായിരുന്നതിനാൽ യൌവനാരംഭമായപ്പോഴേയ്ക്കും ശാസ്ത്രജ്ഞനായ ഒരു മഹാവിദ്വാനായിത്തീൎന്നു. അദ്ദേഹം അഭ്യാസബലംകൊണ്ടും വാസനാബലംകൊണ്ടും ചെറുപ്പത്തിൽത്തന്നെ സംഗീതത്തിലും അനിതരസാധാരണമായ നൈപുണ്യത്തെ ലഭിച്ചു.

തമ്പിയദ്ദേഹത്തിനു കവിതാവാസന ചെറുപ്പത്തിൽത്തന്നെ ഉണ്ടായിരുന്നു. അദ്ദേഹം കാവ്യം വായിച്ചുകൊണ്ടിരുന്ന കാലത്തു് ഒരുദിവസം ഒരു ശ്ലോകമുണ്ടാക്കി രാമവൎമ്മമഹാരാജാവുതിരുമനസ്സിലെ സന്നിധിയിൽ സമൎപ്പിച്ചു. തിരുമനസ്സുകൊണ്ടു ശ്ലോകം തൃക്കൺപാൎത്തതിന്റെ ശേഷം കുറച്ചു കോപഭാവത്തോടുകൂടി— നിനക്കിപ്പോൾ കവിത ഉണ്ടാക്കിത്തുടങ്ങാറായിട്ടില്ല. കുറച്ചുകൂടി വല്ലതും പഠിച്ചിട്ടുവേണം കവിതയും മററുമുണ്ടാക്കിത്തുടങ്ങാൻ. ശാസ്ത്രം പഠിക്കാതെ കവിതയെന്നുംപറഞ്ഞു വല്ല വിഡ്ഢിത്തവുമെഴുതിയുണ്ടാക്കുന്നതു ദോഷത്തമാണു്— എന്നു കല്പിച്ചു. തമ്പിയദ്ദേഹം തിരുമുൻപിൽനിന്നു പോയതിന്റെശേഷം അടുക്കൽ നിന്നിരുന്ന ചില സേവന്മാ

രോട്ട—ശ്ലോകം വളരെ നന്നായി എങ്കിലും ഞാനിപ്പോൾ അതിനേക്കുറിച്ചു സന്തോഷം ഭാവിച്ചാൽ അവൻ പഠിത്വത്തിലുള്ള മനസ്സുവിട്ടു് കവിതയിൽ ഉത്സാഹം തുടങ്ങും. പഠിത്വം മോശമാവുകയും ചെയ്യും. അതുകൊണ്ടാണു് ഞാനിങ്ങനെ പറഞ്ഞുവിട്ടതു്. ഈ പ്രായത്തിൽ ഇത്രയും അർത്ഥപുഷ്ടിയും ചമൽകാരവുമുള്ള ശ്ലോകമുണ്ടാക്കുന്നവരെ ഇക്കാലത്തു കാണാൻ പ്രയാസമുണ്ടു്. ഇവൻ കാലക്രമേണ ഒരു മഹാവിദ്വാനും നല്ല കവിയുമായിത്തീരും—എന്നും കല്പിച്ചതായി കേട്ടിട്ടുണ്ടു്.

തമ്പിയദ്ദേഹം ബാല്യംമുതൽക്കുതന്നെ പ്രതിദിനം തന്റെ അച്ഛനായ ശാസ്ത്രിത്തമ്പാനുമൊരുമിച്ചു കൊട്ടാരത്തിലേയ്ക്കു പോയാൽ രാത്രിയായി അച്ഛൻ പോരുമ്പോൾകൂടെയെ സ്വഭവനത്തിലേയ്ക്കു പോരിക പതിവുള്ളു. അതിനാൽ പകൽസമയം അദ്ദേഹത്തിന്റെ ഊണും ഇരിപ്പും പഠിത്വവും താമസവുമെല്ലാം മിക്കവാറും കൊട്ടാരത്തിൽ കൊച്ചുതമ്പുരാക്കന്മാരോടുകൂടിത്തന്നെയായിരുന്നു. അതിനാൽ തമ്പിയദ്ദേഹം വളൎന്നതു കൊട്ടാരത്തിൽത്തന്നെയായിരുന്നു എന്നു പറയാം. ആദ്യകാലത്തു് അദ്ദേഹം കൊച്ചുതമ്പുരാക്കന്മാരുടെ സഹപാഠിയും ഇഷ്ടനും ആയിരുന്നതുപോലെ പിന്നീടു മഹാരാജാക്കന്മാരുടെ സേവകനും ഇഷ്ടനും ഉപദേഷ്ടാവും വിദ്വത്സദസ്സിലെ ഒരംഗവുമായിത്തീൎന്നു. തമ്പിയദ്ദേഹം ൯൬൬, ൯൭൩, ൯൯൦, ൧൦൧൧; ൧൦൧൩, ൧൦൨൩ ഈ ആണ്ടുകളിൽ നാടുനീങ്ങിയ മഹാരാജാക്കന്മാരുടെയെല്ലാം സേവകനും ഉപദേഷ്ടാവുമായി മിക്കവാറും കൊട്ടാരത്തിൽത്തന്നെയാണു് താമസിച്ചിരുന്നതു്. പുരുഷപ്രായമായതിന്റെശേഷവും രാത്രികാലങ്ങളിൽ മാത്രമേ അദ്ദേഹം കിഴക്കേ മഠത്തിലേയ്ക്കു പോരാറുള്ളു.

ഇരയിമ്മൻതമ്പിയുടെ പ്രധാനകൃതികൾ കീചകവധം, ഉത്തരാസ്വയംവരം, ദക്ഷയാഗം ഇങ്ങനെ മൂന്നു് ആട്ടക്കഥകളും വാസിഷ്ഠം കിളിപ്പാട്ടുമാകുന്നു. ഇവകൂടാതെ സുഭദ്രാഹരണം, രാസക്രീഡ എന്നിങ്ങനെ രണ്ടു തിരുവാതിരപ്പാട്ടുകളും ഒരു മുറജപപ്പാനയും സംസ്കൃതത്തിലും ഭാഷയിലും അനേകം ഒററശ്ലോകങ്ങളും പദങ്ങളും കീൎത്തനങ്ങളും വൎണ്ണങ്ങളും കുമ്മികളും ഊഞ്ഞാൽപ്പാട്ടുകളും വാതൽതുറപ്പാട്ടുകളും നവരാത്രിപ്രബന്ധം മുതലായവയും അദ്ദേഹമുണ്ടാക്കീട്ടുണ്ടു്.

അവയിൽ മിക്കതും അച്ചടിച്ചിട്ടുമുണ്ട്. തമ്പിയദ്ദേഹത്തിൻെറ കവിതയുടെ മാധുൎയ്യം ഒന്നുവേറെതന്നെയാണ്. സംസ്കൃതകവികളുടെ ഭാഷാകവിത ഒരുവിധമായിട്ടും ഭാഷാകവികളുടെ സംസ്കൃതകവിത വളരെ മോശമായിട്ടുമാണു സാധാരണ കണ്ടുവരുന്നത്. പാകശയ്യാദിഗുണങ്ങളും അൎത്ഥപുഷ്ടിയും ശബ്ദഭംഗിയും മാധുൎയ്യവും ചമൽക്കാരവും പരിപൂൎണ്ണമായിട്ടു സംസ്കൃതത്തിലും ഭാഷയിലും ഒരുപോലെ കവിതയുണ്ടാക്കുന്നതിനുള്ള സാമൎത്ഥ്യവും വാസനയും ഇദ്ദേഹത്തേപ്പോലെ അധികമാൎക്കും ഉണ്ടായിരുന്നതായിട്ടും ഉണ്ടെന്നും തോന്നുന്നില്ല. തമ്പിയദ്ദേഹത്തിനു സകലരസങ്ങളേയും തൻെറ കൃതികളിൽ ഒരുപോലെ സ്ഫുരിപ്പിക്കുന്നതിന് ഒരു പ്രത്യേകവാസനയും സാമൎത്ഥ്യവും ഉണ്ടായിരുന്നതും ഇതരകവികൾക്കില്ലാത്ത ഒരു വിശേഷഗുണമാണ്. അദ്ദേഹത്തിൻെറ കൃതികളെല്ലാം പ്രസിദ്ധങ്ങളും കവിതാഗുണങ്ങൾ സൎവ്വസമ്മതങ്ങളുമാകയാൽ ഉദാഹരണത്തിനായി ഇവിടെ അധികമൊന്നും എടുത്തു കാണിക്കണമെന്നു തോന്നുന്നില്ല. എങ്കിലും ചിലതൊക്കെയെങ്കിലും ഇവിടെ പകൎത്താതിരിക്കാൻ മനസ്സുവരുന്നുമില്ല. ഉത്തരാസ്വയംബരം ആട്ടക്കഥയിൽനിന്നു ശ്ലേഷാലങ്കാരസംപൂൎണ്ണവും ശൃംഗാരരസഭരിതവുമായ ഒരു ശ്ലോകം താഴെപ്പകൎത്തുന്നു.

"ഉന്മീലൽപത്രവല്ലീം പൃഥുലകുചഭരാം രാജമാനദ്വിജാളീം
സാന്ദ്രച്ഛായാഭിരാമാം സ്ഫുടരസകുസുമേഷ്വാത്തഗന്ധാം നിതാന്തം
ആരാദാരാമലക്ഷ്മീമപി നിജദയിതാം വീക്ഷ്യ വിഭ്രാജമാനാം
കാലേ തസ്മിൻ കുരൂണാം പതിരിതി മുദിതഃ പ്രാഹ ദുൎയ്യോധനാഖ്യഃ.

ഇനി വീരരൌദ്രരസസംപൂൎണ്ണവും അൎത്ഥശബ്ദാലങ്കാരഭരിതവുമായ ഒരു ശ്ലോകംകൂടി ഇവിടെ കാണിക്കാം.

"താവൽ കല്പാന്തകാലോൽ കടപവനലുഠൽപുഷ്കലാവൎത്തകാഭ്ര-
പ്രദ്ധ്വാനാഖൎവ്വഗൎവ്വത്രുടനപടുതരസ്ഫാരവിസ്ഫാരനാദഃ
അദ്ധ്വാ ലാലാടദേശപ്രവികടകുടിലഭ്രൂകുടീദുൎന്നിരീക്ഷ്യോ
ബദ്ധാടോപം കിരീടി പ്രതിഭടപടലീമാഹവായാജുഹാവ."

മേൽക്കാണിച്ചിരിക്കുന്ന രണ്ടു ശ്ലോകങ്ങളുടെയും രസാന്തരംകൊണ്ടുതന്നെ തമ്പിയദ്ദേഹത്തിനു സൎവ്വരസങ്ങളും തൻെറ കവിതയിൽ

വരുത്താനുള്ള ശക്തിയുണ്ടായിരുന്നു എന്നു സ്പഷ്ടമാകുന്നുണ്ടല്ലോ. ഈയിടെ വലിയ വാദത്തിനു വിഷയീഭവിച്ചിരിക്കുന്ന പ്രാസം സംസ്കൃത ശ്ലോകങ്ങളിൽപ്പോലും നിവൃത്തിയുള്ളിടത്തോളം വരുത്തേണ്ടതാണെന്നായിരുന്നു തമ്പിയദ്ദേഹത്തിന്റെ അഭിപ്രായമെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. അതിനു ദൃഷ്ടാന്തമായി കീചകവധം ആട്ടക്കഥയിൽനിന്നു ചില ശ്ലോകങ്ങളെ ഇവിടെ പകൎത്തുന്നു.

"ആദിഷ്ടേഥ യുധിഷ്ഠിരേണ വലലേ ഭൂയിഷ്ഠദോൎവ്വിക്രമേ
നേദിഷ്ഠേപി ച മുഷ്ടിയുദ്ധമഖിലേ ദ്രഷ്ടും ജനേ ചാഗതേ
ഉൽഘുഷ്ടേ വിയദന്തരേ ഝടഝടേത്യുച്ചൈരുൎദ്ധ്വസ്വനൈ-
ൎമ്മല്ലേന്ദ്രഃ കൃതരംഗവന്ദനവിധിസ്സാടോപമൂചേ ഭൃശം."

"വിലോചനാസേചനകാംഗസൌഷ്ഠവാം
വിലോക്യ പാഞ്ചാലനരേന്ദ്രനന്ദിനീം
വിരാടപത്നീസഹജോ മഹാബലഃ
സ്മരാതുരോ വാചമുവാച കീചകഃ." ൨

"സഭാജനവിലോചനൈസ്സമനിപീതരൂപാമൃതാം
സഭാജനകരാംബുജാം സവിധമാഗതാം പാൎഷതീം
സഭാജനപുരസ്സരം സമുപസൃത്യ സൂതാത്മജഃ
സഭാജനമഥോ മുദാ സരസമേവമൂചേ വചഃ." ൩
"ദൃപ്തേന രാക്ഷസേന്ദ്രേണ ക്ഷിപ്തോ ദൂരേഥ കീചകഃ
നിതാന്തം വ്രീളിതോ ഭഗ്നോ നിശാന്തം പ്രാപ ദുൎമ്മനാഃ." ൪

ഇങ്ങനെ നോക്കിയാൽ തമ്പിയദ്ദേഹത്തിനു ശബ്ദഭംഗിയിലുള്ള പ്രതിപത്തി അൎത്ഥാലങ്കാരത്തിലുണ്ടായിരുന്നതിൽ ഒട്ടും കുറവല്ലായിരുന്നു എന്ന് അദ്ദേഹത്തിന്റെ ഏതു കൃതികൊണ്ടും കാണാവുന്നതാണ്. അദ്ദേഹത്തിന്റെ ആട്ടക്കഥകളിലെ പദങ്ങൾക്കും പ്രാസങ്ങൾ ഒട്ടും കുറവല്ല. ഉണ്ണായിവാൎയ്യരേപ്പോലെ പ്രാസഭ്രമംനിമിത്തം അപകടപ്രയോഗങ്ങളൊന്നും ഉണ്ടാക്കീട്ടുമില്ല. ഇതു വിചാരിക്കുമ്പോൾ വാസനാബലവും പദപരിചയവും വാൎയ്യരേക്കാൾ വളരെയധികം തമ്പിയദ്ദേഹത്തിനുണ്ടായിരുന്നു എന്നു തോന്നിപ്പോകും. വാൎയ്യരുടെ നളചരിതത്തിലെ "കുണ്ഡിനനായകനന്ദിനിക്കൊത്തൊരു"

എന്നുള്ള പദത്തോടു തുല്യമായിട്ട്—എന്നല്ല, അതിനെ ജയിക്കുന്നതായിട്ടു തമ്പിയദ്ദേഹത്തിൻെറ ദക്ഷയാഗത്തിലുള്ള ഒരു പദത്തെ താഴെ പകൎത്തുന്നു.

"കണ്ണിണയ്ക്കാനന്ദം നൽകീടുന്നു പാരം കാളിന്ദീനദി സാമ്പ്രതം.
എണ്ണമററുള്ള നല്ലോരേതൽഗ്ഗുണങ്ങളെല്ലാം
വൎണ്ണിപ്പാനാവതല്ല ഫണധരാധീശനു പോലും—കണ്ണിണ

ഞാനെന്നുടലിലഭിമാനം വെടിഞ്ഞു പര-
മാനന്ദാകാരപൂൎണ്ണമാനസന്മാർ,
നാനാമുനികൾ വന്നു സ്നാനവും ചെയ്തു ചെമ്മേ
ധ്യാനം പൂണ്ടിഹ തീരകാനനേ വാഴുന്നഹോ!—കണ്ണിണ

നളിനങ്ങളളിവൃന്ദമിളിതങ്ങൾ കാന്തമാർ തൻ-
അളകാഞ്ചിതാസ്യങ്ങൾ പോൽ വിളങ്ങീടുന്നു
പുളിനങ്ങൾ തന്നിൽ നല്ല കളഹംസലീല കണ്ടു
കളിയല്ലേ മനതാരിൽ വളരുന്നു പരിതോഷം—കണ്ണിണ

ശരദിന്ദുകാന്തി കോലും വരകംബുമണിയൊന്നു
അരവിന്ദപത്രംതന്നിൽ മരുവീടുന്നു
പരമിന്നിതിനേക്കണ്ടു പെരുകുന്നു കൌതുഹലം
വിരവോടിതിനേ ഇപ്പോൾ കരഗതമാക്കീടുവൻ"—കണ്ണിണ

ഇങ്ങനെ ഒത്തു നോക്കുകയാണെങ്കിൽ നളചരിതം ആട്ടക്കഥയേ അതിശയിക്കുന്ന പല ഭാഗങ്ങൾ തമ്പിയദ്ദേഹത്തിൻെറ ആട്ടക്കഥകളിലുണ്ട്. നളചരിതത്തിലെ ദണ്ഡകംതന്നെ കീചകവധത്തിലേ ദണ്ഡകത്തിൻെറ അടുക്കലെങ്ങും ചെല്ലാൻ യോഗ്യതയുള്ളതല്ല. രണ്ടും താഴെ പകൎത്തുന്നു.

## നളചരിതത്തിലെ ദണ്ഡകം.

"ദൈത്യാരിപൂൎവ്വജനദൂത്യം സമേത്യ നിജ-
സാദ്ധ്യം വെടിഞ്ഞു നിഷധേന്ദ്രൻ, സേനയിഹ നിൎത്തി,
താനഥ നടന്നു, ദാന്തദമഭഗിനിയുടെ കാന്തിനദിയിൽ മുഴുകി,
നീന്തുവതിനുഴറി മിഴി രണ്ടും"

ശേഷം ഖണ്ഡങ്ങളും ഈ രീതിയിൽത്തന്നേയുള്ളവയാകയാൽ മുഴുവൻ പകൎത്തുന്നില്ല. ഇനി കീചകവധത്തിലെ ദണ്ഡകം നോക്കാം.

"ക്ഷോണീന്ദ്രപത്നിയുടെ വാണീനിശമ്യ പുനരേണീവിലോചന
നടുങ്ങീ, മിഴിയിണ കലങ്ങീ, വിവശതയിൽ മുങ്ങീ,
പല തടവുമതിനു പുനരവളൊടു പറഞ്ഞളവു
പരുഷമൊഴി കേട്ടടനടങ്ങീ. ൧

ദാസ്യം സമസ്തജനഹാസ്യം നിനച്ചു നിജമാസ്യം നമിച്ചു
പുനരേഷാ, വിജിതസുരയോഷാ, വിഗതപരിതോഷാ,
ശ്രമസലിലബഹുലതരനയനജലമതിലുടനെ
മുഴുകി ബത! മലിനതരവേഷാ." ൨

രീതി അറിയുന്നതിന് ഇത്രയുംകൊണ്ടു മതിയാകുന്നതാകയാൽ ഈ ദണ്ഡകവും മുഴുവൻ പകൎത്തുന്നില്ല. ഇനി ചില പദങ്ങളുടെ ചില ഖണ്ഡങ്ങൾകൂടി ഇവിടെ പകൎത്താം. അവകൊണ്ടും തമ്പിയദ്ദേഹത്തിനുണ്ടായിരുന്ന പ്രാസപ്രസക്തിയും സ്വകൃതികളിൽ സകലരസങ്ങളേയും സ്ഫുരിപ്പിക്കുന്നതിന് അദ്ദേഹത്തിനുണ്ടായിരുന്ന വാസനയും എത്രമാത്രമെന്നു കാണാവുന്നതാണ്.

"സുന്ദര! ശൃണു കാന്ത! മാമകവാചം നിന്ദിതരതികാന്ത!.
മന്ദപവനനാകും സ്യന്ദനമതിലേറി കുന്ദവിശിഖനുമമന്ദ-
മരികിലിതാ വന്നു കണകൾ ചൊരിയുന്നു മുന്നു.
നിൎജ്ജനമീ വിപിനം, നിനക്കധീനമിജ്ജനമെന്നു നൂനം
നിൎജ്ജിതരിപുബല! നിൎജ്ജരവരസമ! സജ്ജശരാസിജ-
ഗജ്ജയി മന്മഥനുജ്വലയതി മമ സഞ്ജ്വരമധികം. ൧

ജയ ജയ നാഗകേതന! ജഗതീപതേ! ജയ ജയ നാഗകേതന!
നയവിനയജലധേ! നമാമി നിൻപാദസരോരുഹം—ജയ ജയ

സാദരം നിന്നുടയ നിദ്ദേശം, കൈക്കൊണ്ടെല്ലാരും
മേദിനിതന്നിലോരോ ദേശം, തോറുമധികം
മോദേന വാണീടുന്നനിശം, ഉള്ളിലാൎക്കുമേ
ഖേദമില്ലൊരു ലവലേശം, അത്ഭുതമല്ല,

കുരുപ്രവരനിഹ സുയോധനൻ, രിപുപ്രകരമദവിനാശനൻ,
ഹരിപ്രതിമനതിയശോധനൻ, ഇതി പ്രശംസതി മഹാജനം—ജയ
പാൎത്ഥിവേന്ദ്ര! ഞാനിവിടെനിന്നു, തിരിച്ചു വേഗം (ജയ
പാൎത്തലംതന്നിൽ സ്വൈരമിന്നു, ഗൂഢമായിട്ടു
പാൎത്ഥന്മാരെങ്ങു മരുവുന്നു, എന്നുള്ളപര-
മാൎത്ഥമറിഞ്ഞീടുവതിന്നു, അവരേ നന്നായ്
വിരഞ്ഞുമുരരിപുപുരത്തിലും, ചിരം ജലനിധികൾതടത്തിലും,
തിരഞ്ഞു ബഹുജനപദത്തിലും, തിരിഞ്ഞതില്ലൊരു വിധത്തിലും—
(ജയ ജയ ൨

കൎണ്ണ! പാൎത്ഥസദൃശനാരിഹ കാൎമ്മുകപാണികളിൽ?.
നിൎണ്ണയമിഹ വാക്കിൽ മാത്രമല്ലോ നിന്റെ വീൎയ്യമെല്ലാം മഹാജള!-
അന്യരാലശക്യഭേദയന്ത്രമതാശു മുറിച്ചില്ലേ? നൃപ- (കൎണ്ണ!
കന്യകാം നിങ്ങൾ കണ്ടിരിക്കവെ കൈക്കലാക്കിയില്ലേ?,
ജന്യശൂരനുത്തരകുരുരാജ്യം ജവമോടു വെന്നില്ലേ? ശത-
മന്യുതന്നെ സമരഭുവി മടക്കിയ മാന്യവീൎയ്യനല്ലേ കിരീടി?—കൎണ്ണ!
അഷ്ടമൂൎത്തി പാൎത്ഥവിക്രമങ്ങളെയഴകൊടു കണ്ടല്ലേ, പരി-
ഹൃഷ്ടനായ് കൊടുത്തു പാശുപതമതു ഹൃദി തവ നിനവില്ലേ?
വിഷ്ടപേഷു ഘോഷയാത്രയുടെ കഥ വിശ്രുതതരമല്ലേ?, ഹാ!
കഷ്ടമിന്നിതൊക്കയും മറന്നു വികത്ഥനങ്ങളെല്ലാം വൃഥൈവ—കൎണ്ണ!
കല്യനെങ്കിൽ നില്ലെടാ!, ഗോകുലചോര! കല്യനെങ്കിൽ നില്ലെടാ!.
തെല്ലുമിഹ മമ മനസി ശൃണു ഭയമില്ല തവ ചതികൾ കൊണ്ടയി!
മണ്ഡലാഗ്രംകൊണ്ടു ഞാൻ, നിന്റെ ഗള- (ജള!—കല്യ
ഖണ്ഡനം ചെയ്തധുനാ, ദണ്ഡപാണിപുരം തന്നിലാക്കീടുവെൻ
ചണ്ഡരിപുമദഖണ്ഡനേ ഭുജദണ്ഡമിതു ശൌണ്ഡതരമറിക നീ-കല്യ

ഇനി തമ്പിയദ്ദേഹത്തിന്റെ ആസ്തികത്വത്തേയും സ്വകൃതിയിൽ ശാന്തരസത്തെ സ്ഫുരിപ്പിക്കുന്നതിനുള്ള സാമൎത്ഥ്യത്തേയും സ്പഷ്ടീകരിക്കുന്നതായി സുഭദ്രാഹരണം തിരുവാതിരപ്പാട്ടിലുള്ള ഒരു ഭാഗംകൂടി താഴെ പകൎത്തുന്നു.

"കൃഷ്ണ!രാമ! മുകുന്ദ! മാധവ! ദേവദേവ! ദയാനിധേ!
വിഷ്ണുദേവ! വിരിഞ്ചവന്ദിത! വിശ്വരൂപ! നമോസ്തുതേ.

വൃഷ്ണിവംശപയോധിചന്ദ്ര! വിചിത്രവൈഭവവാരിധേ!
ജിഷ്ണുമുഖ്യസുരൌഘവന്ദിവ! ദേവദേവ! ജഗൽപതേ!.
ത്വൽപ്രസാദമുദിക്കണം വഴിപോലെ ഞങ്ങളിലെപ്പൊഴും
ചിൽപ്രകാശവിലാസരൂപ! ഭവൽപദാരുണപങ്കജേ
അപ്രമേയ! ഭവിക്കണം ദൃഢഭക്തി ഞാനതിനർത്ഥയേ
വിപ്രിയം തവ ചെയ്തുപോകിലുമായതൊന്നു സഹിക്കണം.
മീനകൂർമ്മവരാഹനരഹരിരൂപ! വാമന! ഭാർഗ്ഗവ!
ഭാനുവംശമണിപ്രദീപ! മഹാനുഭാവ! രഘൂത്തമ!
ദീനവത്സല! ദേവദേവ! കളായകോമളവിഗ്രഹ!
ദാനവാന്തക! പാഹി മാം ജയ പത്മനാഭ! നമോസ്തു തേ"

അകപ്പാടെ നോക്കിയാൽ ഇരയിമ്മൻതമ്പിയോടു തുല്യന്മാരായ കവികൾ മുൻകാലങ്ങളിൽ കേരളത്തിൽ ചുരുക്കമായിരുന്നുവെന്നു തന്നെ പറയേണ്ടിയിരിക്കുന്നു. ആട്ടക്കഥകൾ ആടിക്കാണ്മാൻ കൊള്ളാവുന്നവയും പാടിക്കേൾക്കാൻ കൊള്ളാവുന്നവയും രണ്ടിനും, ഒരുപോലെ കൊള്ളാവുന്നവയും രണ്ടിനും കൊള്ളുകില്ലാത്തവയും ഇങ്ങനെ നാലുവിധമാണല്ലൊ ഉള്ളത്. അവയിൽ രണ്ടിനും (ആടിക്കാണാനും പാടിക്കേൾക്കാനും) ഒരുപോലെ കൊള്ളാവുന്നവയിൽ പ്രഥമഗണനീയങ്ങൾ തമ്പിയദ്ദേഹത്തിൻെറ ആട്ടക്കഥകൾ തന്നെയാണ്.

ഇപ്രകാരം പ്രൌഢസരസകവിയായിരുന്ന ആ മഹാവിദ്വാൻെറ കൃതികൾമൂലം നമ്മുടെ മലയാളഭാഷയ്ക്കു സിദ്ധിച്ചിട്ടുള്ള ഗുണവും അദ്ദേഹത്തിനുണ്ടായിട്ടുള്ള യശസ്സും അപരിമിതങ്ങളാകുന്നു തമ്പിയദ്ദേഹം ദ്രുതകവിതയിലും അനല്പമായ സാമർത്ഥ്യമുള്ള ആളായിരുന്നു. അദ്ദേഹത്തിൻെറ ദ്രുതകവിത്വത്തിനും പാണ്ഡിത്യത്തിനും ദൃഷ്ടാന്തമായി ഒരൈതിഹ്യം കേട്ടിട്ടുണ്ട്. ൧൦൧൩-ാമാണ്ടിടയ്ക്കു പരദേശത്തുനിന്നു മഹാവിദ്വാന്മാരായ രണ്ടു ശാസ്ത്രിദ്വിജന്മാർ ൧൨-ാമാണ്ടു നാടുനീങ്ങിയ തിരുമനസ്സിലെ സന്നിധിയിൽ വന്നു മുഖംകാണിക്കുകയും രാജസദസ്സിലുള്ള വിദ്വാന്മാരെ പരീക്ഷിക്കുന്നതിനായി രണ്ടു ശ്ലോകങ്ങൾ അടിയറവെയ്ക്കുകയും അവയുടെ അർത്ഥം പറഞ്ഞുകൊടുത്താൽ കൊള്ളാമെന്ന് അപേക്ഷിക്കുകയും ചെയ്തു. തിരുമുൻപാകെ നിന്നിരുന്ന തമ്പിയദ്ദേഹം ഉടനെ നിഷ്പ്രയാസമായി ആ ശ്ലോകങ്ങളുടെ അ

ത്ഥം പറയുകയും തൽക്ഷണം ഒരു ശ്ലോകമുണ്ടാക്കി അത്ഥംപറയുന്ന തിനു ശാസ്ത്രിദിഗ്ജന്മാരോടാവശ്യപ്പെട്ടുകയും ശാസ്ത്രിമാർ മടങ്ങി ല ജ്ജാവനതമുഖന്മാരായി പോവുകയും ചെയ്തു. തിരുമനസ്സുകൊണ്ടു സ ന്തോഷിച്ചു തമ്പിയദ്ദേഹത്തിനു രണ്ടുകൈക്കും വീരശൃംഖല കല്പിച്ചു കൊടുക്കുകയും ചെയ്തു. ഇങ്ങനെ പല സന്ദർഭങ്ങളിൽ തമ്പിയദ്ദേഹം പല കവിതകളുണ്ടാക്കുകയും മഹാരാജാവിൽനിന്നു പല സമ്മാന ങ്ങൾ ലഭിക്കുകയും ചെയ്തിട്ടുണ്ട്. തമ്പിയദ്ദേഹത്തിൻെറ കാലത്തു നാടുവാണിട്ടുള്ള എല്ലാ മഹാരാജാക്കന്മാരിൽനിന്നും യുവരാജാക്കന്മാ രിൽനിന്നും അദ്ദേഹത്തിനു പല സമ്മാനങ്ങൾ കിട്ടിട്ടുണ്ട്. അദ്ദേഹ ത്തിനെ മഹാരാജാക്കന്മാർ ഒരു വലിയ ഉന്നതപദവിയിൽ ഏററവും ബഹുമാനിച്ചാണ് വെച്ചിരുന്നത്. കൊട്ടാരത്തിൽനിന്നു തമ്പിയദ്ദേ ഹത്തിനു ശമ്പളവും അരിയും കോപ്പും പകച്ചയുമൊക്കെ പതിച്ചു കൊടുത്തിട്ടുമുണ്ടായിരുന്നു. ഇപ്രകാരം സകലൈശ്വൎയ്യങ്ങളോടും ബ ഹുമതിയോടുംകൂടിയിരുന്ന ആ മഹാവിദ്വാനായ സൽകവിപുംഗവൻ ൧൦൩൧-ാമാണ്ടു കക്കടകമാസത്തിൽ യശശ്ശരീരമാത്രനായിത്തീൎന്നു. അ ദ്ദേഹത്തിൻെറ മാംസശരീരം നമുക്ക് അദൃശ്യമായിപ്പോയിയെങ്കിലും കീൎത്തിശരീരം ഇന്നും കേരളത്തിൽ സൎവ്വത്ര ശോഭിച്ചുകൊണ്ടുതന്നെ നിൽക്കുന്നു. അതിന് ആചന്ദ്രാൎക്കം ഒരു ഹാനിയും വരുന്നതുമല്ല.

---

## ൨൧. കിളിമാനൂർ ചെറുണ്ണി കോയിത്തമ്പുരാൻ.

ഈ കോയിത്തമ്പുരാൻ ൯൦-ാമാണ്ടിടക്ക് കിളിമാനൂർകൊട്ടാ രത്തിൽതന്നെയാണ് ജനിച്ചത്. അവിടുന്ന് ഒരു മഹാവിദ്വാനും ഒന്നാംതരം കവിയുമായിരുന്നു. വിദ്വാനായിരുന്നതിനാൽ വിദ്വാൻ കോയിത്തമ്പുരാൻ എന്നും അക്കാലത്ത് ചിലർ പറയാറുണ്ടായിരുന്നു. ഏററവും ബുദ്ധിമാനായിരുന്നതുകൊണ്ട് ചെറുപ്പത്തിൽതന്നെ വിദ്യാ ഭ്യാസംചെയ്ത് വിദ്വാനാവുക കഴിഞ്ഞു.

അവിടുന്ന് കൊല്ലം ൧൦൦൫-ാമാണ്ടിടയ്ക്ക് തിരുവനന്തപുരത്തു ചെന്ന് ൧൨൨൨-ാമാണ്ടു നാടുനീങ്ങിയ മഹാരാജാവു തിരുമനസ്സിലെ മുഖംകാണിക്കുകയും തിരുവനന്തപുരത്തുതന്നെ താമസിക്കണമെന്ന്

കല്പിക്കുകയാൽ അക്കാലംമുതൽ സ്ഥിരതാമസം തിരുവനന്തപുരത്തുതന്നെ ആക്കുകയും ചെയ്തു. തിരുമനസ്സുകൊണ്ടും മഹാവിദ്വാനും നല്ല കവിയുമായിരുന്നതിനാൽ കോയിത്തമ്പുരാൻെറപേരിൽ അവിടേക്ക് വളരെ സന്തോഷംതോന്നി പ്രതിമാസം ൧൦൦ രൂപാശമ്പളം കല്പിച്ചു പതിച്ചുകൊടുത്തു. അക്കാലത്ത് ൧൦0 രൂപാ ശമ്പളംപതിച്ചുകൊടുക്കുക എന്നുള്ളത് ഒരു വലിയകാര്യമായിരുന്നു. തിരുമനസ്സുകൊണ്ട് കോയിത്തമ്പുരാന് "കവീന്ദ്രൻ" എന്നൊരുപേരുകൂടി വിശേഷാൽ കല്പിച്ചുകൊടുത്തിരുന്നു. പതിവായി കല്പിച്ചുവിളിച്ചിരുന്നതും കവീന്ദ്രൻ എന്നുതന്നെയായിരുന്നു.

കോയിത്തമ്പുരാൻെറ പ്രധാനകൃതികൾ കംസവധം, രാവണവിജയം ഇങ്ങനെ രണ്ടാട്ടക്കഥകളും സന്താനഗോപാലം ശീതങ്കൻ തുള്ളൽക്കഥയുമാണ്. ആട്ടക്കഥകൾ രണ്ടും വളരെ നന്നായിട്ടുണ്ട്. തുള്ളൽക്കഥ ഏകദേശം കുഞ്ചൻനമ്പ്യാരുടെ തുള്ളൽക്കഥകളോട് കിടയായിട്ടുണ്ടെന്നുതന്നെ പറയാം. അങ്ങിനെപറഞ്ഞാൽ അത്ര സർവ്വസമ്മതമായിരിക്കയില്ലെങ്കിലും കുഞ്ചൻനമ്പ്യാരുടെ തുള്ളൽക്കഥകൾ കഴിഞ്ഞാൽ പിന്നെ പ്രഥമഗണനീയം ഇതാണെന്നുള്ളതിൽ പക്ഷാന്തരമുണ്ടാകുമെന്ന് തോന്നുന്നില്ല.

ആട്ടക്കഥകൾരണ്ടും നന്നായിട്ടുണ്ടെങ്കിലും കവിയുടെ പ്രൌഢതയും യോഗ്യതയും മുഴുവൻ പ്രകാശിച്ചിരിക്കുന്നത് രാവണവിജയത്തിലാണ്. കംസവധവും ഒട്ടും മോശമായിട്ടില്ല. മഹാവിദ്വാനായിരുന്ന അവിടേക്ക് അർത്ഥാലങ്കാരത്തിലുണ്ടായിരുന്നതിൽ ഉണ്ടായിരുന്നതുപോലെതന്നെ ശബ്ദഭംഗിയിലും പ്രതിപത്തിയുണ്ടായിരുന്നുവെന്ന് അവിടത്തെ കവിതകൾകൊണ്ട് സ്പഷ്ടമാകുന്നുണ്ട്. കംസവധത്തിൽനിന്നു ചില പദ്യങ്ങളും പദങ്ങളും ഇവിടെ പകർത്തുന്നു.

താപിഞ്ഛരാമലനീലകോമളതനുഃ കാരുണ്യവാരാന്നിധി-
സ്താപധ്വാന്തദിവാകരഃ പ്രണമതാംപിഞ്ഛോരുജ്വലൽകുന്തളഃ
ഗോവത്സാൻകളവേണുരഞ്ജിത കരസഞ്ചാരയൻഗോകുലേ
ഗോപീനാംനയനോത്സവഃ പ്രതിദിനം രേമേസരാമാനുജഃ. ൧

പൃഷ്ടാടോപമരിഷ്ടദൈത്യമവനീപൃഷ്ഠേ ബലിഷ്ഠംപരം
പിഷ്ട്വാസംയതിമുഷ്ടിഭിർദ്ദൃഢതരൈശ്ശ്ലിഷ്ടേതരംമാധവഃ
ഹൃഷ്ടോസൌസമഗാൽസ്വഗോഷ്ഠമചിരാതംദൃഷ്ട്വാശതംനാരദം
തുഷ്ടംഭോജപതിസ്സ ധൃഷ്ടമിദമാചഷ്ടാതിദുഷ്ടാശയഃ. ൨

കാമംസുദാമാപ്പിതദാമജാലം
പ്രേമാകുലാത്മാധൃതവാൻപ്രയാന്തീം
ശ്രീമാൻഗൃഹീതാഗവിലേപപാത്രീം
രാമാനുജഃപ്രാപ്യ്യജഗാദകുബ്ജാം. ൩

ശ്രുത്വാഘോരംഭഗ്നചാപസ്യനാദം
ക്രുദ്ധാസ്സർവേ ചാപപാലാസ്സമേതാഃ
ബദ്ധാടോപംകൃഷ്ണരാമൌമഹാന്തൌ
യുദ്ധായാരാദാഹ്വയാമാസുരുച്ചൈഃ ൪

ചണ്ഡാൻകോദണ്ഡഖണ്ഡൈന്നരവരസചിവാൻ
ചൂർണ്ണയൻചാപപാലാ-
നണ്ണോജാക്ഷസ്തദാനീം ഹലധരസഹജോ
വർണ്ണനീയാപദാനഃ
പൂർണ്ണാമോദംസഗത്വാതദനുകുവലയാ
പീഡവേതണ്ഡവീരം
തൂർണ്ണംനിദ്ധ്യായഗണ്ഡപ്രസൃതമദമിദം
ഹസ്തിപംസംബഭാഷേ. ൫

ഇങ്ങനെ ദ്വിതീയാക്ഷരപ്രാസം, അനുപ്രാസങ്ങൾ മുതലായ ശബ്ദഭംഗികൾ അവിടുത്തെ മിക്കശ്ലോകങ്ങളിലും കാണുന്നുണ്ട്. പദങ്ങളിലും അങ്ങനെതന്നെ.

## പദങ്ങൾ.

എന്തുചെയ്യുതധുനാ ദൈവമേ! ഹാഹാ! എന്തുചെയ്യുതധുനാ.
ശാന്തമാനസൻ കൃപാസിന്ധു മുകുന്ദനിഹ
കാന്തമാരാകും നമ്മെ ഹന്ത! കൈവെടിഞ്ഞിതോ?—എന്തു
ചഞ്ചലമിഴിമാരേ വഞ്ചന ചെയ്തീടുന്ന
പുഞ്ചിരിക്കടാക്ഷങ്ങൾ തഞ്ചും മുഖാംബുജവും

പാഞ്ചാ......യിൽ കൊഞ്ചും വിലാസങ്ങളും
കിഞ്ചന നിനയ്ക്കുമ്പോൾ നെഞ്ചകമുരുകുന്നു—എന്തു
അക്രൂരനാകു മവ നത്ര കിമത്ഥംവന്നു?
നിഷ്ഠുരൻ വന്നമൂലം നിമ്മല ഗുണനിധി
പുഷ്കരവിലോചനൻ നിഗ്ഗമിച്ചതിനോത്താൽ
ഇജ്ജനങ്ങളുടയ ദുഷ്ടതമെന്നേവേണ്ടു—എന്തു
പേടമാൻമിഴിമാക്കങ്ങേടൽശരാത്തിതേട്ട-
മോടകുഴലുമൂതി പാടിക്കളിച്ചീടുന്ന
കോടക്കാർവണ്ണൻ തന്റെ മോടിനിനച്ചു കാമ-
പീഡിതമാരാ യുരുവീടുന്നേനഹോ! പാത്താൽ—എന്തു
ബന്ധുരാംഗനേചെന്നു വീതശങ്കം തടുത്താൽ
ബന്ധുജനങ്ങൾ നമ്മോടെന്തൊന്നു ചെയ്യാനുള്ളൂ
കാന്തനവൻ വിരഹ താന്തമാരാം നമ്മുടെ
സന്താപംതീപ്പാൻ ദൈവം സന്തതം തുണയ്ക്കേണം—എന്തു

രേരേ! ഗോപാലന്മാരേ! വൈകാതെ വീരന്മാരേ! വരുവിൻനേരേ.
ഗോരസം കവന്നുതിന്നു ഭീരുക്കളേ! നിങ്ങളിന്നു
വീരന്മാരേപ്പോലെവന്നു പോരിനെതൃത്തതു ചാരുതരംബത!-എന്തു
ഓത്തിടാതെ വന്നു നിങ്ങൾ സംഗരത്തിന്നു
നേത്തിടുകിൽ ത്തിരിയുന്നു ബാഹുവിക്രമം
ധൂത്തരേ! നിങ്ങളേവെന്നു പാത്ഥിവന്നു മോദമാന്നു
കീത്തിയെ വരുത്തീടുവെൻ അത്തു കയത്തു തിമൃത്തു രണത്തിനു
താഴ്ത്താതേ മുഖ മാത്താതേ ബലമോത്താലത്ഭുതമാം പശുപാലക!-
(രേ രേ

മല്ലന്മാരാകുന്നു നിങ്ങൾപാക്കിലെത്രയും
പല്ലവ ബാലന്മാർ ഞങ്ങൾ സംഗരത്തിന്നു
കല്യരെന്നാലുമിന്നു തുല്യസമരംചെയ്യുന്നു
കൊല്ലുവൻ നിങ്ങളേവെന്നാൽ കില്ലതീനില്ലതു-
മല്ലിഹ മല്ലത! വല്ലാതേ ബഹു ചൊല്ലാതേ നീ!
സല്ലാപേന ജയിക്കുമോ! ചൊല്ലുക—രേ രേ ഹേ മല്ലന്മാരേ,
ദന്തിരാജനേക്കൊന്നതു മോത്തു കാണുമ്പോൾ
ഹന്ത! ബാലന്മാരല്ലേതും മൽകരമുഷ്ടി
കിന്തു തടുത്തീടാമോടാ? ചിന്തയസംപ്രതി വാടാ

അന്തരമെന്നിയേ മൂഢാ!ഹന്തപരന്തമകിന്നരസാബത
ചിന്താതേ പുനരന്ധാ!തേ കൂട്ടംതാഡനമതിനെന്താകിലുമിഹ-.
രേ രേ

വേണ്ടദൃമ്മദം ചാണൂര! മുഷ്ടിക!വാക്കു-
കൊണ്ടുജയിച്ചീടാ വീര! നിങ്ങളെവെല്ലുവാൻ
രണ്ടുപക്ഷംനമുക്കില്ല കണ്ടുകൊൾക വീര്യമെല്ലാം
ഇണ്ടലെന്നിയേ പടയിൽ കണ്ടക! മുഷ്ടികൾകൊണ്ടവി-
രണ്ടു നീ മണ്ടിടും ഭയമാണ്ടിട്ടും കേളുണ്ടോ സന്ദേഹം?-
(പന്നിട്ടക—രേ രേ.

ഇങ്ങനെ ഇതിലെ പദ്യങ്ങളും പദങ്ങളും എല്ലാം സരസങ്ങൾ തന്നെയാണു് എങ്കിലും രാവണവിജയത്തിന്റെ സ്ഥിതിനോക്കുമ്പോൾ ഇതു് അതിലല്പം താഴെയാണെന്നുതന്നെ പറയേണ്ടിയിരിക്കുന്നു. കംസവധം ആട്ടക്കഥയുണ്ടാക്കിയതു് ആദ്യമായിട്ടും വളരെ ചെറുപ്പത്തിലായിരുന്നു എന്നും രാവണവിജയം ആട്ടക്കഥ പിന്നീടുണ്ടാക്കിയതാണെന്നും അപ്പോഴയ്ക്കും കോയിത്തമ്പുരാനു നല്ല യൌവനവും പാണ്ഡിത്യത്തിന്റേയും പ്രൌഢതയുടേയും തികച്ചിലും കവിതയിൽ ധാരാളമായിട്ടു പഴക്കവും പരിചയവും സിദ്ധിച്ചിരുന്നുവെന്നും ഈ രണ്ടു കഥകളുംകൂടി നോക്കിയാൽ സ്പഷ്ടമായിട്ടു കാണാവുന്നതാണു്. രാവണവിജയം ആട്ടക്കഥയുടെ മാതൃം ഒന്നു വേറെതന്നെയാണു്. അതിൽ കംസവധത്തിലുള്ളതിനേക്കാൾ ശബ്ദഭംഗിയും അർത്ഥാലങ്കാരങ്ങളും ചമൽക്കാരവും വളരെ അധികമുണ്ടു്. സാധാരണമട്ടിൽ കുഴക്ക നന്നായിട്ടുള്ള പദങ്ങൾ അതിലില്ലെന്നുതന്നെ പറയാം. അപ്രകാരംതന്നെ ശ്ലോകങ്ങൾക്കും അതിൽ ഇതിലുള്ളതിൽ അധികം മാതൃമുണ്ടു്. രാവണവിജയം ആട്ടക്കഥ കോയിത്തമ്പുരാൻ മഹാരാജാവു തിരുമനസ്സിലെ ഇഷ്ടനായിട്ടു തിരുവനന്തപുരത്തു് താമസിച്ചിരുന്ന കാലത്തുണ്ടാക്കീട്ടുള്ളതാണെന്നു് അതിലുള്ള ചില ശ്ലോകങ്ങൾകൊണ്ടു് സ്പഷ്ടമാകുന്നുണ്ടു്.

വ്യാസാദ്യൈരപ്യമേയേവിലസിതവനമാലാകലാപേന്ദ്രരാപേ
ലാവണ്യൈകാധിപാസേദലിതമരതകാന്തിലശോഭാഭിരാമേ
ആനന്ദാംഭോനിധൌസമ്പ്രതിവിഹരസഖേ!മാനസാനന്ദസിദ്ധ്യൈ
സ്യാനന്ദൂരാലയേശേഉജഗവരശയേശ്രീവിലാസൈകരംഗേ. ൧

ഈ ഒരു വന്ദനശ്ലോകംകൊണ്ടുതന്നെ ഈ കഥ തിരുവനന്തപുരത്തുവച്ചുണ്ടാക്കിയതാണെന്ന് ഏകദേശം തീർച്ചപ്പെടുത്താം. പോരെങ്കിൽ—

അഹംകാരോജ്ജൃംഭൽപ്രതിഭടനൃപാലാംസലഗളോൽ-
ഗളദ്രക്താസിക്തോച്ചലിതകരവാളോൽഭടഭുജഃ
അലംകുർവ്വന്നുർവീതലമഖിലമത്യന്തകൃപണേ-
ഷ്വലംകാരുണ്യാബ്ധിർഭുവിവിജയതാംവഞ്ചിനൃപതിഃ. ൨

വാണീയസ്യ "മനോരമാ" "കുവലയാനന്ദ" പ്രദംയന്മുഖം
പാണീസന്തതചിന്തിതാർത്ഥഘടനാ "ചിന്താമണി" ശ്ചാർത്ഥിനാം
"മീമാംസാ" പദമേവമദ്ധ്യമലഘു "ശ്രുത്യന്ത" സഞ്ചാരിണീ
ദൃഷ്ടിസ്തംനൃപമന്തരാഭഗവതീവിദ്യൈകതോവർത്തതേ. ൩

തദീയകാരുണ്യവശംവദേനകൃതം
മയേദംഖലുബാലബുദ്ധ്യാ
വിനിശ്ചിതാർത്ഥപ്രതിഭാനവന്തോ
വിപശ്ചിതസ്സമ്പ്രതിതൽക്ഷമന്താം. ൪

ഈ മൂന്നു ശ്ലോകങ്ങൾകൊണ്ട് അതു തീർച്ചയാകുന്നുണ്ടല്ലോ. എന്നു മാത്രമല്ല, ഇവയിൽ രണ്ടും മൂന്നും അക്കമിട്ടിരിക്കുന്ന ശ്ലോകങ്ങൾകൊണ്ട് ൧൦൨൨-ാമാണ്ട് നാടുനീങ്ങിയ തിരുമനസ്സിലെ പ്രതാപവും ഗുണവും ഔദാര്യവും വിദ്വത്ത്വവും കോയിത്തമ്പുരാന്റെ പ്രൌഢതയും യോഗ്യതയും രാജഭക്തിയും വിനയവും എല്ലാം സ്പഷ്ടമാകുന്നുമുണ്ടല്ലോ.

ഇനി കഥയിൽ പ്രവേശിച്ചുനോക്കാം. ആദ്യത്തെപ്പുറപ്പാടിന്റെ ശ്ലോകം—

നിത്യംശ്രീനീലകണ്ഠാർച്ചനനിരതമതിസ്സിദ്ധവിദ്യാധരാണാ-
മുത്തംസീഭൂതപാദാംബുജയുഗളരുചിഃശ്രീനിവാസൈകധാമാ
അത്യന്തംശംഖപത്മാദിഭിരനുപമിതൈസ്സാദരംസേവ്യമാനോ
വിഷ്വക്സേനാദിഗുപ്തൈർനിജനഗരവരെരാജരാജോരരാജ. ൧

ഈ ഒരു ശ്ലോകംകൊണ്ടുതന്നെ ഈ കഥയ്ക്കു് കംസവധത്തേക്കാൾ അർത്ഥഗാംഭീര്യവും പ്രൌഢതയും അധികമുണ്ടെന്നു് സ്പഷ്ടമാകുന്നുണ്ടല്ലോ. ഇനി ശൃംഗാരപദത്തിന്റെ ശ്ലോകം നോക്കാം.

കാലേകാളാഗരുശ്യാമളബഹളതമഃകാളകൂടംകരാഗ്രൈ
പ്രാലേയാംശൌനിപീയോരസിനിഹിതപദേനീലകണ്ഠോപമാനേ
കൽഹാരോദ്യന്മധൂളീപരിമളപവനാമോദിതോപാന്തഭൂമൌ
രേമേരാമാസമേതസ്സുരതരുജടിലാരാമദേശേധനേശഃ.

ഈ ശ്ലോകങ്ങളിൽ ശബ്ദഭംഗിയേക്കാൾ അർത്ഥത്തിലാണു് കവി അധികം നിഷ്കർഷിച്ചിരിക്കുന്നതെന്നു് സ്പഷ്ടമാണല്ലോ. ഇങ്ങനെ അർത്ഥാലങ്കാരഭരിതങ്ങളായ പദ്യങ്ങളാണു് ഇതിൽ അധികമുള്ളതു്. രാവണൻ കൈലാസത്തെ പ്രാപിച്ചതായ ശ്ലോകം—

കലിതപുണ്യജനൈകസമാഗമാം
പൃഥുനിതംബവതീമളകാഞ്ചിതാം
അലഘുപീനപയോധരമണ്ഡിതാ-
മചലഭൂമിമസൌസമുപാവിശൽ.

ആ അചലഭൂമിയെ ധ്വനികൊണ്ടു് ഇപ്രകാരം ഒരു സർവാംഗസുന്ദരിയാക്കിത്തീർക്കുന്നതിനു് സാധാരണ കവികൾക്കു് കഴിയുന്നതല്ലല്ലോ. ഇനി ശബ്ദാലങ്കാര പ്രധാനങ്ങളായ ശ്ലോകങ്ങൾ നോക്കുകയാണെങ്കിൽ അവയും ഇതിൽ ധാരാളമുണ്ടു്.

ഘനാരവഘനാരവപ്രതിമകണ്ഠരന്ധ്രോൽഗളൽ-
ഘനാരവസമാഹിതഃഹിതകദംബകർണ്ണാന്തരാഃ
പ്രഹസ്തശുകസാരണപ്രമുഖമന്ത്രിവീരാസ്തദാ
പ്രഹൃഷ്ടമനസോ രിപൂൻസിമതീഘോരമാചക്ഷിരേ. ൧

തരിച്ചീടുംബാഹാബലദഹനമദ്ധ്യേരിപുജനം
പൊരിച്ചീടുംവണ്ണംദശമുഖനണഞ്ഞോരുസമയേ
സ്മരിച്ചീടാതേകണ്ടപിചനിജനാഥംധനപതിം
തിരിച്ചോടിപ്പേടിച്ചഖിലമപിയക്ഷേശപരബലം. ൨

ആശോശേഷിനിശാചരേശപരശരാവേശാവശേമന്ത്രിണോ-
പ്യാശാമാശ്രുതദാശ്രുഗാശികശരീരാശ്ലോകശക്ത്യാവിശൻ
ശശ്വത്തൽപിശിതാശവംശകലശാംഭോരാശിനൈശാകര-
ഛരയാകാശനികാശവേശലയശോരാശിസ്തതോജ്ജംഭതേ. ൩

നിരാകൃതിംയഭക്തൈവാനരാകൃതിം
സനന്ദിനംശിഖരിശരാസനന്ദിനം
തദാഘവോസ്ഥിതിഭയദ സ്തദാഘവോ
യുഗാന്തരാൽസകപിട്ടജായുഗാന്തരാൽ. ൪

ഇങ്ങനെ നോക്കിയാൽ പ്രാസം, അനുപ്രാസം, യമകം മുതലായ ശബ്ദഭംഗികളോടുകൂടിയ ശ്ലോകങ്ങളും ഇതിൽ അനവധിയുണ്ട്. അൎത്ഥപുഷ്ടിക്ക് കുറവുകൂടാതെ ശബ്ദഭംഗിവരുത്താനും ശബ്ദങ്ങൾക്കു വൈകല്യംകൂടാതെ അൎത്ഥാലങ്കാരങ്ങളെ വരുത്താനും കോയിത്തമ്പുരാന് ഒരു പ്രയാസമുണ്ടായിരുന്നില്ല. എന്നാൽ ഇതിൽ ൧ എന്നക്കമിട്ടിരിക്കുന്ന "ഘനാരവ" ഇത്യാദി ശ്ലോകത്തിലെ "ആചക്ഷിരേ" എന്ന പാഠം "ആചമക്ഷിരേ" എന്നു വേണ്ടതായിരുന്നു എന്നും മററും ചില വിദ്വാന്മാർ പറയുന്നതുകേട്ടിട്ടുണ്ട്. അങ്ങനെ വേണ്ടതായിരുന്നുവെങ്കിൽ ഇങ്ങനെ പ്രയോഗിച്ചിരിക്കുന്നതു് പ്രമാദംകൊണ്ടായിരിക്കാമെന്നല്ലാതെ മഹാവിദ്വാനായിരുന്ന അവിടേയ്ക്ക് അറിഞ്ഞുകൂടാഞ്ഞിട്ടെന്ന് ഒരിക്കലും വരുന്നതല്ല. വല്ല വ്യാകരണപ്രകാരവും "ആചക്ഷിരെ" എന്നുമാകാം എന്നും വന്നേയ്ക്കുകയില്ലെന്നും നമുക്ക് തീൎച്ചപ്പെടുത്തുവാൻ നിവൃത്തിയില്ല. പരമാൎത്ഥം വിചാരിച്ചാൽ ഇപ്രകാരമുള്ള മഹാകവികളുടെ കവിതകളെക്കുറിച്ച് വൈയാകരണന്മാരല്ലാത്തവർ ഒന്നുംതന്നെ പറയരുതാത്തതാണ്. "നശബ്ദബ്രഹ്മാഖ്യം പരിമളമനാഘ്രായചജനോകവീനാം ഗംഭീരേവചസിഗുണദോഷാനുചയതു" എന്നാണല്ലൊ ഒരു വിദ്വാൻ പറഞ്ഞിരിക്കുന്നതു്. അതിനാൽ വ്യാകരണസംബന്ധങ്ങളായ കാൎയ്യങ്ങളെ വൈയാകരണന്മാർ തീൎച്ചപ്പെടുത്തിക്കൊള്ളട്ടെ. നമുക്ക് ഇനി ഇതിലെ പദങ്ങളേപ്പററി ചിന്തിക്കാം.

ഇതിലേ പദങ്ങൾ നോക്കുകയാണെങ്കിൽ അവയ്ക്കും ശ്ലോകങ്ങളുള്ളതിൽ ഒട്ടും കുറയാത്ത ഗുണങ്ങളുണ്ടെന്ന് കാണാവുന്നതാണ്.

പുണ്യജനാധിപതേ! കുശലം പരിപൂൎണ്ണഭാഗ്യജലധേ!
പുണ്യവിജിത ഭുവനാധിനാഥ പദ!
പുരശാസന പദ ഭജന പരായണ!—പുണ്യ

ചിത്രമഹോ തവ വചനമിതെല്ലാം, ഇങ്ങനെ പര-
ചിത്തമറിഞ്ഞുരചെയ്യുതുകൊള്ളാം
അത്ര ഭവാനൊടു ചൊൽവതിനില്ല; ഇങ്ങൊരുകാൎയ്യ-
മത്രയുമായിനിയുള്ളതുചൊല്ലാം, കേട്ടാലുമെങ്കിൽ,
വൎത്തമാനമിഹ പാവകൻ, അവനു
വൎയ്യകാരിലൊരുപാചകൻ, പവന-
നത്രയല്ല ബഹുസേവകൻ, പറവ-
തെത്രയിന്നു ചില വാചികം.
അത്യുദാരമതിയായനിൻസഹജ-
കൃത്യമാകുമപവാദമയേ! തവ
ഇത്രിഭുവനമതിലാകെ നിറഞ്ഞതി-
നത്തലിങ്ങു സത്യമിന്നു ചൊൽവതു—പുണ്യ

ഗൂഢമതായുണ്ടൊരുസംസാരം, ത്രിദിവേചിലർ
കൂടിയിരുന്നതിലുണ്ടൊരു സാരം
മൂഢദശാനന ചരിതവിചാരം, ഇല്ലയോയെന്നും
മോദമിതോ ധനദനു ഹൃദിഭാരം, ഞാനവരോടു
കൂടെയങ്ങുപറയുന്നതോ, ഇതനു—
കൂലമെന്നതുവരുന്നതോ, ശശിനി
ചൂടുശങ്കകരുതുന്നതൊ,പ്പമവ-
രോടതിന്നുപറയാവതോ?
ഈടെഴുന്നഭുജവീൎയ്യവാരിനിധി
ഈശനോടുസഖിയായ ധനേശ്വരൻ
പാടവമൊടുയുധിനേക്കിലഹോഹൃദി
പേടിതേടിയോടുമിന്നുദശമുഖൻ—പുണ്യ

വല്ലതുമസ്ഥാനമുക്കനുവാദം, എന്നിരിക്കിലും
കല്യമതേനിങ്കലുമപവാദം
ചൊല്ലുകനീഗുണമവനതിൽമോദം, വന്നുവെന്നാകിൽ
നല്ലതുവരുവതിനെന്തുവിവാദം, അവൻെറ മുൻപിൽ

മല്ലനേർമിഴികളാടണം സദസി
മന്ദമെന്ന്യേ ഞങ്ങൾപാടണം, ഇടയിൽ
വല്ലകീഗതികൾകൂടണം, സകല-
മല്ലലിവനുടയകാരണം.
ചൊല്ലെഴുന്ന ജനപീഡ ചെയ്യുതിഹ
ചൊല്ലുവാനുമെളുതല്ലതഹോ! ജഗ-
ദല്ലലൊഴിവതിനു കഴിവുപരം നഹി
കില്ലുകളക ചൊല്ലിവിടുകദൂതരെ—പുണ്യ
യാതുധാനശിഖാമണേ! ശൃണു രാജരാജനിയോഗം
വീതസംശയമിഹവീര!
ഏതുമേപിഴയാതെ നന്മുഖ
ജാതമാം മൊഴി ചൊൽവനിദാനീം—യാതു

തിങ്കൾമൌലിതൻ പാദ പങ്കജംഭജിച്ചുഞാൻ
ലങ്കയിൽനിന്നുപോന്നശേഷം, തൽകൃപാലേശ-
മെങ്കലുണ്ടായിപരിതോഷം കലന്നഹോ! ഗത!
ശങ്കമിഹമരുവുന്നു ഞാൻ ഭവ-
സങ്കടങ്ങളൊഴിപ്പതിനായിഹ
ശങ്കരനുടെ ചരണം ശരണം വരണം മേ-
ലിലുമിഹ സതതം മേ—യാതു

പാരിടമഖിലവും പാരാതെനിജഭുജ
സാരാനലങ്കൽ നീയെരിച്ചു, എന്നല്ലപര
ദാരങ്ങളെയപഹരിച്ചു, ഇവണ്ണമോരോ
ഘോരതരദുരിതോരുജലനിധി-
താരണേഗതിയാരയേ! തവ
ചേരുവതല്ലിവയൊന്നുമഹോ! ബഹുപാപം
അരുതിനിജനതാപം—യാതു

വാസവമുഖനാകവാസിവൃന്ദങ്ങളെൻറ
ശാസനംകേൾക്കേണമെല്ലാരും അതിനു കമ-
ലാസനവരബലംപോരും, എന്നുള്ളഗർവ്,-
മാസകലമപി തീരുമിഹപുര-
ശാസനൻപദദാസജനപരി-

ഹാസവിധം തുടരുന്നതിന്നൊരുപായം
ഇല്ലിഹനിരപായം—യാതുധാനശിഖാമണേ!

ഇങ്ങനെ സരസങ്ങളായ പദങ്ങൾ ഇതിൽ അനവധിയുണ്ടു്. രംഭയോടു രാവണന്റെ പദം, രംഭയുടെ മറുവടിപ്പദം, മുതലായവ എത്രമാത്രം നന്നായിട്ടുണ്ടെന്നുള്ളതിനു കണക്കില്ല. ഇതിലുള്ള മിക്ക പദങ്ങളും നല്ല പാട്ടുകാൎക്കു് ദേശികസമ്പ്രദായത്തിലും പാടാവുന്നവയാണു്. ഇപ്രകാരം പുതിയ മട്ടുകളെ സൃഷ്ടിച്ചിരിക്കുന്നതിനാൽ കോയിത്തമ്പുരാൻ നല്ല സംഗീതവിദ്വാനായിരുന്നു എന്നുള്ളതു സ്പഷ്ടമാകുന്നുണ്ടു്. ഇനി അവിടുന്നുണ്ടാക്കീട്ടുള്ള തുള്ളൽക്കഥ നോക്കാം. അതു നോക്കുമ്പോൾ അവിടത്തെ രസികത്വങ്ങൾ മുഴുവനും പ്രകാശിപ്പിച്ചിരിക്കുന്നതു് അതിലാണെന്നു തോന്നും. അതിലെ ഫലിതപ്രയോഗങ്ങൾ അനന്യസാധാരണങ്ങൾതന്നെയാണു്. ചില ഭാഗങ്ങൾ താഴെ പകൎത്തുന്നു.

"അന്തമില്ലാതുള്ള ശബ്ദാഗമത്തിന്റെ
ഗന്ധമെന്നാലും ഗ്രഹിക്കാത്ത പൂരുഷൻ
ഗ്രന്ഥം ചമപ്പാൻ തുടങ്ങുന്നതു നല്ല
പന്തിയാമെന്നുതോന്നുന്നില്ലിനിക്കെടോ
കുന്തിരിക്കംവിററുകാലംകഴിപ്പവൻ
കുന്തപ്പയററുതുടൎന്നാൽ നടക്കുമോ?
* * * * * *
* * * * * *
എന്തൊരുദ്രോഹ"മേവമോരോവിധം
ചിന്തിച്ചിരുന്നുചിരിക്കും ചിലജനം
അന്തരംഗത്തിലെനിക്കിന്നതുകൊണ്ടു
സന്താപമില്ലെന്നറികമാലോകരേ?
അന്തണാധീശ്വരനെന്റെഗുരുനാഥൻ
* * * * * * *
* * * * * * *
തന്തിരുപ്പാദമെന്നുള്ളിൽ വാഴുംവിധൌ
ചിന്തിതം സാധിപ്പതിന്നില്ല സംശയം.

പന്തംകൊളുത്തിപ്പിടിച്ചാൽ രജനിയിൽ
പന്ഥാവിലുണ്ടോ വിഷമം നടക്കുവാൻ?
ബന്ധമുണ്ടാകിലിന്നേതൊരുകാൎയ്യവും
സന്ധിക്കുമെന്നു ചൊല്ലീടുന്നു സജ്ജനം.
പണ്ടുള്ളതൊക്കെയും പാരം മനോജ്ഞമി-
ന്നുണ്ടായിടുന്നതിലൊന്നിലുമില്ലൊരു
പണ്ടമെന്നേവം പറഞ്ഞു ചിരിക്കുന്ന
പണ്ടങ്ങൾ സാഹിത്യസാരം ഗ്രഹിക്കുമോ?
കണ്ടാലറിവാൻ തനിക്കെളുതല്ലാഞ്ഞു
കണ്ടവരോടു ചോദിച്ചറിഞ്ഞിന്നിതു-
കൊണ്ടു ദൂഷിച്ചു നടക്കും ജനത്തിന്റെ
കണ്ഠത്തുളച്ചവൻ കശ്മലൻപന്മജൻ
ഉണ്ടാമബദ്ധങ്ങളെന്നു ഭയപ്പെട്ടു
മിണ്ടാതിരിപ്പാൻ മരപ്പാവയല്ല ഞാൻ.

പ്രസംഗവശാൽ അനേകസംഗതികളെ ധ്വനിപ്പിക്കുന്നതിനു കോയിത്തമ്പുരാനുണ്ടായിരുന്ന സാമൎത്ഥ്യം അനന്യസാധാരണംതന്നെയാണ്.

തോപ്പുനാറു പട്ടർ മധുരക്കറിവച്ചു
വാഴ്പിന്നരികേ സ്ഥലം പോട്ടുകൊണ്ടുടൻ
വീഴ്പുവിടാതവൻ നാല്പതുകോരിക
പാൽപ്രഥമൻ ചെലുത്തിടിനാനക്ഷണം.
വായ്പുള്ള മോഹം നിലയ്ക്കാഞ്ഞു പിന്നെയും
അപ്പുംവിളിച്ചു കുടിച്ചുതുടങ്ങിപോൽ.
സാപ്പാടുമോഹിച്ചു സാഹസംചെയ്കയാ-
ലപ്പാടുവന്നുപോയെന്നല്ല രാത്രിയിൽ
കാപ്പാസപഞ്ചകം ദാനം കഴിക്കുവാൻ
തീപ്പായ്‌വിധിച്ചുപോൽ ശേഷമെല്ലാവരും.
ആൾപ്പിടിയൻ കാലനെത്തിയാൽ കണ്ണുകൊ-
ണ്ടുപ്പിടികാട്ടിയാൽ മിണ്ടാതെപോകുമോ?
അപ്പാതിരിയ്ക്കുള്ള ഘോഷംനിനയ്ക്കിലീ-
സ്സാപ്പാടു കിഞ്ചിൽച്ചുരുക്കിയൊരുവിധം

ചോപ്പൻപഴുക്കയും വെററിലയുംനല്ല
ചാപ്പാണനാകുംപുകലയും പോട്ടങ്ങു
വാപ്പാടവുംപാടി വാരിയത്തുള്ളൊരു
ചാപ്പിൽചരിഞ്ഞുകിടക്കതന്നെ സുഖം.

ഇവിടെ കാപ്പാസപഞ്ചകം ദാനംകഴിക്കണമെന്ന് ശേഷമെല്ലാവരും വിധിച്ചു എന്നു പറഞ്ഞിരിക്കുന്നതുകൊണ്ട് തോപ്പനാർപട്ടര മരിച്ചുപോകയേയുള്ളു എന്ന് എല്ലാവരും തീച്ചപ്പെടുത്തി എന്നും "കണ്ണുകൊണ്ടുപ്പിടികാട്ടിയാൽ" എന്നുള്ളതുകൊണ്ട് അദ്ദേഹം കണ്ണുമിഴിച്ചു ചില ഭയങ്കരവികാരങ്ങൾ കാണിച്ചു എന്നും, "വാരിയത്തുള്ളൊരു ചാപ്പിൽ" എന്നുള്ളതുകൊണ്ട് ഇതു പറഞ്ഞയാൾക്ക് സംബന്ധം വാരിയത്തായിരുന്നു എന്നും അദ്ദേഹത്തിന്റെ പതിവായിട്ടുള്ള ശയനം ഒരു ചാപ്പിലായിരുന്നു എന്നും ധ്വനിക്കുന്നുണ്ടല്ലൊ. എന്നാൽ അതൊന്നും സ്പഷ്ടമായിട്ടു പറഞ്ഞിട്ടുമില്ല. ഇങ്ങനെയുള്ള പ്രയോഗങ്ങൾ ഈ തുള്ളൽക്കഥയിൽ വളരെയുണ്ട്.

പച്ചമാങ്ങാപ്പുളിശ്ശേരികൊതിച്ചെന്റെ
യച്ഛനും ഞാനുമായത്ര പോന്നീടിനേൻ
ഇച്ഛയില്ലാഞ്ഞല്ല മൂസ്സതുപോരാഞ്ഞു
കൊച്ചുകുട്ടമ്പിനി താനേവസിക്കുമോ?

ഇവിടെ ഇതു പറഞ്ഞയാളുടെ ജ്യേഷ്ഠൻ വിവാഹം കഴിച്ചിട്ട് അധികനാളായിട്ടില്ലെന്നും അവരുടെ മാതാവ് മരിച്ചുപോയിരിക്കുന്നു എന്നും സ്പഷ്ടമായി ധ്വനിക്കുന്നുണ്ടല്ലൊ. ശ്രീകൃഷ്ണന്റെ അശ്വമേധത്തിന്റെ വട്ടങ്ങളും ആഘോഷങ്ങളും ബ്രാഹ്മണരുടെ സംഭാഷണങ്ങളും നേരമ്പോക്കുകളും എല്ലാം തിരുവനന്തപുരത്ത് മുറജപാഘോഷത്തിന്റെ പ്രതിഛായതന്നെയാണ്. ആവക വർണ്ണനങ്ങളിലും പുത്രശോകാന്ധനായ ബ്രാഹ്മണൻ ശ്രീകൃഷ്ണനെ ദുഷിക്കുന്ന ഘട്ടത്തിലും മററുമാണ് കോയിത്തമ്പുരാന്റെ രസികത്വങ്ങളും ഫലിതപ്രയോഗസാമർത്ഥ്യവും മുഴുവനും പ്രകാശിച്ചിരിക്കുന്നത്. ആകപ്പാടേനോക്കിയാൽ ഈ തുള്ളൽക്കഥ വളരെ നന്നായിട്ടുണ്ടെന്ന് വീണ്ടും പറയേണ്ടിയിരിക്കുന്നു. ഈ കൃതി മുഴുവനും ഉണ്ടാക്കിത്തീരുന്നതിനു മുൻപേ ആ സരസപ്രൌഢകവി അകാലമൃത്യുവിനാൽ ഗ്രസ്തനായിപ്പോയത്

ഈ കേരളഭാഷയുടേയും കേരളീയരുടേയും ഭാഗ്യദോഷംകൊണ്ടെന്ന ല്ലാതെ മററൊന്നും പറയാൻ കാണുന്നില്ല. എന്നാൽ, ഇങ്ങനെ സംഭ വിക്കാനുള്ള കാരണമായി ചിലർ പറയുന്നതു്.

"ഗ്രന്ഥം ചമപ്പാൻതുടങ്ങുന്നതുനല്ല
പന്തിയാമെന്നു തോന്നുന്നില്ലെനിക്കെടോ!"

എന്നും

"നേത്രപ്പഴപ്രഥമൻ വിരോധംനമു-
ക്കാന്ത്രക്കഴപ്പെന്നു മററൊരു ഭൂസുരൻ."

എന്നും മററുമുള്ള അറങ്ങളാണു്. വാസ്തവമെങ്ങനെയോ എന്തോ. ഏതായാലും കാര്യമിങ്ങനെയാണു് പററിയതു്.

കോയിത്തമ്പുരാൻ സംസ്കൃതത്തിലും ഭാഷയിലുമായി അനേകം പാട്ടുകളും സംകീർത്തനങ്ങളും ഒററശ്ലോകങ്ങളുമുണ്ടാക്കീട്ടുണ്ടു്. ഒരി ക്കൽ മഹാരാജാവു തിരുമനസ്സുകൊണ്ടു് എഴുന്നള്ളി പൊന്നുംശീവേലി കണ്ടുകൊണ്ടുനിൽക്കുന്നസമയം അടുക്കൽനിന്നിരുന്ന കോയിത്തമ്പുരാ നോടു്

"ശിബികായാം വിഭാത്യേഷ ശ്രീമാനംബുജലോചനഃ"

എന്നൊരു ശ്ലോകാർദ്ധം കല്പിച്ചു എന്നും ഉടനെ അതിന്റെ ഉത്തരാ ർദ്ധമായി കോയിത്തമ്പുരാൻ

"കനകാദ്രിസമാരൂഢ ഘനകാന്തിഃ ബിഡംബയൻ"

എന്നു ചൊല്ലിയെന്നും പിന്നെയൊരിക്കൽ ആറാട്ടിനു് ശ്രീപത്മനാ ഭസ്വാമിയെ ശംഖുമുഖത്തേക്കു് (പടിഞ്ഞാറെ സമുദ്രതീരത്തേക്കു്) എഴുന്നള്ളിച്ചുകൊണ്ടു് പോകുമ്പോൾ അകമ്പടിയായി എഴുന്നള്ളുന്ന മഹാരാജാവു് തിരുമനസ്സുകൊണ്ടു് മാർഗ്ഗപാർശ്വങ്ങളിലുള്ള സൌധവാ തായനങ്ങളിൽ സുന്ദരിമാരായ സ്ത്രീകളുടെ മുഖങ്ങൾ നിരന്നുകണ്ടിട്ടു് കോയിത്തമ്പുരാനോടു്

രാകാശശാങ്കകലിതായതമാലികേവ
മുഗ്ദ്ധാംഗനാവദനപംക്തിരിഹാവഭാതി"

എന്നു കല്പിച്ചു എന്നും ഉടൻ കോയിത്തമ്പുരാൻ അതിൻെറ ഉത്തരമായി

"കിന്ത്വത്രപങ്കജധിയാ മധുപാവലീവ
ദൂരാത്സമാപതതികാ വിജനാക്ഷിപംക്തി"

എന്നു ചൊല്ലിയെന്നും മറ്റുമുള്ള ഐതിഹ്യങ്ങൾ പ്രസിദ്ധങ്ങളാണല്ലൊ. ഇതുകൊണ്ടു കോയിത്തമ്പുരാൻ ഒരു ദ്രുതകവിയായിരുന്നുവെന്നു സ്പഷ്ടമാകുന്നുണ്ടല്ലൊ. ഇങ്ങനെ അവിടുന്നു മഹാരാജാവുതിരുമനസ്സിലെ സന്നിധിയിൽവെച്ചു പല സന്ദർഭങ്ങളിൽ പല പദ്യങ്ങളുണ്ടാക്കീട്ടുണ്ട്. അപ്പോഴെല്ലാം തിരുമനസ്സുകൊണ്ടു സന്തോഷിച്ചു വീരശൃംഖല, വള, കടുക്കൻ, മോതിരം, മുതലായ സമ്മാനങ്ങൾ കല്പിച്ചു കൊടുത്തിട്ടുമുണ്ട്. മഹാരാജാവു തിരുമനസ്സിലേക്കു കോയിത്തമ്പുരാൻെറ പേരിലുള്ള സ്നേഹവും സന്തോഷവും കോയിത്തമ്പുരാനു തിരുമനസ്സിലേക്കുറിച്ചുള്ള കൂറും ഭക്തിയും അപരിമിതങ്ങളായിരുന്നു. കോയിത്തമ്പുരാൻെറ രാജഭക്തിയെയും മഹാരാജാവുതിരുമനസ്സിലെ ഔദാൎയ്യത്തെയും വിശദീകരിക്കുന്നതായി കോയിത്തമ്പുരാൻ ഉണ്ടാക്കീട്ടുള്ള ഒരു ശ്ലോകം താഴെ ചേൎക്കുന്നു.

അൻപത്താറുഴിഭാഗാന്തരമതിൽ മരുവീടുന്നഭൂപാലമീശ-
ക്കൊമ്പന്മാരുണ്ടനേകം ശിവശിവ! ധരണീഭാരമാത്രം നിനച്ചാൽ
തുമ്പപ്പൂവെണ്മതേടുംപടി നിജയശസാ ലോകമിന്നാത്തരാണാം
സമ്പത്തേകീടുവാനീത്രിഭുവനമതിലെൻ തമ്പുരാനേകനത്രേ.

കോയിത്തമ്പുരാനു തിരുമനസ്സിലേപ്പേരിൽ ഇത്ര ഭക്തിയും തിരുമനസ്സിലേക്കു കോയിത്തമ്പുരാൻെറ പേരിൽ അത്രമാത്രം കാരുണ്യമുണ്ടായിരുന്നു എങ്കിലും ഒരിക്കൽ ഒരു സ്വല്പമായ കാരണത്താൽ വലിയതിരുവുള്ളക്കേടുണ്ടാവുകയും കോയിത്തമ്പുരാൻ തിരുമുമ്പാകെ ചെല്ലേണ്ടെന്നു കല്പനയാവുകയും ചെയ്തു. "രാജാക്കന്മാരെസ്സേവിച്ചാൽ പട്ടുംകിട്ടും വെട്ടുംകിട്ടും" എന്നും "രാജസ്സേവാമനുഷ്യാണാം അസിധാരാവലേഹനം" എന്നുംമറ്റുമുള്ളതു പ്രസിദ്ധങ്ങളാണല്ലൊ. എങ്കിലും തിരുമനസ്സിലെ ആ വിരോധം അത്ര ദീൎഘകാലം നിന്നില്ല. മേല്പറഞ്ഞപ്രകാരം കല്പനയായി കുറഞ്ഞൊരുദിവസം കഴിഞ്ഞപ്പോൾ

കോയിത്തമ്പുരാൻ ഏതാനും ശ്ലോകങ്ങളുണ്ടാക്കി തിരുമനസ്സിലേക്കയച്ചു. അവയുടെ എല്ലാം നാലാംപാദം—കരീന്ദ്രേകാരുണ്യംകലയിതുമയംപല്ലവസര:—എന്നായിരുന്നു. "കരീന്ദ്രൻ" എന്നുള്ളതു് കോയിത്തമ്പുരാന്നു് തിരുമനസ്സുകൊണ്ടു് സന്തോഷസമേതം കല്പിച്ചുകൊടുത്തിട്ടുള്ള ഒരു വിശേഷപ്പേരാണെന്നു് മുൻപു് പറഞ്ഞിട്ടുണ്ടല്ലോ. ശ്ലോകങ്ങൾകണ്ടു് തിരുമനസ്സുകൊണ്ടു് വളരെ സന്തോഷിക്കുകയും കോയിത്തമ്പുരാൻ യഥാപൂർവ്വം തിരുമുമ്പാകെ ചെന്നുകൊള്ളുന്നതിന്നു് കല്പിച്ചനുവദിക്കുകയും ചെയ്തു. അതിൽപിന്നെ കോയിത്തമ്പുരാൻ ആജീവനാന്തം തിരുമനസ്സിലെ കാരുണ്യാമൃതഭാജനമായിത്തന്നെയാണു് താമസിച്ചിരുന്നതു്.

ഇപ്രകാരം മഹാവിദ്വാനും നല്ല കവിയുമായിരുന്ന ആ മഹാപുരുഷൻ മുപ്പത്തിരണ്ടുവയസ്സു് തികയുന്നതിന്നു മുമ്പുതന്നെ ഇഹലോകം വിട്ടു പോയതു വിചാരിക്കുമ്പോൾ ഏതൊരു ഭാഷാഭിമാനിയുടെ മനസ്സാണു് ആകുലീഭവിക്കാത്തതു്.

---

## ൨൨. മാൎത്താണ്ഡവൎമ്മമഹാരാജാവു തിരുമനസ്സുകൊണ്ടു്.

൧൦൩൬-ാമാണ്ടു നാടുനീങ്ങിപ്പോയ ഉത്രംതിരുനാൾ മാൎത്താണ്ഡവൎമ്മമഹാരാജാവു് തിരുമനസ്സുകൊണ്ടു് തിരുവവതാരം ചെയ്തതു് ൯൯൦-ാമാണ്ടു ചിങ്ങമാസത്തിലാണു്. അവിടെയ്ക്കു് പ്രധാനമായി നൈപുണ്യമുണ്ടായിരുന്നതു് ഇംഗ്ലീഷുവൈദ്യത്തിലായിരുന്നു. കവിത്വവും ഉണ്ടായിരുന്നില്ലെന്നല്ലാതെ അവിടുന്നു് ഒരു മഹാകവിയായിരുന്നില്ല. "സിംഹധ്വജചരിതം" എന്നൊരാട്ടക്കഥയല്ലാതെ മറ്റൊന്നും അവിടുത്തെ കൃതിയായി കാണുന്നില്ല. ആ ആട്ടക്കഥ ചീത്തയായിട്ടില്ലെന്നല്ലാതെ കവിതയ്ക്കു് വലിയ ഗുണമൊന്നുമുള്ളതായി് അഭിജ്ഞന്മാർ വിചാരിക്കുന്നുമില്ല. എങ്കിലും അവിടുന്നു നിമിത്തം നമ്മുടെ മലയാളഭാഷയ്ക്കു് പലവിധത്തിൽ അനേകം ഗുണങ്ങൾ സിദ്ധിച്ചിട്ടുള്ളതിനാൽ അവിടത്തേക്കൂടി കേരളകവികളുടെ കൂട്ടത്തിൽ ഗണിക്കാതെ ഇരിക്കാൻ മനസ്സുവരുന്നില്ല.

ആ തിരുമനസ്സിലേക്ക് കഥകളിയിൽ വളരെ പ്രതിപത്തിയുണ്ടായിരുന്നു എന്നുള്ളതു പ്രസിദ്ധമാണല്ലൊ. അവിടുന്ന് ഇളംകൂറായി പൂജപ്പുരക്കൊട്ടാരത്തിൽ എഴുന്നെള്ളിത്താമസിച്ചിരുന്ന കാലത്തു സ്വന്തമായി ഒരു കഥകളിയോഗം ഏൎപ്പെടുത്തിയിരുന്നു. ആ യോഗത്തിൽ വേഷക്കാർ, പാട്ടുകാർ, കൊട്ടുകാർ, ചുട്ടിക്കാർ മുതലായവർ എല്ലാം ഒന്നാംതരക്കാർതന്നെയായിരുന്നു. കോപ്പുകളെല്ലാം മരപ്പണിയിലും വെള്ളിപ്പണി മുതലായവയിലും അടിതീയങ്ങളായിരുന്നു. ആ കഥകളിയോഗത്തിൽ പ്രധാനിയും ഭാരവാഹിയുമായിരുന്നതു് തിരുമനസ്സിലെ സേവാനം പള്ളിയറവിചാരിപ്പുകാരനമായിരുന്ന ഈശ്വരപിള്ളയെന്ന യോഗ്യപുരുഷനായിരുന്നു. ആ കഥകളിയോഗം ആദ്യം പൂജപ്പുരക്കൊട്ടാരംവക ആയിരുന്നതിനാൽ തിരുമനസ്സിലേക്ക് തിരുമൂപ്പ് സിദ്ധിച്ചു് വലിയകൊട്ടാരത്തിൽ എഴുന്നെള്ളിത്താമസിച്ചതിന്റെ ശേഷവും പൂജപ്പുരകളിയോഗമെന്നുതന്നെയാണ് ജനങ്ങൾ പറഞ്ഞിരുന്നതു്.

ഇക്കാലത്തു തിരുമനസ്സിലെ കല്പനപ്രകാരവും കല്പന കൂടാതെയും തിരുമനസ്സിലെ പ്രീതിക്കായി അനേകമാട്ടക്കഥകൾ പല കവികൾ ഉണ്ടാക്കീട്ടുണ്ട്. അന്നു വലിയകൊട്ടാരത്തിൽ കഥകളി ഇല്ലാത്ത ദിവസം അധികമുണ്ടായിരുന്നില്ല. തിരുമനസ്സിലേക്ക് കഥകളിയിൽ ഭ്രമം മാത്രമല്ല ഉണ്ടായിരുന്നതു്. അതിനേ സംബന്ധിച്ച സകല വകയിലും അവിടേയ്ക്കു് നല്ല ജ്ഞാനവുമുണ്ടായിരുന്നു. പാട്ടു, കൊട്ടു്, ആട്ടം മുതലായവയിൽ തിരുമനസ്സിലെ ജ്ഞാനം അസാധാരണമായിരുന്നു. ആട്ടക്കാൎക്ക് സന്ദൎഭോചിതങ്ങളായ രസങ്ങൾ മുഖത്തു സ്ഫുരിക്കാതെ ഇരിക്കയൊ കൈകൾ പിഴയ്ക്കുകയോ പാട്ടുകൾ ശ്രുതിയൊ സ്വരമൊ രാഗമൊ അക്ഷരമൊ പിഴച്ചുപാടുകയൊ കൊട്ടുകാൎക്ക താളത്തിനു വലിവൊ തെറേറാ വരികയോ ചെയ്യുന്നതു തിരുമനസ്സിലേക്ക വലിയ വിരോധമായിരുന്നു. ആട്ടക്കാരെ തിരുമനസ്സുകൊണ്ടു് കൂടി എഴുന്നെള്ളിയിരുന്നു വേണ്ടപോലെ അഭ്യസിപ്പിച്ചും ചൊല്ലിയാടിച്ചും നല്ല പരിചയംവരുത്തിയല്ലാതെ വേഷംകെട്ടിയാടാൻ കല്പിച്ചനുവദിക്കാറില്ലായിരുന്നു. അകപ്പാടെ കൊട്ടാരംവക കളിയോഗംപോലെ അക്കാലത്തു വേറെ ഒരു കഥകളിയോഗക്കാർ എങ്ങുമുണ്ടായിരുന്നില്ല.

തിരുമനസ്സിലെ കല്പനപ്രകാരം ഈശ്വരപിള്ള വിചാരിപ്പുകാരുടെ വകയായി തിരുവനന്തപുരത്തു കോട്ടയ്ക്കകത്തു് "കേരളവിലാസം" എന്നൊരു അച്ചുക്കൂടം സ്ഥാപിക്കുകയും ആ അച്ചുക്കൂടത്തിൽ കല്പനപ്രകാരം അനേകം പുസ്തകങ്ങൾ അച്ചടിപ്പിച്ചു് പ്രസിദ്ധപ്പെടുത്തുകയും ചെയ്തിട്ടുണ്ടു്. അൻപത്തിനാലുദിവസത്തെ ആട്ടക്കഥകൾ ഒന്നിച്ചുചേർത്തു അച്ചടിച്ചിട്ടുള്ളതു കൂടാതെ എഴുത്തച്ഛന്റെ അനേകം കിളിപ്പാട്ടുകളും കുഞ്ചൻനമ്പ്യാരുടെ അനവധി തുള്ളൽക്കഥകളും ൧൦൨൨-ാമാണ്ടു നാടുനീങ്ങിയ ചോതിതിരുനാൾ മഹാരാജാവുതിരുമനസ്സിലേയും ഇരയിമ്മൻതമ്പി അവർകളുടേയും അനേകം വിശിഷ്ടകൃതികളും മററും ആ ശേഖരത്തിൽ അച്ചടിക്കപ്പെട്ടിട്ടുള്ളതാണു്. ഇങ്ങനെ ഈ തിരുമനസ്സിലെ പ്രേരണ നിമിത്തം അനേക പുസ്തകങ്ങൾ ഉണ്ടാകുന്നതിനും മറഞ്ഞുകിടന്നിരുന്ന അനേകം വിശിഷ്ടകൃതികൾ പുറത്തുവരുന്നതിനും ഇടയായിട്ടുണ്ടു്. ഇതൊരു ചില്ലറക്കാൎയ്യമല്ലല്ലോ. അക്കാലത്തെ നോക്കുന്നതായാൽ അനേകം പുസ്തകങ്ങൾ നിൎമ്മിച്ചിട്ടുള്ള മഹാകവികളേക്കാൾ നമ്മുടെ മലയാളഭാഷയ്ക്കു് വാസ്തവത്തിൽ ഗുണം ചെയ്തിട്ടുള്ളതു് ഈ തിരുമനസ്സുകൊണ്ടുതന്നെയാണു്.



ധനലാഭമോ ബഹുമാനമോ ഏതെങ്കിലും ഒന്നില്ലാതെ ഒരു കാൎയ്യത്തിലും ഒരുത്തരും പ്രവേശിക്കയും പ്രവൎത്തിക്കുകയും ചെയ്യുന്നതല്ലല്ലോ. അവയിൽ ഏതെങ്കിലും ഒന്നുണ്ടായാലും ഒരുവിധമാളുകളൊക്കെ തൃപ്തിപ്പെടും. രണ്ടുംകൂടിയാലുണ്ടാകുന്ന കാൎയ്യത്തിൽ ഉൾപ്പെടാതെ ആരുമിരിക്കുമെന്നു് തോന്നുന്നില്ല. ഈ തിരുമനസ്സിലെ കാലത്തു കവികൾക്കും വിദ്വാന്മാൎക്കും വളരെ ധനലാഭവും ബഹുമാനവുമുണ്ടായിരുന്നു. തിരുമനസ്സിലേക്കു് കവികളേയും വിദ്വാന്മാരേയും കുറിച്ചുള്ള ബഹുമാനമൊട്ടുചില്ലറയല്ലായിരുന്നു. മഹാരാജാവിനാൽതന്നെ മാന്യന്മാരായവരെ പിന്നെ ആരാണു് ബഹുമാനിക്കാത്തതു്. അപ്രകാരംതന്നെ ഔദാൎയ്യനിധിയും കരുണാവാരിധിയുമായിരുന്ന ആ തിരുമേനി കവികൾക്കും വിദ്വാന്മാൎക്കും കല്പവൃക്ഷമായിരുന്നു. കേരളീയരായ നമുക്കു് പല വിധത്തിൽ രസിക്കാൻ വകയുള്ളതും പുരാതനവിനോദസാധനവുമായിരിക്കുന്ന കഥകളിയെ ഈ തിരുമനസ്സുകൊണ്ടു് എത്രമാത്രം പരിഷ്കരിച്ചു് പുഷ്ടിപ്പെടുത്തീട്ടുണ്ടെന്നുള്ളതിനു കണക്കില്ല. അക്കാലത്തു അനവധി നല്ല ആട്ടക്കാരും ആട്ടക്കഥകളും ഉ

ണ്ടായിത്തീൎന്നു. വാസ്തവത്തിൽ കഥകളിയുടെ ശുക്രദശ ആ തിരു മേനിയുടെ കാലത്തായിരുന്നു. അവിടുന്നു നാടുനീങ്ങിയതിനോടുകൂടി കഥകളിക്കു ശനിദശ ആരംഭിക്കുകയും അതു അധോഗതിയെ പ്രാപിച്ചുതുടങ്ങുകയും ചെയ്തു. ആ വിനോദസാധനത്തെ പിന്നീട് അതു പോലെ ഉയൎത്തിക്കൊണ്ടുവരുന്നതിനു ഇതുവരെ ആരും ഉണ്ടായിട്ടുമില്ല.

ഈ തിരുമനസ്സിലേയും ൧൧-ാമാണ്ടു നാടുനീങ്ങിയ തിരുമനസ്സിലേയും സ്വഭാവവ്യത്യാസത്തെ സംബന്ധിച്ച് ഒരൈതിഹ്യം കേട്ടിട്ടുള്ളതു കൂടി താഴെ ചേൎക്കുന്നു.

തിരുവനന്തപുരത്തു പത്മനാഭസ്വാമിക്ഷേത്രത്തിൽ നിന്നു മിത്രാനന്ദപുരത്തു ക്ഷേത്രത്തിലേയ്ക്കുള്ള വഴിയുടെ രണ്ടു വശത്തുമുള്ള മഠങ്ങളിൽ താമസിച്ചിരുന്ന നമ്പൂരിമാരും മററും ആ മഠങ്ങളിലിരുന്ന് മുറുക്കി ഈ വഴിയിലേക്കു തുപ്പുക പതിവായിരുന്നു. തുപ്പലിൻെറ കലശൽനിമിത്തം മിത്രാനന്ദപുരത്തു ക്ഷേത്രത്തിലേക്ക് എഴുന്നള്ളുന്നതിനു വളരെ പ്രയാസമായിത്തീൎന്നു. ബ്രാഹ്മണർ എന്തു കാണിച്ചാലും അവരെ ശാസിക്കാനും ശിക്ഷിക്കാനും പാടില്ലല്ലോ എന്നും അതൊന്നും കൂടാതെതന്നെ ഇവരുടെ തുപ്പലിന് ഒരു നിവാരണമാൎഗ്ഗമുണ്ടാക്കണമെന്നും വിചാരിച്ച് ഈ തിരുമനസ്സുകൊണ്ട് ആ വഴിയുടെ ഇരുപാൎശ്വങ്ങളിലും നിറച്ച് തുളസി നട്ടുവിച്ചു. ബ്രാഹ്മണർ തുളസി കണ്ടാൽപിന്നെ അവിടെ തുപ്പുകയില്ലല്ലോ എന്നായിരുന്നു തിരുമനസ്സിലെ വിചാരം. തുളസിയും നട്ടുവിച്ച് കോവിലെഴുന്നള്ളത്തും കഴിഞ്ഞ് ഈ തിരുമനസ്സുകൊണ്ട് തിപ്പെ എഴുന്നള്ളിയതിൻെറ ശേഷം ൧൧-ാമാണ്ടു നാടുനീങ്ങിയ തിരുമനസ്സിലെ എഴുന്നള്ളത്തായി. അവിടുന്നു ആ വഴിയിൽ എത്തിയപ്പോൾ വഴിയുടെ രണ്ടു വശത്തും തുളസിനട്ടിരിക്കുന്നതായും തുളസിയുടെ മുകളിലൊക്കെ തുപ്പിയിരിക്കുന്നതായും കണ്ടു. അപ്പോൾ കൂടെയുണ്ടായിരുന്ന സേവന്മാരോട് തുളസിനട്ടുവിച്ചതാരാണെന്നും അതിൻെറ കാരണവും കല്പിച്ചുചോദിച്ച് മനസ്സിലാക്കിയതിൻെറശേഷം ആ തുളസിയൊക്കെ അവിടെ നിന്ന് പറിപ്പിച്ച് മാററിക്കുകയും അവിടെ ഒരു കയ്യാമം കുഴിച്ചിട്ടുവിക്കുകയും പ്രത്യേകം ഒരു ശിപായിയെ അവിടെ കല്പിച്ചു നിയമിച്ചാക്കുകയും ചെയ്തു. അപ്പോൾ മുതൽ ആ വഴിയിലേയ്ക്കുള്ള തുപ്പൽ നില്ക്കുകയും ചെ

യ്യു. ഈ രണ്ടു തിരുമേനികളുടേയും സ്വഭാവവ്യത്യാസം ഇതുകൊണ്ടു സ്പഷ്ടമാകുന്നുണ്ടല്ലൊ.

ഈ തിരുമനസ്സുകൊണ്ടു തിരുവവതാരംചെയ്തരുളിയതു് ൯൮൦-ാമാണ്ടാണെന്നു മുൻപു് പറഞ്ഞുവല്ലൊ. അവിടുന്നു് സിംഹാസനാരോഹണംചെയ്തതു് ൧൦൨൨-ാമാണ്ടായിരുന്നു. അവിടുന്നു് മുറപ്രകാരം ൧൦൨൫-ാമാണ്ടു തുലാപുരുഷദാനവും ൧൦൨൯-ാമാണ്ടു പത്മഗർഭദാനവും നടത്തി. ആ തിരുമനസ്സിലെ കവിതാരീതി അറിഞ്ഞിട്ടില്ലാത്ത വായനക്കാരുടെ അറിവിലേക്കായി ചില ഭാഗങ്ങൾ താഴെ ചേർക്കുന്നു.

## പദ്യങ്ങൾ.

൧. ശ്രീശങ്കരാംഘ്രിയുഗസേവനസക്തചിത്ത-
സ്സീമാതിരിക്ത ഭുജഗൌരവ നിർജ്ജിതാരിഃ
രാജാഭവൽസകലസാധുഹിതേനിവിഷ്ട-
സ്സിംഹധ്വജസ്സുഖലുസിംഹളഭൂമിനാഥഃ

൨. രമ്യാമമ്ലാനശോഭാം ശിരസിപരിമിളൽപുഷ്പഭാരപ്രസക്ത-
മാധ്വീസാരപ്രലോഭഭ്രമരപരിലസച്ചാരുപർയ്യന്തദേശാം
ജംഭാരിപ്രൌഢനാരീനിവഹകരതലൈർല്ലാളിതാംസുന്ദരാംഗീം
രാജാപ്രാപാചദേവംരഹസിനിജവധൂംവിഷ്ണുമന്ദാരലക്ഷ്മീം.

## പദങ്ങൾ.

൧. തനയനരുളവാകാഞ്ഞു പരിതാപംപെരുകുന്നു
മന്നതാരിലേററമധുനാ.
മനുജവരനാമെനിക്കനുദിനംവരുംഖേദ
ദനുജനാശന!ശംഭോ!കനിവൊടുപോക്കീടേണം—തനയ

നിരവധിസൽക്കർമ്മങ്ങൾ വിരവൊടുപലതുംഞാൻ
ഉരുതരഭക്തിയോടേപരമിഹചെയ്തെന്നാലും
പരമപൂരുഷ!ദേവ!ഹര!പൂർവ്വഭവേചെയ്ത
ദുരിതസഞ്ചയത്തിൻെറപരിണാമമേവംവന്നു—തനയ

൨. സർവ്വദാശുഭംഭവതു ശർവ്വാണീശകൃപയാതേ
പാപികസോമവദന! ഗീർവ്വാണേശസമവീര!
നിർമ്മനതാരിങ്കലിന്നു മേന്മേലുളവായഖേദം
സന്മതേ! നീങ്ങിടുവാനായ്നന്മയിലുപായംചൊൽവെൻ.
നീതീനിധേ! നീചകുലേജാതനായപൂർവ്വജന്മനി
പാതകങ്ങളധികംനീ വീതശങ്കംചെയ്തുവാണു
അന്നുപാപംപലവിധംമന്നവ!നീചെയ്തതിന്നു
ഇന്നുനിഷ്കൃതിചെയ്യെന്നാൽനന്ദനനുളവായീടും
കാശിയിങ്കൽഗമിച്ചിട്ടങ്ങാശുഗയശ്രാദ്ധംചെയ്തു
ഈശപാദംനമിച്ചെന്നാലാശനിൻെറ സാധിച്ചീടും.

കവിതാരീതി അറിയുന്നതിനു ഇത്രയുംകൊണ്ടു മതിയാകുമല്ലോ.

ഠരം കഥയിൽ വീരരൌദ്രപ്രധാനങ്ങളായ ചില യുദ്ധപദങ്ങളും പോരിനുവിളിയുംമററുമുണ്ടെങ്കിലും ശാന്തശീലനായിരുന്ന ഠരം തിരുമേനിയുടെ കൃതിയിൽ സ്ഥായിയായി നില്ക്കുന്നതു് ശാന്തകരുണരസങ്ങളാണു്. എന്നു മാത്രമല്ല; ഠരം തിരുമനസ്സുകൊണ്ടു് ശ്രീപത്മനാഭദാസനായിരുന്നുവെങ്കിലും പ്രകൃത്യാ ശ്രീകണ്ഠേശ ഭക്തനായിരുന്നു എന്നും ഈ കവനംകൊണ്ടു് സ്പഷ്ടമാകുന്നുണ്ടു്. അതിനു ദൃഷ്ടാന്തമായി ഠരം കഥയിലെ ധന്യാശിശ്ലോകംകൂടി താഴെ പകൎത്തുന്നു. അവിടെയ്ക്കു് സദാ ശ്രീ പത്മനാഭസ്മൃതിയുണ്ടെന്നുള്ളതും ഇതുകൊണ്ടു് കാണാവുന്നതാണു്.

പത്മനാഭസഹജാരമണന്തം
ഛത്മലേശരഹിതംപരമീശം
പത്മവൈരിപരിശോഭിജടാന്തം
പത്മസംഭവനുതംശിവമീഡേ.

---

ശുഭം.